P. C. JAMES - PARAMEL

മലങ്കര

മാർത്തോമ്മാ

സുറിയാനി ക്രിസ്ത്യാനികളുടെ

ഹാശാ ആഴ്ചയിലെ

# നമസ്കാരക്രമം.



ഇതിൽ ഓശാന ഞായറാഴ്ച
സന്ധ്യ മുതൽ ദുഃഖശനിയാഴ്ച ഉച്ച വരെയുള്ള
നമസ്കാരക്രമം അടങ്ങിയിരിക്കുന്നു.

ഒന്നാം പതിപ്പ്, 2,000 പ്രതികൾ.

Tiruvalla

PRINTED AT THE T. A. M. PRESS.

1930.

# മുഖവുര.

---

സുറിയാനി ഭാഷയിലുള്ള നമ്മുടെ പള്ളിക്രമങ്ങൾ ഓരോന്നും എല്ലാവൎക്കും ഉപയോഗയോഗ്യമാംവണ്ണം പരിഭാഷപ്പെടുത്തി അച്ചടിപ്പിച്ചു പ്രസിദ്ധീകരിച്ചു കൊണ്ടിരിക്കയാണല്ലൊ. എന്നാൽ ഹാശാ ആഴ്ചയിലെ അതായതു കഷ്ടാനുഭവആഴ്ചയിലെ ആരാധനക്രമം ഇതെവരെ മലയാളത്തിൽ ഉണ്ടാക്കാനിടയായിട്ടില്ലാത്തതും അതിന്റെ അഭാവം നിമിത്തം ഒരു ക്രമീകരണവുമില്ലാതെ പല ഇടവകകളിലും പല വിധത്തിൽ ശുശ്രൂഷ നടന്നു വരുന്നതും ആണല്ലൊ. അതിനു ഒരു ഏകീകരണം വരുത്തി ശുശ്രൂഷ കൂടുതൽ ആകർഷണീയമാക്കി തീൎക്കുന്നതിലേക്ക മലയാളത്തിൽ ഒരു പുസ്തകം ഉണ്ടാക്കണമെന്നു പലരും അഭിപ്രായപ്പെട്ടു കൊണ്ടിരുന്നതിനാൽ, തൽപരിഹാരാൎത്ഥം ഈ കൊല്ലം ഉപയോഗപ്പെടുത്തണമെന്നുള്ള ഉദ്ദേശത്തോടു കൂടെ ഝടുതിയിൽ ഈ പുസ്തക നിൎമ്മാണത്തിനു ഉദ്യമിച്ചതാണ്. ഇതിലെ ഗീതങ്ങൾ, ഭാഷ ആദിയായവ വേണ്ടടത്തോളം ഭംഗിയായിട്ടുണ്ടെന്നു അഭിപ്രായമില്ല എങ്കിലും ഇതു് നമ്മുടെ സഭയിൽ പൊതുവെ അംഗീകരിച്ച ഹാശാ ആഴ്ചയിലെ ശുശ്രൂഷകൾ പൂൎവാധികം ഭംഗിയായും ക്രമമായും നടക്കുന്നതിനിടയാകുമെന്നു വിശ്വസിക്കുന്നു.

എന്ന്

22. 8. 105<br>മാങ്ങാനം } ഉലശേരിൽ യൌസേഫ് കശീശാ

# സൂചനകൾ

---

1. ഓരോ സമയത്തും കഴിക്കുന്ന നമസ്കാരശുശ്രൂഷയിൽ ആദ്യവസാനം സംബന്ധിക്കുന്നതിനു എല്ലാവരും മുൻകൂട്ടി ഹാജരായിരിക്കണം.

2, ഓരോ ശുശ്രൂഷയും ആരംഭിക്കുമ്പോൾ ആദ്യമായി പ്രാരംഭസ്തുതിയും പിന്നീടു അതതു സമയത്തേക്കുള്ള കൌമ്മായും അതിന്റെ ശേഷമുള്ളതും ചൊല്ലേണ്ടതാണു.

3. കൌമ്മാ, ബാത്തെദ്ഹാശാ, ബാഊസാ എന്നിവക്കു മാത്രം കുമ്പിട്ടാൽ മതി.

4. ആരാധനസമയം പട്ടക്കാരും ജനവും ചൊല്ലേണ്ടുന്ന ഭാഗങ്ങൾ ഏററവും ഭക്തികരമായ വിധത്തിൽ ചൊല്ലേണ്ടതാകുന്നു

5 107-ാം പുറം എനയാനായിക്കു മുൻപു 69-ാം മസ്മൂർ 1—21, 29—36 വരെയുള്ള വാക്യങ്ങൾ ചൊല്ലണം

---

## ഹാശാ ആഴ്ചയിൽ ഉപയോഗിക്കേണ്ടുന്ന കൌമ്മാകൾ, മസ്മൂറകൾ, അപേക്ഷകൾ മുതലായവ.



### കൌമ്മാ.

ഞായറാഴ്ച സന്ധ്യമുതൽ ബുധനാഴ്ച സന്ധ്യവരെ.

തന്റെ കഷ്ടാനുഭവത്താൽ വഴിതെറ്റിൽ നിന്നു ഞങ്ങളെ രക്ഷിച്ച മ്ശിഹാതമ്പുരാനേ—ഞങ്ങളുടെ ശുശ്രൂഷ കൈക്കൊണ്ട്, ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ.

† ഇപ്രകാരം മൂന്നുപ്രാവശ്യം എല്ലാകൌമ്മാകളും ചൊല്ലി കുമ്പിട്ടശേഷം പട്ടക്കാരന്റെ പിന്നാലെ താഴെയുള്ളത് ഏററുചൊല്ലണം.

ഞങ്ങളുടെ കർത്താവേ, നിനക്കുസ്തുതി—നിന്റെ പിതാവിനു ബഹുമാനവും—പരിശുദ്ധ റൂഹായ്ക്കു വന്ദനവും പുകഴ്ചയും ഉണ്ടായിരിക്കട്ടെ—പാപികളായ ഞങ്ങളുടെമേൽ അനുഗ്രഹങ്ങളും കരുണയും ഉണ്ടായിരിക്കേണമേ—മേലുള്ള ഊർശ്ലേമിന്റെ വാതിലുകൾ തുറന്ന്—മ്ശിഹായേ, നിന്റെ സിംഹാസനത്തിൻ മുൻപാകെ— ഞങ്ങളുടെ പ്രാർത്ഥനകൾ പ്രവേശിക്കുമാറാകേണമേ—ഞങ്ങളുടെ കർത്താവേ, നിനക്കുസ്തുതി—

ജനം  ഞങ്ങളുടെ കർത്താവേ, നിനക്കുസ്തുതി—എന്നേക്കും ഞങ്ങളുടെ ശരണവുമേ, നിനക്കുസ്തുതി— ബാറെക്മാർ.

പട്ടക്കാരൻ.  സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ... .........

ജനം.  നിന്റെ തിരുനാമം.........

എല്ലാ കൌമ്മാകളുടെയും പിന്നാലെയുള്ളതുഗീതമായിട്ടു·
(ലക്മാർതെശ്ബുഹത്താ—രീതി.)

കൎത്താ—സ്തുതിനിനക്കു—താത—ൻബെഹുമാനം—
വിശുദ്ധാ—ത്മഹായ്ക്കും—പുകഴ്ച—വന്ദനം,
പാപി—കളാകുന്ന—നാന്നു—ടെ അടിയാരിൽ—
അനുഗ്ര—ഹംകൃപയും—ചൊരിഞ്ഞീ—ടെണമേ‌ണീ.
മേലു—ള്ള ഊറീശ്ലെം—വാതിൽ—തുറന്നിട്ടു—
മ്ശീഹാ—സിംഹാസനേ—പ്രാൎത്ഥന—എത്തണമേ.
സ്തുതിഎ—ൻകൎത്താവേ—സ്തുതിഎ—ൻകൎത്താവേ—
നിത്യ—ശരണവുമേ—സ്തുതിയേ—ബാറെക്മാർ

## കൎത്താവിൻെറ പ്രാൎത്ഥന—ഗീതം.

'കാദീശാ ദശറിശ്കിന്തെ' രീതി.

സ്വൎല്ലോകത്തി—ലിരുന്നരുളും—ദേവാഞങ്ങ—ളുടെതാതാ—
നിന്തിരുനാമം പാവനമായ്—പെരുമാറപ്പെട്ടീ—ടേണമേ
താതാനിന്നു—ടെതിരുരാജ്യം—വന്നീടണമേ—ഇൗയുലകിൽ—
തിരുഹിതമേതുപോൽസുരലോകെ—അതുപോലിവിടെയുമാകേണമേ
വേണ്ടുംയാപ—നഞങ്ങൾക്കി—ന്നരുളണമേ‌ണീ—കൎത്തവേ—
അന്യരോടെങ്ങൾ ക്ഷമിച്ചതുപോ—ലടിയാർപാപംമ—ന്നിക്ക,
പരീക്ഷയിലെങ്ങ—ളെയാകരുതേ—"ദുഷ്ട" നിൽനിന്നൊഴി
വാക്കുകനീ
രാജ്യംശക്തിമഹത്വങ്ങൾ—എന്നുംനിനക്കുള്ള—വയാമ്മീൻ.

† ബുധനാഴ്ച സന്ധ്യമുതൽ വ്യാഴാഴ്ച സന്ധ്യവരെ

തൻെറ പെസഹായാൽ പെസഹാ കുഞ്ഞാടിനെഅഴിച്ച മശി ഹാതമ്പുരാനേ—നിൻെറ പെസഹായാൽ ഞങ്ങളെ സന്തോഷിപ്പിച്ച്, ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

† വെള്ളിയാഴ്ച പ്രഭാതം മുതൽ ഉള്ള കൌമ്മാകൾ അതാതു സ്ഥലത്തു ചേൎത്തിട്ടുണ്ട്.

§ ബാത്തെദ് ഹാശാ, ബാഊസാ, ഈ ഗീതങ്ങളുടെ ആരംഭത്തിൽ ചൊല്ലേണ്ടതു്.

## ബാത്തെദ് ഹാശാ.

(ബ്രീക്മാർ ഹാശാക്)

ഞങ്ങൾക്കായ് ഏററനിൻ—കഷ്ടത താഴ്ച—
കർത്താവേ, വാഴ്ത്ത—പ്പെട്ടതാക.

(മദ്ദായിനത്തിലെ)

നിന്നെ വിധിച്ചോരെ—നീ വിധിക്കുമ്പോൾ—
നാഥാ, ഞങ്ങളെ—വിധിച്ചീടരുതേ:

## മാർ യാക്കോബിന്റെ ബാഊസാ

(മ്ശിഹാ ദേസല്ഹാശാ)

കഷ്ടത, സ്ലീപ്പാ—മരണം സഹിപ്പാൻ—വന്നമ്ശിഹാ—
പ്രാർത്ഥനകേ—ട്ടിങ്ങരുൾകനിൻകൃപയെ—ഞങ്ങളുടെമേൽ.

## മാർ അപ്രേമിന്റെ ബാഊസാ.

(മാറാൻ എസറാഹം അലൈൻ)

ഞങ്ങൾക്കായിതി കഷ്ടതകൾ—ഏററൊരു നാഥാ ഞങ്ങളെ ന
അനുഗ്രഹിച്ചവയിൻ പങ്കും നിൻ—രാജ്യോഹരിയും നൽകേണമേ

## ൫൧-ാം മസുമൂർ.

1 ദൈവമേ,നന്റെ കൃപയിൻപ്രകാരം എന്നോടു കരുണചെയ്യേണമേ. നിന്റെ കരുണകളുടെ ബാഹുല്യപ്രകാരം എന്റെ പാപങ്ങൾ മായിച്ചു കളയേണമേ.

2 എന്റെ അന്യായത്തിൽ നിന്നു എന്നെ നന്നായി കഴുകി എന്റെ പാപങ്ങളിൽ നിന്നു എന്നെ വെടിപ്പാക്കേണമേ.

3 എന്തെന്നാൽ എന്റെ അതിക്രമങ്ങളെ ഞാൻ അറിയുന്നു. എന്റെ പാപങ്ങളും എപ്പോഴും എന്റെ നേരെ ഇരിക്കുന്നു.

4 നിന്നോടു നിന്നോടു തന്നെ ഞാൻ പാപം ചെയ്തു. നിന്റെ
തിരുമുമ്പാകെ തിന്മകൾ ഞാൻ ചെയ്തു.

5 നീ സംസാരിക്കുമ്പോൾ നീ നീതിമാനായും, നീ ന്യായം വി
ധിക്കുമ്പോൾ നീ കുറ്റമില്ലാത്തവനായും ഇരിക്കേണ്ടതിനു തന്നെ.

6 എന്തെന്നാൽ അകൃത്യത്തിൽ ഞാൻ ഉത്ഭവിച്ചു. പാപ
ത്തിൽ എന്റെ മാതാവു എന്നെ ഗർഭം ധരിച്ചു.

7 എന്നാൽ സത്യത്തിൽ നീ പ്രസാദിച്ചു. നിന്റെ ജ്ഞാനത്തി
ന്റെ രഹസ്യങ്ങൾ നീ എന്നെ അറിയിച്ചു.

8 നിന്റെ സോപ്പുകൊണ്ടു എന്റെമേൽ തളിക്കേണമേ.
ഞാൻ നിർമ്മലനാകും. അതിനാൽ എന്നെ നീ വെളുപ്പിക്കണമേ.
ഉറച്ച മഞ്ഞിനെക്കാൾ ഞാൻ വെണ്മയുള്ളവനാകും.

9 നിന്റെ സന്തോഷവും ആനന്ദവും കൊണ്ടു എന്നെ തൃപ്ത
നാക്കേണമേ. ക്ഷീണിച്ചിരിക്കുന്ന എന്റെ അസ്ഥികൾ ഉല്ലസിക്കും

10 എന്റെ പാപങ്ങളിൽ നിന്നു നിന്റെ മുഖം തിരിച്ചു, എ
ന്റെ അതിക്രമങ്ങൾ ഒക്കെയും, മായിച്ചു കളയേണമേ.

11 ദൈവമേ, നിർമ്മലമായൊരു ഹൃദയം എന്നിൽ സൃഷ്ടിക്കേ
ണമേ. സ്ഥിരമായുള്ളൊരു ആത്മാവിനെ എന്റെ ഉള്ളിൽ പുതുക്കേ
ണമേ.

12 നിന്റെ സന്നിധിയിൽ നിന്നു എന്നെ തള്ളിക്കളയരുതേ,
നിന്റെ വിശുദ്ധ റൂഹായെ എന്നിൽ നിന്നു എടുത്തുകളകയുംഅരുതേ.

13 നിന്റെ രക്ഷയും ആനന്ദവും എനിക്കു തിരിച്ചു തരേണമേ.
മഹത്വമുള്ള നിന്റെ റൂഹാ എന്നെ താങ്ങുമാറാകേണമേ.

14 എന്നാൽ ഞാൻ അതിക്രമക്കാരെ നിന്റെ വഴി പഠിപ്പി
ക്കും. പാപികൾ നിങ്കലേക്കു തിരികയും ചെയ്യും.

15 എന്റെ രക്ഷയുടെ ദൈവമായ എന്റെ ദൈവമേ, ര
ക്തപാതകത്തിൽ നിന്നു എന്നെ രക്ഷിക്കേണമേ. എന്റെ നാവു
നിന്റെ നീതിയെ സ്തുതിക്കും.

16 കർത്താവേ, എന്റെ അധരങ്ങളെ തുറക്കേണമേ. എന്റെ
വായ് നിന്റെ സ്തുതികൾപാടും.

17 എന്തെന്നാൽ യാഗങ്ങളിൽ നീ ഇഷ്ടപ്പെട്ടില്ല. ഹോമയാഗങ്ങളിൽ നീ നിരപ്പായതുമില്ല.

18 ദൈവത്തിന്റെ യാഗങ്ങൾ താഴ്മയുള്ള ആത്മാവാകുന്നു. ദൈവം മുറുങ്ങിയ ഹൃദയത്തെ നിരസിക്കുന്നില്ല. ദൈവമേ, സ്തുതി നിനക്കു യോഗ്യമാകുന്നു—ബാറെക്മോർ.

പട്ടക്കാരൻ. പിതാവിനും പുത്രനും പരിശുദ്ധറൂഹായ്ക്കും സ്തുതി

ജനം. ആദിമുതൽ എന്നെന്നേക്കും തന്നേ. ആമ്മീൻ.

## മസുമൂർ

1 കർത്താവേ, നിന്നെ ഞാൻ നോക്കി വിളിച്ചു. എന്നോടു ഉത്തരമരുളേണമേ. എന്റെ വചനങ്ങളെ നീ ശ്രദ്ധിച്ച് കൈക്കൊള്ളേണമേ.

2 ദുഷ്ടന്മാരോടുകൂടെ ഞാൻ (അവരുടെ) ഭക്ഷണം കഴിക്കുമാറാകരുതേ. നീതിമാൻ എന്നെ പഠിപ്പിക്കയും ശാസിക്കയും ചെയ്യട്ടെ.

3 ദുഷ്ടന്മാരുടെ എണ്ണ എന്റെ തലയിൽ പുരട്ടരുതേ. എന്തെന്നാൽ എന്റെ പ്രാർത്ഥന അവരുടെ ദോഷത്തെക്കുറിച്ചാകുന്നു.

4 അവരുടെ ന്യായാധിപന്മാർ പാറയിൻ മുനയാൽ തട്ടക്കപ്പെട്ടു. ഇമ്പമുള്ള എന്റെ വചനങ്ങളെ അവർ കേൾക്കയും ചെയ്തു.

5 എനിക്കായി കണികളെ മറച്ചുവെച്ചിട്ടുള്ള പ്രശംസക്കാരുടെ കയ്യിൽനിന്നു എന്നെ കാത്തുകൊള്ളേണമേ. ഞാൻ കടന്നുപോകുന്നതുവരെ അന്യായക്കാർ തങ്ങളുടെ വലകളിൽ ഒരുമിച്ചു വീഴട്ടെ.

6 ഞാൻ നടക്കുന്ന വഴിയിൽ അവർ എനിക്കായി കണികളെ മറച്ചുവെച്ചു. ഞാൻ വലത്തുഭാഗത്തോട്ടു സൂക്ഷിച്ചുനോക്കി, എന്നെ അറിയുന്നവനില്ല. സങ്കേതസ്ഥലം എനിക്കില്ലാതെപോയി. എന്റെ പ്രാണനുവേണ്ടി പകരം ചോദിക്കുന്നവനുമില്ല.

7 കർത്താവേ, ഞാൻ നിന്റെ അടുക്കൽ നിലവിളിച്ചു. കർത്താവേ, ജീവനുള്ളവരുടെ ദേശത്ത്, എന്റെ പ്രത്യാശയും എന്റെ ഓഹരിയും നീയാകുന്നു എന്നു ഞാൻ പറഞ്ഞു.

8 നിന്റെ വചനം എന്റെ കാലുകൾക്കു വിളക്കും, എന്റെ വഴികൾക്കു പ്രകാശവും ആകുന്നു. നിന്റെ നീതിയുള്ള വിധികളെ ആചരിക്കുമെന്നു ഞാൻ ആണയിട്ട് നിശ്ചയിച്ചു.

9 കർത്താവേ, ഞാൻ ഏററവും എളിമപ്പെട്ടിരിക്കുന്നു. നിൻെറ വാഗ്ദാനപ്രകാരം എന്നെ ജീവിപ്പിക്കേണമേ. കർത്താവേ, എൻെറ വായിലെ വചനങ്ങളിൽ നീ ഇഷ്ടപ്പെട്ട്, നിൻെറന്യായങ്ങൾ എന്നെ പഠിപ്പിക്കേണമേ.

10 സകല ജാതികളുമേ, കർത്താവിനെ സ്തുതിപ്പിൻ. എന്തുകൊണ്ടെന്നാൽ അവൻെറ കൃപ നമ്മുടെമേൽ ശക്തിപ്പെട്ടിരിക്കുന്നു. അവൻ സത്യമായിട്ട് എന്നേക്കും കർത്താവാകുന്നു. ദൈവമേ സ്തുതി നിനക്കുയോഗ്യമാകുന്നു—ബാറെക്മാർ.

പട്ടക്കാരൻ. പിതാവിനും പുത്രനും പരിശുദ്ധറൂഹായ്ക്കും സ്തുതി.

ജനം. ആദിമുതൽ എന്നെന്നേക്കും താനും. ആമ്മീൻ.

## മാർ അപ്രേമ്മിൻെറ മെമ്മറാ

(ശയനനമസ്കാരം)

1 ഞങ്ങൾക്കുള്ള കർത്താവേ—ഞാനിഹ നിദ്രയൊഴിഞ്ഞിട്ടു,
ഉണർവോടെ നിൻതിരുമുൻപിൽനില്പാനെനിക്കു നീ അരുളണമേ

2 വീണ്ടുംഞാനുറങ്ങുന്നാകിൽ—ഈയടിയാനുള്ള ഉറക്കം
കർത്താവേനിൻതിരുമുൻപിൽ—ദോഷം കൂടാതാകണമേ.

3 എന്നുണർച്ചയിൽ ഞാൻ ചതിപെട്ടകിൽ—തവകൃപയാൽ ഞാൻ പൊറുക്കപ്പെട്ടും
നിദ്രയതിൽഞാൻപിഴച്ചെന്നാകിൽ —പൊറുപ്പാൻകരുണനീചെയ്യണമേ.

4 നിന്നുടെതാഴ്ചയിൻസ്ലീപ്പായാൽ—നല്ലയുറക്കമെനിക്കു നീ തം
അകാസപ്പുത്തുദ്ധിയിൽനിന്നെന്നെനീരക്ഷിച്ചുകൊള്ളണമേ.

5 നിരപ്പുനിറഞ്ഞയുറക്കത്താൽ—രാവൊക്കെ എന്നെനീഭരിക്ക
തണ്ട്യവരുംവേണ്ടാനിനവും—എന്നിൽ മുഷ്കരമാകല്ലേ.

6 നിന്നുടെഅടിയാൻഞാനതിനാൽ—എന്നുടെസംസ്ഥുക്കൾകാപ്പാനായ്
വെളിവിനുടെമാലാകായെ—എനിക്കുനീതരണം കർത്താവേ.

7 ദ്വേഷതപെട്ടോരിശ്ശയിൽനി—ന്നെന്നെനീരക്ഷിച്ചുകൊള്ളണമെ
ഉയിർപെട്ടനിൻദേഹത്തെ—ഞാനനുഭവിച്ചെന്നതിനാലെ.

8 ഞാൻകിടന്നാശ്വസിച്ചുറങ്ങുമ്പോൾനിന്നുടെരക്തമെനിക്കുഭയം,
നിൻമനച്ചിലിനുസ്വാതന്ത്ര്യം—നീകൃപയോടെനല്കണമേ.

9 നിൻകൈമെനഞ്ഞ ശരീരത്തിൽ—നിൻെറവലങ്കൈവാഴണമേ.
നിൻെറ കരുണകൾനീയെനിക്കു—കോട്ടയായ് ചുററിച്ചുകൊള്ളേണമേ.

10 ശരീരമടങ്ങിയുറങ്ങുമ്പോൾ—കാവല്കാക്കുകനിൻ ശക്തി
എൻെറയുറക്കംതിരുമുൻപിൽ—നൽധൂപംപോലാകണമേ.

11 കാരുണ്യമുടയവനോടു—നീ ചെയ്യും യാചനയാലെ
എനിക്കുള്ള ശയനത്തിന്മേൽ—തിന്മപെട്ടവനണയരുതേ

12 എനിക്കു വേണ്ടിട്ടുണ്ടായൊരു—നിൻദിവ്യയാഗത്താലെ
എന്നെവ്യസനത്തിലാക്കായ്വാൻ—സാത്താനെ നീ വിലക്കണമേ.

13 കർത്താവേ നിൻപറഞ്ഞൊപ്പ്—എൻെറ പക്കൽ തികയ്ക്കണമേ
നിനക്കുള്ള സ്ലീബായാലെ—എൻെറ ആയുസ്സു കാക്കണമേ.

14 ഞാനുണരും നേരത്തിങ്കൽ—നിന്നെ ഞാൻ കൊണ്ടാടുവാൻ
എൻെറ തലച്ച്യയുടെ പക്കൽ—നിൻെറ ഉപവി നീ കാട്ടണമേ.

15 നിൻതിരുമനസ്സിനെഞാനറിഞ്ഞ്—ഞാനതിനെ ചെയ്വാനായി
നിൻതിരുമനഗ്ഗുണമതിനാലെ എനിക്കുനീമനഗ്ഗുണംചെയ്യണമേ.

16 നിരപ്പു നിറഞ്ഞൊരന്തിയതും—നീതിവിളങ്ങും രാവും നീ
ഞങ്ങളുടെ രക്ഷകനാം മ്ശിഹാ—നാഥാ അടിയാർക്കരുളണമേ.

17 വെളിവിൽ നീ വെളിവാകുന്നു—വെളിവിൽ തന്നേ പാർക്കുന്നു
വെളിവിനുടെ സുതരായവരും—നിന്നെ തന്നെ നമിക്കുന്നു.

18 നിനക്കു സ്തുതിനിന്നനുഗ്രഹങ്ങൾഅടിയാരുടെമേലിരിക്കണമേ
ഇഹലോകത്തിലുമതുപോലെ—പരലോകത്തിലുമാകണമേ.

19 എൻ കർത്താവെ നിനക്കുസ്തുതി—നിനക്കുസ്തുതി സ്തുതി നിനക്കു സ്തുതി
ആയിരങ്ങളിന്മേലായിരമായ്—അളവുകൂടാതെ നിനക്കുസ്തുതി.

20 പ്രാർത്ഥനകൾ കേൾക്കുന്നവനേ —യാചനകൾ നല്കുന്നവനേ·
ഞങ്ങളിൻ പ്രാർത്ഥനകൾ കേട്ട് — യാചനകൾ നൽകീടണമേ.

കുറിയേലായിസ്സോൻ. കുറിയേലായിസ്സോൻ. കുറിയേലായിസ്സോൻ

## മസ്മൂറകൾ

## ൯൧, ൧൨൧. (൧൨൦)

1 അത്യുന്നതന്റെ മറവിൽ വസിക്കുന്നവൻ, ദൈവത്തിന്റെ
നിഴലാൽ മഹത്വപ്പെടുന്നു.

2 ഞാൻ കർത്താവിനോടു അവൻ എന്റെ ശരണവും, എന്റെ
സങ്കേത സ്ഥലവും, ഞാൻ ആശ്രയിച്ചിരിക്കുന്ന ദൈവവും എന്നു പറയും.

3 എന്തെന്നാൽ വിരുദ്ധാത്തിന്റെ കണിയിൽനിന്നും, വ്യർത്ഥ
സംസാരത്തിൽനിന്നും നിന്നെ താൻ വിടുവിക്കും.

4 അവൻ തന്റെ തൂവലുകൾകൊണ്ട് നിന്നെ രക്ഷിക്കും, ത
ന്റെ ചിറകുകളുടെ കീഴിൽ നീ മറയ്ക്കപ്പെടും, തന്റെ സത്യം ആയുധ
മായി നിന്നെ ചുററുകയും ചെയ്യും.

5 രാത്രിയിലെ ഭയത്തിൽനിന്നും, പകലിൽ പറക്കുന്ന അസ്ത്ര
ത്തിൽനിന്നും, ഇരുട്ടിൽ സഞ്ചരിക്കുന്ന വചനത്തിൽനിന്നും, ഉച്ചയിൽ
സഞ്ചരിക്കുന്ന അശുചിയിൽ നിന്നും നീ ഭയപ്പെടുകയില്ല.

6 നിന്റെ ഭാഗത്ത് ആയിരങ്ങളും, നിന്റെ വലത്തുഭാഗത്തു
പതിനായിരങ്ങളും വീഴും.

7 എങ്കിലും അവ നിന്നോടു അടുക്കയില്ല, എന്നാൽ നിന്റെ
കണ്ണുകൾകൊണ്ടു തന്നേ നോക്കി ദുഷ്ടന്മാരുടെ പ്രതിഫലം നീ കാണും.

8 എന്തുകൊണ്ടെന്നാൽ ഉന്നതങ്ങളിൽ നിന്റെ വാസസ്ഥലം
വെച്ചിരിക്കുന്ന എന്റെ ശരണമായ കർത്താവു നീയാകുന്നു.

9 ഒരു ദോഷവും നിനക്കു ഭവിക്കയില്ല, ഒരു ബാധയും നിന്റെ
കൂടാരത്തിനു അടുക്കയുമില്ല.

10 എന്തെന്നാൽ നിന്റെ സകല വഴികളിലും നിന്നെ കാക്കേ
ണ്ടതിന് അവൻ തന്റെ മാലാകമാരോടു നിന്നെക്കുറിച്ചു ക
ല്പിക്കും.

11 നിൻെറ കാൽ ഉതെക്കാതെയിരിപ്പാൻ അവർ തങ്ങളുടെ ഭു
ജങ്ങളിൽ നിന്നെ വഹിക്കും.

12 വ്യരിയൻപാമ്പിനെയും അണലിയെയും നീ ചവിട്ടും. സിം
ഹത്തെയും പെരുമ്പാമ്പിനെയും നീ മെതിക്കും

13 അവൻ എന്നോടു അപേക്ഷിച്ചതുകൊണ്ട് അവനെ ഞാൻ
രക്ഷിക്കും. അവൻ എൻെറ നാമം അറിഞ്ഞതുകൊണ്ട് അവനെ
ഞാൻ ബലപ്പെടുത്തും.

14 അവൻ എന്നെ വിളിച്ച് അപേക്ഷിക്കും. ഞാൻ അവനോ
ടു ഉത്തരം പറയും.

15 കഷ്ടകാലത്ത് ഞാൻ അവനോടുകൂടെയിരിക്കും. ഞാൻ അ
വനെ ബലപ്പെടുത്തി ബഹുമാനിക്കും.

16 ദീർഘായുസ്സുകൊണ്ട് ഞാൻ അവനെ തൃപ്തിപ്പെടുത്തും. എ
ൻെറ രക്ഷ അവനെ ഞാൻ കാണിക്കയും ചെയ്യും.

17 ഞാൻ എൻെറ കണ്ണുകളെ പർവ്വതത്തിലേക്കു ഉയർത്തും. എ
ൻെറ സഹായക്കാരൻ എവിടെനിന്നു വരും.

18 എൻെറ സഹായം ആകാശത്തെയും ഭൂമിയെയും സൃഷ്ടിച്ച ക
ർത്താവിൻെറ സന്നിധിയിൽനിന്നു വരും.

19 നിൻെറ കാൽ വഴുതുവാൻ സമ്മതിക്കയില്ല. നിൻെറ കാ
വൽക്കാരൻ ഉറക്കം തൂങ്ങുകയുമില്ല.

20 ഇസ്രായേലിൻെറ കാവൽക്കാരൻ ഉറക്കം തൂങ്ങുന്നില്ല, ഉറ
ങ്ങുന്നുമില്ല.

21 കർത്താവു നിൻെറ കാവൽക്കാരനാകുന്നു. കർത്താവു തൻെറ
വലത്തുകൈകൊണ്ട് നിന്നെ മറയ്ക്കും.

22 പകൽ സൂര്യനും രാത്രി ചന്ദ്രനും നിന്നെ ഉപദ്രവിക്കയില്ല

23 കർത്താവു സകല ദോഷങ്ങളിൽ നിന്നും നിന്നെ കാത്തുകൊ
ള്ളും, കർത്താവു നിൻെറ ആത്മാവിനെ കാത്തുകൊള്ളും

24 അവൻ നിൻെറ ഗമനത്തെയും ആഗമനത്തെയും ഇതു മുതൽ
എന്നേക്കും കാത്തുകൊള്ളും. ദൈവമേ, സ്തുതി നിനക്കു യോഗ്യമാകു
ന്നു— ബാറെക്മാർ

പട്ടക്കാരൻ. പിതാവിനും പുത്രനും...............

ജനം. ആദിമുതൽ എന്നെന്നേക്കും തന്നെ. ആമ്മീൻ.

അപേക്ഷ.

അത്യുന്നതന്റെ മറയിൽ ഇരിക്കുന്നവനായ കൎത്താവേ, നിന്റെ കാരുണ്യത്തിന്റെ ചിറകുകളുടെ നിഴലിൻകീഴിൽ ഞങ്ങളെ മറെച്ച്, ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യുണമേ.

സകലവും കേൾക്കുന്നവനേ, നിന്റെ കരുണയാൽ നിന്റെ അടിയാരായ ഞങ്ങളുടെ അപേക്ഷ കേൾക്കേണമേ.

മഹത്വമുള്ള രാജാവും, ഞങ്ങളുടെ രക്ഷിതാവുമായ മ്ശിഹാകൎത്താവേ, സമാധാനം നിറഞ്ഞിരിക്കുന്ന സന്ധ്യയും, നീതി വിളങ്ങുന്ന രാവും ഞങ്ങൾക്കു തരേണമേ.

നിങ്കലേക്കു ഞങ്ങളുടെ കണ്ണുകൾ സൂക്ഷിച്ചുകൊണ്ടിരിക്കുന്നു ഞങ്ങളുടെ കടങ്ങളും പാപങ്ങളും പരിഹരിച്ച്, ഇഹലോകത്തിലും പരലോകത്തിലും ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

കൎത്താവേ, നിന്റെ കരുണ ഞങ്ങളെ മറെച്ചുകൊള്ളേണമേ. നിന്റെ കൃപ ഞങ്ങളുടെ മുമ്പിൽ നില്പമാറാകേണമേ.

ദുഷ്ടനിൽ നിന്നും അവന്റെ സൈന്യങ്ങളിൽ നിന്നും നിന്റെ സ്ലീബാ ഞങ്ങളെ കാത്തു കൊള്ളുമാറാകേണമേ.

ഞങ്ങൾ ജീവനോടിരിക്കുന്ന നാളൊക്കയും നിന്റെ വലങ്കൈ ഞങ്ങളുടെമേൽ ആവസിപ്പിക്കേണമേ. നിന്റെ സമാധാനം ഞങ്ങളുടെ ഇടയിൽ വാഴുമാറാകേണമേ.

ദൈവമേ, നിന്നോടു അപേക്ഷിക്കുന്ന ഞങ്ങൾക്കു ശരണവും രക്ഷയും നല്കി, ഞങ്ങളുടെ കടങ്ങളെ പരിഹരിച്ച്, ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ. ആമ്മീൻ.

അല്ലെങ്കിൽ ഗീതം.

"ആഹായ്സ്സർ നൂബഹാ" എന്ന ലയത്തിൽ

ദേവാ-പരമേശാ—അനുഗ്രഹമതിൻ ചിറകിൻ,
നിഴലിൽ അണച്ചെന്നും—വിരവോടു കാക്കണമേ.

അഖിലവും അറിയുന്ന—നല്ലോരു ദൈവമേ
അടിയാരിൻ യാചനകൾ—ദയവോടെ കേൾക്കണമേ.

സ്തുതിയിൻ രാജാവും—രക്ഷതരുന്നോനും;
ഈശോമ്ശിഹായേ—നീയായിടുന്നു.

നിരപ്പേറുന്നന്തിയും—നീതി വിളങ്ങിടും;
നല്ലോരു രാത്രിയും—അടിയാൎക്ക നൽകണമേ.

അടിയാർ ഏവരുമേ—മേലോട്ട കണ്ണുയൎത്തി;
കടങ്ങൾ പാപങ്ങൾ—പൊറുപ്പാനിരക്കുന്നു.

ഇഹപരലോകങ്ങൾ—ഇരുലോകമതിലാകെ;
അനുഗ്രഹനിധിയേറെ—ഞങ്ങളിൽ ചൊരിയേണം.

സ്ലീബായിൻ നിഴലിൽ—ഈ രാവു മുഴുവനിലും;
ദയവോടെ മറച്ചിട്ട്—ഞങ്ങളെ സൂക്ഷിക്ക.

ആയുസ്സുനാളെല്ലാം—തിരുവലകൈക്കീഴിൽ;
അരുമയോടെപ്പോഴും—തുണനല്കിപോററണമേ.

ശരണവും രക്ഷയും—അടിയാൎക്ക നീയെന്നും
ഉടയോനായിരുന്നും—പാലിക്ക ഞങ്ങളെ

## കാലത്തു.

### പ്രാരംഭപ്രാൎത്ഥന.

പട്ടക്കാരൻ ഉറക്കമില്ലാത്ത ഉണൎവ്വുള്ളവനായ ഞങ്ങളുടെ കൎത്താവേ, നിൻെറ ഉണൎവ്വിനെ സ്തുതിപ്പാൻ പാപത്തിൻെറ ഗാഢനിദ്രയിൽ നിന്നു ഞങ്ങളെ ഉണൎത്തേണമേ. മരണമില്ലാത്ത ജീവനുള്ളവനേ, നിൻെറ കരുണയെ വന്ദിപ്പാൻ മരണവും നാശവുമാകുന്ന ഉറക്കത്തിൽ നിന്നു ഞങ്ങളെ ജീവിപ്പിക്കുമാറാകേണമേ. പിതാവും പുത്രനും പരിശുദ്ധറൂഹായുമായ ദൈവമേ, സ്വൎഗ്ഗത്തിലും ഭൂമിയിലും സ്തുതിക്കപ്പെട്ടിരിക്കുന്നവനും വാഴ്ത്തപ്പെട്ടിരിക്കുന്നവനും നീ മാത്രമാകയാൽ, വിശുദ്ധിയോടെ സ്വൎഗ്ഗത്തിൽ നിന്നെ സ്തുതിക്കുന്ന മഹത്വമുള്ള മാലാകമാരുടെ കൂട്ടങ്ങളോടു കൂടെ നിന്നെ സ്തുതിച്ചുവാഴ്ത്തുവാൻ ഞങ്ങളെയും യോഗ്യതയുള്ളവരാക്കിത്തീൎക്കേണമേ

ജനം ആമ്മീൻ.

## മസ്മൂർ.

1 കൎത്താവിൻെറ സകല ദാസന്മാരുമേ, കൎത്താവിനെ വാഴ്ത്തുവിൻ

2 ശുദ്ധസ്ഥലത്തേക്ക നിങ്ങളുടെ കൈകളെ ഉയൎത്തി കൎത്താവിനെ വാഴ്ത്തുവിൻ.

3 കൎത്താവേ, എൻെറ സ്തുതി നിൻെറ സന്നിധിയിൽ പ്രവേശിക്കമാറാകേണമേ നിൻെറ വചനത്താൽ എന്നെ ജീവിപ്പിക്കേണമേ

4 കൎത്താവേ, എൻെറ അപേക്ഷ നിൻെറ സന്നിധിയിൽ പ്രവേശിക്കമാറാകേണമേ. നിൻെറ വചനത്താൽ എന്നെ രക്ഷിക്കേണമേ

5 നിൻെറ കല്പനകൾ എന്നെ നീ പഠിപ്പിക്കുമ്പോൾ എൻെറ അധരങ്ങൾ നിൻെറ സ്തുതികളെ ഉച്ചരിക്കും. നിൻെറ കൈ എനിക്ക സഹായിക്ക മാറാകേണമേ. എന്തുകൊണ്ടെന്നാൽ ഞാൻ നിൻെറ കല്പനകളിൽ ഇഷ്ടപ്പെട്ടു.

6 കാണാതെപോയ ആട്ടംപോലെ ഞാൻ തെററിപ്പോയി. നിൻെറ ദാസനെ അന്വേഷിക്കേണമേ. എന്തുകൊണ്ടെന്നാൽ ഞാൻ നിൻെറ കല്പനകളെ മറന്നില്ല. ദൈവമേ, സ്തുതി നിനക്ക യോഗ്യമാകുന്നു.—ബാറെക്മാർ.

പട്ടക്കാരൻ. പിതാവിനും പുത്രനും പരിശുദ്ധറൂഹായ്ക്കും സ്തുതി

ജനം ആദിമുതൽ എന്നെന്നേക്കും തന്നേ ആമ്മീൻ.

### മാർ ബാലായുടെ അപേക്ഷ.

പട്ടക്കാരൻ. പാപികളോട്ട കരുണയുള്ളവനായ ദൈവമേ, നിൻെറ ന്യായവിധിയിൽ ഞങ്ങളോട്ട കരുണ ചെയ്യേണമേ. നിൻെറ ഭക്തവാത്സല്യത്തിൻെറ ആധിക്യം നിമിത്തം ഞങ്ങളുടെ കുററങ്ങൾ ക്ഷമിക്കേണമേ കരുണയുള്ളവനേ, ഞെരുങ്ങിയിരിക്കുന്നവരായ ഞങ്ങൾ നിൻെറ വാതിലിൽ മുട്ടുന്നു. നിൻെറ അനുഗ്രഹത്താൽ ഞങ്ങളുടെ യാചനകൾ നൽകേണമേ. കുററം ചെയ്തുപോയവർ തിരിഞ്ഞു സങ്കടത്തോടെ പ്രാൎത്ഥിച്ചാൽ അനുഗ്രഹങ്ങൾ നൽകുന്നവൻനീയാകകൊണ്ട കരുണാപൂൎണ്ണനായ യേശുമ്ശിഹായെ, ഞങ്ങൾക്കും അനുഗ്രഹങ്ങളുടെ വാതിൽ തുറന്നു തരേണമേ സൎവ്വസ്ഥനായ പിതാവേ, നിന്നോട്ട ഞങ്ങൾ പ്രാൎത്ഥിക്കുന്നു. ഞങ്ങളുടെ ശുശ്രൂഷ കൈക്കൊണ്ട ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ. വിളിപ്പിൻ ഞാൻ ഉത്തരം പറയുമെന്നും മുട്ടുവിൻ ഞാൻ തുറക്കുമെന്നും ചോദിപ്പിൻ ഞാൻ തരുമെന്നും അരുളിചെയ്തുവന്നു സ്തുതി.

ജനം. മേലുള്ളവരുടെ ഉടയവനും താഴെയുള്ളവരുടെ ശരണവും ആയ കൎത്താവെ, ഞങ്ങളുടെ ശുശ്രൂഷ കൈക്കൊണ്ടു ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ—ആമ്മീൻ.

പട്ടക്കാരൻ ഹാലേലൂയ്യാ—ഹാലേലൂയ്യാ—ഹാലേലൂയ്യാ

ജനം. ദൈവമേ—നിനക്കു സ്തുതി.

## കന്യകമറിയാമ്മിന്റെ പാട്ട്.

പട്ടക്കാരൻ. എന്റെ ദേഹി കൎത്താവിനെ പുകഴ്ത്തുന്നു. എന്റെ ആത്മാവ് എന്റെ രക്ഷിതാവായ ദൈവത്തിൽ സന്തോഷിച്ചു.

ജനം. എന്തെന്നാൽ അവൻ തന്റെ ദാസിയുടെ താഴ്ചയെ നോക്കിക്കണ്ടു. കണ്ടാലും ഇതുമുതൽ സകല തലമുറകളും എന്നെ ഭാഗ്യവതി എന്നു വാഴ്ത്തും.

പട്ടക്കാരൻ. എന്തെന്നാൽ ശക്തനായവൻ വലിയ കാൎയ്യങ്ങൾ എങ്കൽ പ്രവൃത്തിച്ചു. അവന്റെ നാമം പരിശുദ്ധവുമാകുന്നു.

ജനം അവനെ ഭയപ്പെടുന്നവൎക്കു അവന്റെ കരുണ തലമുറകൾക്കും ഗോത്രങ്ങൾക്കും ഉണ്ടാകുന്നു.

പട്ടക്കാരൻ അവൻ തന്റെ ഭുജംകൊണ്ടു ജയം ഉണ്ടാക്കി. ഹൃദയവിചാരത്തിൽ അഹങ്കാരികളായവരെ ചിതറിച്ചു.

ജനം അവൻ ബലവാന്മാരെ സിംഹാസനങ്ങളിൽ നിന്നു മറിച്ചിട്ട്, താണവരെ ഉയൎത്തി.

പട്ടക്കാരൻ അവൻ വിശപ്പുള്ളവരെ നന്മകൾകൊണ്ടു സമ്പൂൎണ്ണരാക്കി, ധനവാന്മാരെ വെറുതെ അയച്ചു.

ജനം അവൻ തന്റെ ദാസനായ ഇസ്രായേലിനെ സഹായിക്കയും—താൻ അബ്രാഹാമിനോടും അവന്റെ സന്തതിയോടുമായി നമ്മുടെ പിതാക്കന്മാരോടു അരുളിച്ചെയ്തപ്രകാരം—എന്നേക്കും തന്റെ കരുണ ഓൎക്കയും ചെയ്തു.—ബാറെക്മാർ.

പട്ടക്കാരൻ പിതാവിനും പുത്രനും പരിശുദ്ധറൂഹായിക്കും സ്തുതി

ജനം ആദിമുതൽ എന്നെന്നേക്കും തന്നെ ആമ്മീൻ.

## എക്ബാ

പട്ടക്കാരൻ സാരാംശത്തിൽ ഏകമായിരിക്കുന്ന ശക്തിയും, പി

താവും പുത്രനും പരിശുദ്ധ റൂഹായുമെന്ന മൂന്നക്നുമ്മാകൾ ഉള്ളതുമായി സത്യൈകദൈവമായുള്ളോവേ, നിന്നെ ഞങ്ങൾ സ്തുതിക്കുന്നു.

ജനം ആമ്മീൻ.

പട്ടക്കാരൻ ത്രിത്വത്തിനു സ്തുതി, ത്രിത്വത്തിനു സ്തുതി, സ്തുതിക്കപ്പെട്ടതും സ്വയംഭൂവായതും, ആദിയും അന്തവും ഇല്ലാത്തതുമായ ത്രിത്വത്തെ ഞങ്ങൾ സ്തുതിക്കുന്നു

ജനം. ദൈവമേ, എല്ലാനേരവും സ്തുതി നിനക്കു യോഗ്യമാകുന്നു—ആമ്മീൻ.

## മാലാകമാരുടെ സ്തുതി

പട്ടക്കാരൻ. അത്യുന്നതങ്ങളിൽ സ്വർഗ്ഗീയമാലാകമാർ സ്തുതിക്കുന്നതുപോലെ ബലഹീനരും പാപികളുമായ ഞങ്ങളും സ്തുതിക്കുന്നു

എല്ലാക്കാലവും എല്ലാ സമയവും ഉന്നതങ്ങളിൽ ദൈവത്തിനു സ്തുതിയും, ഭൂമിയിൽ സമാധാനവും നിരപ്പും, മനുഷ്യർക്കു നല്ല പ്രത്യാശയും ഉണ്ടായിരിക്കട്ടെ. സർവ്വശക്തിയുള്ള പിതാവായി, സ്വർഗ്ഗീയ രാജാവായി സ്രഷ്ടാവായ കർത്താവേ, നിന്നെ ഞങ്ങൾ സ്തുതിക്കയും വാഴ്ത്തുകയും വന്ദിക്കയും, സ്തുതിയുടെ ശബ്ദം നിനക്കു ഞങ്ങൾ കരേറുകയും, നിന്റെ മഹത്വത്തിൻ ശ്രേഷ്ഠത നിമിത്തം നിനക്കു ഞങ്ങൾ ദസ്തോത്രം ചെയ്കയും ചെയ്യുന്നു. വിശുദ്ധറൂഹായോടുകൂടെ, യേശുമ്ശിഹാ ആയ ഏകപുത്രനായ ദൈവമേ, പിതാവിന്റെ പുത്രനും വചനവും ലോകത്തിന്റെ പാപത്തെ ചുമന്നൊഴിക്കുന്ന ദൈവകുഞ്ഞാടുമായ കർത്താവേ, ഞങ്ങളോടു കരുണചെയ്യേണമേ. ലോകത്തിന്റെ പാപത്തെ നീക്കിക്കളയുന്നവനേ, നിന്റെ ചെവി ചായിച്ച് ഞങ്ങളുടെ അപേക്ഷ കൈക്കൊള്ളേണമേ. തന്റെ പിതാവിന്റെ വലഭാഗത്തു മഹത്വത്തോടിരിക്കുന്നവനേ, ദയതോന്നി ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ. എന്തെന്നാൽ നീ മാത്രം പരിശുദ്ധനാകുന്നു. പിതാവായ ദൈവത്തിന്റെ മഹത്വത്തിന്, വിശുദ്ധ റൂഹായോടുകൂടെ യേശുമ്ശിഹാ ആയ നീ മാത്രം കർത്താവുമാകുന്നു.

ജനം ആമ്മീൻ.

പട്ടക്കാരൻ. ഞങ്ങളുടെ പിതാക്കന്മാരുടെ ദൈവമായ സർവ്വശക്തിയുള്ള കർത്താവേ, എല്ലാക്കാലവും എല്ലാസമയവും, ഞങ്ങളുടെ ആയുസ്സിൻ നാളൊക്കെയും നിന്നെ ഞങ്ങൾ വാഴ്ത്തുകയും, എന്നെന്നേക്കും

വാഴ്ത്തപ്പെട്ടതും നിത്യതയുമുള്ളതുമായ നിന്റെ പരിശുദ്ധനാമത്തെ ഞങ്ങൾ സ്തുതിക്കയും ചെയ്യും. ദൈവമായ കത്താവേ, നീ വാഴ്ത്തപ്പെട്ടവനാകുന്നു. നിന്റെ ശ്രീതനാമം സ്തുതിക്കപ്പെട്ടതും എന്നെന്നേക്കും സ്തുതികളാൽ പ്രബലപ്പെട്ടതുമാകുന്നു. സകലത്തിന്റെയും ദൈവവും, സത്യത്തിന്റെ പിതാവുമായവനേ, ഏകപുത്രനോടും ജീവനുള്ള വിശുദ്ധറൂഹായോടും കൂടെ സ്തുതി നിനക്കു യോഗ്യമാകുന്നു. സ്തുതി നിനക്കു ചേർച്ചയാകുന്നു. സർവ്വകാലവും പുകഴ്ച നിനക്കു ന്യായവുമാകുന്നു.

ജനം ആമ്മീൻ.

പട്ടക്കാരൻ. ഞങ്ങളുടെ കത്താവായ യേശുമ്ശിഹായേ, നിന്റെ അനുഗ്രഹങ്ങളുടെവാതിൽ ഞങ്ങളുടെനേരെ അടച്ചു കളയരുതേ.

ജനം. കത്താവേ ഞങ്ങൾ പാപികളാകുന്നു എന്നു ഞങ്ങൾ ഏറ്റുപറയുന്നു.—ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

പട്ടക്കാരൻ. കത്താവേ, നിന്റെ മരണത്താൽ ഞങ്ങളുടെ മരണം മാഞ്ഞുപോകുവാൻ, നിന്റെ സ്നേഹം നിന്നെ നിന്റെ സ്ഥലത്തുനിന്നു ഞങ്ങളുടെ അടുക്കലേക്കു ഇറക്കിക്കൊണ്ടുവന്നു.

ജനം. കത്താവേ — ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ. ആമ്മീൻ

## ൬൩-ാം മസുമൂർ

1 ദൈവമേ, നീ എന്റെ ദൈവമാകുന്നു നിനക്കായി ഞാൻ നോക്കിപ്പാർക്കും

2 ദാഹിച്ചു വലഞ്ഞു വെള്ളത്തിനായി കാംക്ഷിക്കുന്ന ഭൂമി പോലെ, എന്റെ ആത്മാവ് നിന്നെക്കുറിച്ചു ദാഹിച്ചിരിക്കുന്നു. എന്റെ ദേഹവും നിനക്കായി കാത്തിരിക്കുന്നു.

3 നിന്റെ ബലവും ബഹുമാനവും കാണ്മാൻ ഇപ്രകാരം സത്യത്തോടെ നിന്നെ ഞാൻ നോക്കി.

4 എന്തെന്നാൽ നിന്റെ കരുണ ജീവനെക്കാൾ നല്ലതാകുന്നു. എന്റെ അധരങ്ങൾ നിന്നെ സ്തുതിക്കും

5 ഇപ്രകാരം ഞാൻ എന്റെ ആയുഷ്കാലം മുഴുവനും നിന്നെ വാഴ്ത്തും. നിന്റെ നാമത്തിൽ ഞാൻ എന്റെ കൈകൾ ഉയത്തുകയും ചെയ്യും.

6 എന്റെ ആത്മാവു കൊഴുപ്പും മേദസ്സും കൊണ്ടെന്നപോലെ പുഷ്ടിയുള്ളതാകും. എന്റെ വായ് സ്തുതിയുള്ള അധരങ്ങൾ കൊണ്ടു നിന്നെ സ്തുതിക്കും.

7 എന്റെ കിടക്കയിൽ ഞാൻ നിന്നെ ഓൎക്കയും രാത്രിതോറും നിന്നെ ധ്യാനിക്കയും ചെയ്യു. എന്തെന്നാൽ നീ എനിക്കു സഹായകനായിത്തീൎന്നു. നിന്റെ ചിറകുകളുടെ കീഴിൽ ഞാൻ മറെക്കപ്പെട്ടും.

8 എന്റെ ആത്മാവ് നിന്നെ പിന്തുടൎന്നു. നിന്റെ വലത്തുകൈ എന്നെ താങ്ങുകയും ചെയ്യു. ദൈവമേ സ്തുതിനിനക്കു യോഗ്യമാകുന്നു. ബാറെക്മാർ.

പട്ടക്കാരൻ പിതാവിന്നും പുത്രന്നും പരിശുദ്ധ റൂഹായ്ക്കും സ്തുതി.

ജനം ആദിമുതൽ എന്നെന്നേക്കും തന്നെ. ആമ്മീൻ.

## അപേക്ഷ.

പട്ടക്കാരൻ. സകലത്തിന്റെയും ഉടയവനായി, ഞങ്ങളുടെ പിതാവായ ദൈവമേ, ഈ സമയത്തോളം നീ ഞങ്ങളെ ക്ഷേമത്തോടെ കൊണ്ടുവന്നിരിക്കുന്നതിന്നായി നിനക്കു ഞങ്ങൾ സ്തോത്രം ചെയ്യുന്നു. നിന്റെ കരുണയാൽ ഇന്നേദിവസം പാപവും ആപത്തും കൂടാതെ ഞങ്ങളെ കാത്തു്, നീതിയിൽ ഞങ്ങളെ പാലിച്ചുകൊള്ളേണമേ. ഞങ്ങളുടെ കൎത്താവേ, ഞങ്ങളുടെ ശരണം നിന്നിൽ മാത്രമാകയാൽ, നിന്റെ പ്രീതിവാത്സല്യവും ആൎദ്രകരുണയും ഞങ്ങളുമേൽ ഉണ്ടായിരിക്കേണമേ. കൃപയുള്ള കൎത്താവു നീയാകയാൽ, നിന്റെ പ്രമാണങ്ങളുടെ വഴി ഞങ്ങളെ പഠിപ്പിച്ചു്, അതിൽ ഞങ്ങളെ നടത്തേണമേ. പരിശുദ്ധനായ കൎത്താവേ, നിന്റെ പ്രകാശത്താൽ ഞങ്ങളെ പ്രകാശിപ്പിക്കേണമേ ഇന്നേ ദിവസം ഞങ്ങൾക്കു ആവശ്യമുള്ള സകല നന്മകളും ഞങ്ങളുടെമേൽ വൎഷിപ്പിക്കയും ചെയ്യേണമേ. സ്തുതിയും ബഹുമാനവും വന്ദനവും നിനക്കു യോഗ്യമായിരിക്കുന്നു.

ജനം ആമ്മീൻ.

## അപേക്ഷ.

പട്ടക്കാരൻ. കൎത്താവിന്നു സ്തോത്രം ചെയ്യുന്നതും, അത്യുന്നതനായുള്ളോവേ, നിന്റെ തിരുനാമത്തിന്നു പാടുന്നതും, മയ്യലിൽ നിന്റെ കൃപയും രാത്രി തോറും നിന്റെ വിശ്വാസ്യതയും അറിയിക്കുന്നതും നല്ലതാകുന്നു. കൎത്താവേ, മയ്യലിൽ ഞങ്ങളുടെ ശബ്ദം കേൾക്കേണമേ. മയ്യലിൽ ഞങ്ങൾ ഒരുങ്ങി നിനക്കു കാണപ്പെട്ടും. കൎത്താവേ, നിന്റെ ജനത്തോടു കരുണ ചെയ്യേണമേ. കൎത്താവേ, ഞങ്ങളുടെ എല്ലാവരുടേയും പാപങ്ങളെ പരിഹരിച്ചു ക്ഷമിക്കേണമേ. പരിശുദ്ധനായുള്ളോവേ, നിന്റെ വലങ്കൈ ഞങ്ങളുടെമേൽ ആവസിപ്പിക്കേണമേ. നിന്റെ തിരുനാമം നിമിത്തം ഞങ്ങളുടെ പാപരോഗങ്ങളിൽ നിന്നു ഞങ്ങളെ സൌഖ്യമാക്കുകയും ചെയ്യേണമേ.

ജനം ആമ്മീൻ.

---

# ഞായറാഴ്ച സന്ധ്യയിലെ നമസ്കാരക്രമം.

## പ്രാരംഭ സ്തുതി.

പട്ടക്കാരൻ.

പിതാവിനും പുത്രനും പരിശുദ്ധറൂഹായ്ക്കും സ്തുതി.

ജനം.

ആദിമുതൽ എന്നെന്നേക്കും തന്നെ. ആമ്മീൻ.

പട്ടക്കാരൻ. ആകാശവും ഭൂമിയും......

ജനം. കർത്താവിൻെറ തിരുനാമത്തിൽ......

കൊഉമ്മാ.

തൻെറകഷ്ടാനുഭവത്താൽ വഴിതെററിൽ നിന്നു ഞങ്ങളെ രക്ഷിച്ച മ്ശിഹാ തമ്പുരാനേ—ഞങ്ങളുടെ ശുശ്രൂഷ കൈക്കൊണ്ടു, ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

§ ഇപ്രകാരം മൂന്നുപ്രാവശ്യം എല്ലാ കൗമ്മാകളും ചൊല്ലി കഴിട്ടശേഷം, ഞങ്ങളുടെ കർത്താവേ നിനക്കു സ്തുതി എന്നുള്ളതും ശേഷവും ചൊല്ലണം.

## പ്രാരംഭ പ്രാൎത്ഥന.

പട്ടക്കാരൻ. ദൈവമായ കൎത്താവേ, ഞങ്ങൾക്കു വേണ്ടിയുള്ള നിൻെറ കഷ്ടാനുഭവത്തിൽ നിന്നോടുകൂടെ കഷ്ടത സഹിപ്പാനും, ഞങ്ങളെ പ്രതിയുള്ള നിൻെറ താഴ്മയിൽ സദൃശപ്പെടുവാനും, ഞങ്ങൾക്കുവേണ്ടിയുള്ള നിൻെറ കുരിശിൽ പ്രശംസിപ്പാനും, ഞങ്ങളുടെ രക്ഷെക്കു വേണ്ടിയുള്ള നിൻെറ മുറിവുകളാൽ സൌഖ്യം പ്രാപിപ്പാനും, ഞങ്ങളുടെ മരണാവസ്ഥയിൽ നിന്നു ഞങ്ങളെ ജീവിപ്പിക്കുന്നതായ നിൻെറ മരണത്താൽ ജീവിപ്പാനും ഞങ്ങളെ അൎഹതയുള്ളവരാക്കേണമേ. ഞങ്ങളുടെ കൎത്താവും ദൈവവുമേ, ഞങ്ങളുടെ ദുഃഖത്തെ സന്തോഷമായി മാററുന്ന നിൻെറ പുനരുത്ഥാനത്തിൽ ഞങ്ങൾ നിന്നോടുകൂടെ എന്നേക്കും ആനന്ദിച്ചു ഉല്ലസിക്കുമാറാകേണമേ. ഹാശാ.

ജനം. ആമ്മീൻ.

§ അതിൻെറശേഷം 51-ാം മസ്മൂർ വാക്യം പ്രതിവാക്യമായി ചൊല്ലണം.

## എനിയാനാ

പട്ടക്കാരൻ. തൻെറ തിരുവിഷ്ടത്താൽ കഷ്ടാനുഭവത്തിനായി വരികയും. തൻെറ സ്ലീബായാൽ ലോകത്തിനു രക്ഷ ഉണ്ടാക്കുകയും ചെയ്തവനായ ദൈവമേ—

ജനം. ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

പട്ടക്കാരൻ. താൻ എഴുന്നള്ളി രഹസ്യങ്ങളും ദൃഷ്ടാന്തങ്ങളും ഉപമകളും തന്നിൽ തന്നെ നിറവേററിയവനായ ദൈവമേ—

ഞങ്ങളുടെ മേൽ

ഊർശ്ലേമ്മിൽവച്ചു തന്റെ കഷ്ടപ്പാടിനെ അവർ കാണുമെന്നു മുൻകൂട്ടി തന്റെ ശിഷ്യന്മാരോടു അറിയിച്ചവനായ് ദൈവമേ— ഞങ്ങളുടെ മേൽ

സകലത്തിന്റെയും ദൈവമായിരിക്കെ,സ്വമനസ്സാ മനുഷ്യനായി തീർന്നവനായ ദൈവമേ— ഞങ്ങളുടെമേൽ

നീതികരിക്കുന്ന യാഗമായി തീരുകയും, ലോകത്തെ തന്റെ പിതാവിനോടു യോജിപ്പിക്കയും ചെയ്തവനായ ദൈവമേ— ഞങ്ങളുടെമേൽ

മസ്മൂർ

കർത്താവേ, നിന്നെഞാൻ നോക്കിവിളിച്ചു........

† അതിന്റെശേഷം (ഈത്താദബ്ഹാശാക)

പട്ടക്കാരൻ. ഞങ്ങളുടെ രക്ഷിതാവേ, നിന്റെ കഷ്ടപ്പാടിൽ ദുഃഖിച്ച തിരുസഭ നിന്റെ പുനരുത്ഥാനത്തിൽ സന്തോഷിക്കയും, അതിന്റെ സന്താനങ്ങൾ അനുഗ്രഹങ്ങൾ പ്രാപിക്കയും ചെയ്യുമാറാകേണമേ.

സഭയായുള്ളോരേ,നമ്മുടെ രക്ഷയ്ക്കായി താണുവരികയും, ഗാഗുൽത്തായിൽ കുരിശിക്കപ്പെടുകയും ചെയ്ത മ്ശിഹായിക്കു സ്തോത്രം ചെയ്വിൻ.

ഞങ്ങളുടെ രക്ഷിതാവേ, സഭ അതിന്റെ സന്താനങ്ങളോടു കൂടെ നിന്റെ കഷ്ടാനുഭവത്തെ ധ്യാനിച്ച് പ്രാർത്ഥിക്കുന്നു. അതിനുവേണ്ടി കഷ്ടത സഹിച്ച ഇടയനായുള്ളോവേ, അതിന്റെ പ്രാർത്ഥന കൈക്കൊള്ളേണമേ.

നിന്നെ കൊല്ലുന്നതിനായി ചേർന്നുവന്ന ജനം നിന്റെ ന്യായവിസ്താരത്തിൽ വിധിക്കപ്പെട്ടു. നിന്നെ

യും നിന്റെ കഷ്ടപ്പാടുകളെയും കൊണ്ടാടിയ ജാതികൾ നിന്റെ രാജ്യത്തിൽ സന്തോഷിക്കും.

സ്വർഗ്ഗീയമണവാളന്റെ മണവറയിലേക്കു വന്നുചേർന്ന വിരുന്നുകാരായുള്ളോരേ, അവനോടുകൂടെ സന്തോഷിപ്പാൻ നിങ്ങളുടെ ആത്മാക്കളുടെ ദീപയഷ്ടികളെ പ്രകാശിപ്പിപ്പിൻ.

വിശുദ്ധ സഭയേ, നിന്റെ രക്ഷയ്ക്കായിതാണവന്ന്, ഗാഗുൽത്തായിൽ കുരിശിക്കപ്പെട്ട ഉന്നതനായിരിക്കുന്നവന്നു നിന്റെ സന്താനങ്ങളോടുകൂടെ സ്തുതിപാടുക.

## പ്രോമ്യോൻ.

† അതിന്റെ ശേഷം കുക്കായ.

ഏതൊരിടത്തിൽ പോകേണ്ടു ഞാൻ —ഈശോനാഥാ—
പാരിൽ നീ ഒഴിഞ്ഞെനിക്കാരും —തുണയില്ലുമേ—
ചേരുന്നടിയൻ—തിരുകൃപാസനത്തുങ്കൽ
കാരുണ്യത്താൽ—കരളലിഞ്ഞീടേണമേ—
പാരം ഞാനുഴലുന്നയ്യോ—പാപകൂപത്തിൻ—
ഭാരത്താൽ ഞെരുങ്ങിവന്നിട്ടുന്നേൻ—നിങ്കലേക്കീപ്പാതകൻ—
ഹാലേലൂയ്യാ— തുണചെയ്തീടണമേ.

ശുബഹാ.

നാഥാ! നീയല്ലാതാരു—ള്ളിനിക്കുയരെ —
ഭൂമൌ ഞാനാഗ്രഹിച്ചിടുവാൻ —വേറൊരുവനുമില്ലേ
അതിസുന്ദരൻ നീ—മാനുഷവർഗ്ഗത്തിൽ—
പതിനായിരത്തെ—ക്കാളതിശ്രേഷ്ഠൻ നീയെ—
മഹത്വത്തിൽ താത സമൻ നീ—എന്നതിനാൽ ഞങ്ങളും
ദൂതന്മാരും സ്തുതിചെയ്യു—ന്നെന്നേക്കും നിന്നെ—
ഹാലേലൂയ്യാ—സ്തുതി എന്നും നിനക്കേ.

നാഥാ അനുഗ്രഹിച്ചെങ്ങളെ തുണക്കണമേ.

എ ത്രാ.

കൎത്താവേ, നിന്റെ വിശുദ്ധസഭയുടെ പ്രാൎത്ഥന കനിവോടു കൈക്കൊള്ളേണമേ. നിന്റെ കഷ്ടാനുഭവങ്ങളെ വന്ദിക്കയും സ്തുതിക്കയും, തിരുമുറിവുകളെ സ്നേഹത്തോടെ ചുംബിക്കയും, നിന്റെ കുരിശിൽ സന്തോഷത്തോടെ പ്രശംസിക്കയും ചെയ്യുന്ന നിന്റെ വിവേകമുള്ള ആട്ടിൻകൂട്ടത്തിന്റെ അപേക്ഷകളിൽ പ്രസാദം തോന്നേണമേ. പിതാവിനോടും പരിശുദ്ധ റൂഹായോടും കൂടെ, വന്ദിക്കപ്പെടുകയും സ്തുതിക്കപ്പെടുകയും ചെയ്യുന്ന വന്ദ്യപുത്രനും, സാക്ഷാൽ അവകാശിയും ആകുന്ന നിനക്ക, സ്തോത്രമാകുന്ന മാധുൎയ്യമുള്ള ഫലം ഇടവിടാതെ സമൎപ്പിപ്പാനായിട്ട്, അതിന്റെ കൊമ്പിനെ എല്ലാ ഭാഗങ്ങളിലും ഉയൎത്തുകയും ചെയ്യേണമേ. ഹാശാ.

ജനം. ആമ്മീൻ.

ബാത്തെദ്ഹാശാ.

(ബ്രിക്മാർ ഹാശാക് ദഹവഹലാപ്പയിൻ—

ബ്രിക്മൂകാകാക്—മെത്തുലാസാൻ.)

1 ഞങ്ങൾ ~ ായ് ഏററനിൻ—കഷ്ടതതാഴ്ച—

കൎത്താവേ, വാഴ്ത്ത—പ്പെട്ടതാക.

പ്രതിവാക്യം. ഞങ്ങളുടെ ദൈവമായ കൎത്താവേ, ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ—കുറിയേലാ—യിസ്സോൻ

2 ഹാശായിൽ മെല്ലാ—ചൊല്ലാനാത്മ—
വിരലാലെൻ കിന്നരം—ഒരുക്കീടേണമേ
കൃപയാൽ ലഭിച്ച—നൽവരമെന്നിൽ
നശിച്ചീടാതെ—മരണകരറയെ—
മൂരാൻ നിൻഹാശാ—വയലിൽവന്നേൻ. പ്രതി.

3 ദൈവ സുതനേ—സ്നേഹിപ്പോർക്കതൻ—
കഷ്ടത ജീവ—ന്നുറവുഖമല്ലോ
തൻ മൃത്യു വാർത്ത—ചൊല്ലീടുമ്പോഴും
ദുഷ്ടൻ കയ്യാൽ—വന്നോരടിമ—
തൻ കഷ്ടപ്പാടാൽ—വിട്ടതലാകുന്നു. പ്രതി

4 ദൈവത്വത്തിൽ—താൻ വന്നെങ്കിൽ—
സന്നിധൌ നില്പാൻ—ആരാൽ കഴിയും?
തിരുമനസ്സാൽ താൻ—ജഡത്തിൽ നമുക്കായ്,
ജീവൻ നൽകാൻ—കഷ്ടത സഹിച്ചു—
സ്നേഹത്താൽ താൻ—മരണമേററു. പ്രതി.

5 നീചരെ ജീവി—പ്പിച്ചിടുവാൻ നീ—
യേശുവേ, മരണം—രുചിച്ചതിനാലെ
നാശകൻ കയ്യിൽ—വീഴാതെഞങ്ങളെ
ക്രൂശതിൽ നീതാൻ—നേടിയ രക്ഷയിൻ—
ആശിഷമെല്ലാം—അരുളീടേണമേ. പ്രതി.

## മാർ യാക്കോബിൻെറ ബാഊസാ

(മ്ശിഹാദേസല—ഹാശൌമൌത്താ—വസ്കിപ്പൂസാ—
ശ്മാബാഊസൻ—വാബെദ്റഹമ്മെ—അൽനച് ശാസാൻ)

അർത്ഥം.

1 കഷ്ടതസ്കീപ്പാ—മരണം സഹിപ്പാൻ—വന്നമ്ശീഹാ.
പ്രാർത്ഥനകേ—ട്ടിങ്ങരുളുകനിൻകൃപയെ—ഞങ്ങളുടെമേൽ. പ്രത

2 ആചാര്യൻനീ—അണച്ചിടുമൊരു—കാഴ്ചയുംനീ
മേലദ്ധ്യക്ഷനും—കുററമില്ലാതൊരു—ദീക്ലീസ്സായും നീ
നിവേദിതനും—സ്വീകാരിയും നീ—യാഗാധിനാഥനും
യാഗത്തിന്നാടുനീ—യാഗമേകുന്നോ—രാചാര്യനും നീ. പ്രതി

3 ശാലേംതെരുവിൽ—കഴുതമേലേറി—വന്നവനേ നീ
യൂദജനത്തിൻ—നാശംകണ്ടുനീ—കരഞ്ഞോനാഥാ
നിന്നുടെകണ്ണീർ—അനുതാപത്താൽ—തുടക്കുന്നടിയാർ
നിന്നുടെകോപം—ജ്വലിച്ചീടായ്‌വാൻ തുണചെയ്യണമേ. പ്രതി

4 പാപികളെ തൻ—ബലിയാൽവീണ്ടോ—രേശുനാഥനേ
നീ ഞങ്ങളുടെ—ശിക്ഷാവിധിയെ—അഴിച്ചുനിൻക്രൂശിൽ
ഗാഗുൽത്തായിൽ—ചവളംചങ്കിനെ—പിളന്നനാഥനേ
ഊററിയരക്തം—പാനംചെയ്യട്ടിയാർ—ജീവിക്കണമേ. പ്രതി

2 വിടുതൽനൽകാൻ—തനയനെതന്നപി—താവേവാഴ്ക
എബ്രായമകളിൻ—ചതിവറിയിച്ചു—സുതനേവാഴ്കനീ
സ്തുതിപ്പാൻസഭയെ—നിർമ്മിച്ചോരു—റൂഹായേസ്തോത്രം
വിശുദ്ധാത്രിത്വമേ—പാപികളെചെവി കൊണ്ടുള്ളണമേനീ. പ്രതി

6 ഉത്തരമരുൾക—അരുൾകദേവാ—അനുഗ്രഹിക്ക
മത്ത്യർചിത്തം—മാനസ്സാന്തരെ—വരുത്തീടേണമേ. പ്രതി

ഞങ്ങളുടെ കർത്താവായ യേശുമ്ശിഹായെ.............

പാഠംവായന.

ഏശായ. 5. അ:—എബ്രായ.5:12—6:20

സൂത്താറാ അപേക്ഷ

ഞങ്ങളുടെ രക്ഷയ്ക്കായി കഷ്ടതകളും മരണവും സഹിച്ചവനായ മ്ശിഹാതമ്പുരാനേ, നിൻെറ കഷ്ടാനുഭവത്തിൽ കഷ്ടതയനുഭവിപ്പാനും, നിൻെറ അപമാനത്തെ വഹിപ്പാനും, നിൻെറ താഴ്ചയിൽ ഉയരുവാനും, നിൻെറ കുരിശിൽ വിജയം ഘോഷിപ്പാനും, നിൻെറ സ്ലീബായാൽ ആത്മാക്കളെ ശുദ്ധീകരിപ്പാനും, നിൻെറ മണവറയിൽ വിരുന്നുകാരും, വിരുന്നിൻ തോഴ്മക്കാരും ആകുവാനും, ഞങ്ങളെ എല്ലാവരെയും നീ അർഹരാക്കേണമേ. നിനക്കും നിൻെറ പിതാവിനും പരിശുദ്ധറൂഹായ്ക്കും, നിൻെറ മഹിമെക്കു തക്കതായ സ്തുതിയും, നിൻെറ കർത്തൃത്വത്തിന്നു അനുരൂപമായ കീർത്തനവും ഞങ്ങൾ കരേററുമാറാകേണമേ—ഹാശാ.

ജനം. ആമ്മീൻ.

## മദ്റാശ. (ഹാക്കത്തീലൂ)

1 തൻദിവ്യബലിയാൽ—മർമ്മങ്ങളെല്ലാം
തികച്ചവനാം നാഥാ—സ്തുതി നിനക്കെന്നും,
മൂശെ നിബിയന്മാർ—കുറിച്ചോരു മർമ്മം,
തിരുമേനിയിൻ ബലിയാൽ—നിറവേററി നീ.

2 കഴുതമേലേറി—ദർശിപ്പാൻ വന്ന,
അവകാശിതാനെ—ന്നറിഞ്ഞില്ലേലും,
ഊശാന ചൊല്ലി—സ്തുതിച്ചോരുജനത്തെ,
ദ്വേഷിച്ചവർ വിലക്കി—അമർത്തീടുന്നു.

3 ഊശാനപാടി—സ്തുതിക്കും ബാലരെ,
അമർത്തീടുവാൻ തന്നോടു—യാചിക്കുന്നു,
അടങ്ങീടിൽ ശിലകൾ—അട്ടഹസിച്ചിടുമെ—
ന്നരുളീടും തിരുവാക്കു—വക്രരുളുന്നു.

4 സ്വജനത്തെ തേടി—വന്നോരു നാഥാ,
സ്വജനത്താൽ ത്യജിക്ക—പ്പെട്ടല്ലോ നീ,
താതന്റെ തോപ്പിൽ—ഫലം വാങ്ങാൻ വന്ന,
സുതനെ യൂദർ തള്ളി—സ്ലീപ്പായിലേററി.

5 താതന്റെ ഗേഹം—കള്ളർ ഗുഹയായ്,
കണ്ടതിനാൽ തനയൻ—ജ്വലിച്ചീടുന്നു.,
വ്യാപാരം ചെയ്യോരു—ജനത്തെ ശാസി—
ച്ചിറക്കിയ ശക്തി—അവരറിഞ്ഞില്ല.

6 താതമുദ്രയിൻ—രശ്മിനിൻമുഖത്തിൽ,
വിലസുന്നതു കാണ്മാൻ—കണ്ണവർക്കില്ല,
വേദത്തിൻ മർമ്മം—തെളിയാതിരിപ്പാൻ,
ബോധത്തിൻ കൺകൾ—ഇരുളാക്കി സാത്താൻ.

7 സ്വാസ്ഥത ലഭിപ്പാൻ—ഒട്ടേറെ ജനങ്ങൾ,
ചുററും കൂടിത്തങ്കൽ—നിലവിളിക്കുന്നു,
രോഗം പാപം എല്ലാം—ചുമന്നൊഴിപ്പാൻ വന്ന,
പിണയാളിങ്ങവർക്കു—സുഖം നൽകുന്നു.

8 കണ്ണാൽകണ്ടിട്ടും—കാണാത്തവരും,
ചെവിയാൽകേട്ടിട്ടും— ഗ്രഹിക്കാത്തവരും,

ഉള്ളതിരിച്ചറിവാൻ—മനസ്സില്ലാത്തൊരു,
വല്ലാത്തജനമെ—ന്നരുളീടുന്നു.

9 ഇവരിൽനിന്നുതൻ—തോട്ടമെടുത്തു,
തക്കഫലത്തെ—കൊടുത്തീടുന്ന,
ജാതികളെ ഇനിയും—ഏൽപിച്ചിടുമെ—
ന്നരുളുന്നുനാഥൻ—ഇവർകേൾക്കവെ.

10 ഈറപ്പെരുന്നാളിലവനെ—കൊലചെയ്‌വാനായ്,
ശപിക്കപ്പെട്ടകൂട്ടം—ആലോചിക്കുന്നു,
തക്കംനോക്കിടുവാൻ—ഓരോരുവനെയും,
യൂദായെയുംതേടി—ഓടീടുന്നു.

11 നായ്ക്കൾചുററി—ചെന്നായ്ക്കൾവളഞ്ഞു,
ചീറിപ്പാഞ്ഞിടുന്നെ—ന്നുരച്ചോരുവാക്യം,
തന്മേൽനിറവേറു—ന്നറിഞ്ഞയ്യോനാഥൻ,
സഹിക്കുന്നുദീർഘ—ക്ഷമയാലിവരെ.

12 പാപക്കറനീക്കാൻ—വന്നോരുനാഥാ,
കോപാഗ്നിക്കിരയാ—ക്കീടല്ലെങ്ങളെ,
നിന്നാലയമാക്കി—ശുദ്ധിചെയ്തങ്ങളെ
ബലിനിനക്കർപ്പിപ്പാൻ—ഒരുക്കീടെണമേ.

ബാത്തെദ്ഹാശാ.

1 ഞങ്ങൾക്കായ് ഏററനിൻ—കഷ്ടത താഴ്ച— പ്രതി

2 ഊശാനചൊല്ലി—ജനങ്ങൾനിന്നക്കു—
ദേവാലയേനീ—കയറിയനേരം—
വ്യാപാരികളെ—കണ്ടതിൽനിന്നുടൻ—
ആട്ടിയിറക്കി—ശുദ്ധംചെയ്തപോൽ—
നിൻവിശുദ്ധാലയ—മാക്കുകഞങ്ങളെ. പ്രതി

3 നിന്മരണത്താൽ—നിൻസൃഷ്ടികളെ—
ഉയിർപ്പിച്ചോനേ—അമർത്ത്യനാഥാ—
മനസ്സോടെ കഷ്ടത—മരണമേററുനീ—
നിന്മുറിവതിനാൽ—ആദാമിൻെറ—
കടച്ചീട്ടിനെ—കീറിയവൻ നീ. പ്രതി

4 സത്യപിതാവേ—വന്ദനം മഹത്വം—
വത്സലസുതനു—കീർത്തിയും വാഴ്‌വും—
വിശുദ്ധാത്മാവേ—സ്തോത്രംപുകഴ്ച—
നിത്യമുണ്ടാക—തവകഷ്ടതയാൽ—
ദിവ്യബലത്താൽ—കാക്കണംഞങ്ങളെ. പ്രതി

## മാർ അപ്രേമിന്റെ ബാഊസാ.

(മാറാൻ എസറാഹം അലെെൻ—ബ്ഹാശാക്റാ ബാദഹലാഹ് യിൻ ബ്ഹാശക്നെഹവെ ഹാശ്ശൂശെ—വബ്മൻക്കൽസാക്യാറോസെ.)

### അത്ഥം.

ഞങ്ങൾക്കായതികഷ്ടതകൾ—ഏറ്റൊരുനാഥാ, ഞങ്ങളെ നീ, അനുഗ്രഹിച്ചവയിൻ പങ്കം നിൻ—രാജ്യാവകാശിയുംനൽ—കേ—ണമേ.

2 ദൈവത്തിൻ കുഞ്ഞാടതായോൻ—ശിഷ്യരുമായി പെരുമാറി
പാപികളെ പ്രതിബലിയായി—താതനുതന്നെയർപ്പിച്ച
തൻ താതനെ തിരുരക്തത്താൽ—സംയോജിപ്പിപ്പോനും തൻ—
തിരുമേനിയെതാൻ മനസ്സോടെ—പരിഹാരാത്ഥം
കൊ—ടുത്ത—ല്ലോ. പ്രതി

3 കഴുതമേലേറിനീ രാജനെപ്പോൽ—ഊർശലേം തെരുവിൽ
ചെന്നപ്പോൾ—
കുരുത്തോലകൾ ജനമെടുത്തു നിന്നെ—എതിരേററവർ ഊശാന
പാടി
നിന്നുടെ രണ്ടാംവരവിലെങ്ങൾ—കയ്യിൽകുരുത്തോലകളേന്തി
ഉല്ലാസത്തോടെതിരേല്പാൻ—ഞങ്ങളെയോഗ്യരാ—ക്കേ—ണമെ
പ്രതി

4 പീഡയെങ്ങൾക്കായ് സഹിച്ചോനും—നിരപ്പിൻ ബലിയായി
തീർന്നോനും
ഞങ്ങളിൻ രക്ഷക്കായ് തന്നെ—അയച്ചോരു താതനും സ്തോത്രം
റൂഹ്ക്കുദ്ശാക്കും സ്തുതി എന്നും—പാടാനനുഗ്രഹമരുളെണമേ—
ആയിരമായിരം സ്തുതി നിനക്ക—ആയുസ്സിൻ നാളെല്ലാം—
ആ—മ്മീൻ—പ്രതി.

† അതിന്റെ ശേഷം

ശയനനമസ്കാരം.

മസ്മൂർ. 91:121.

ആപേക്ഷ. കർത്താവെ, നിന്റെ അനുഗ്രഹത്തിന്റെ

കൌമ്മാ. തന്റെ കഷ്ടാനുഭവത്താൽ

ഏവൻഗേലിയോൻ. മത്തായി. 21: 17—22.

വിശ്വാസപ്രമാണം.

ഹൂത്താമ്മാ. ഞങ്ങളുടെ കർത്താവും ദൈവവുമേ.

സത്യവിശ്വാസികൾക്കു ബലമുള്ള.

ആശീർവാദം. ആകാശവും ഭൂമിയും സൃഷ്ടിച്ച....

---

# തിങ്കളാഴ്ചകാലത്തെ നമസ്കാരക്രമം

## പ്രാരംഭസ്തുതി.

കൌമ്മാ തന്റെ കഷ്ടാനുഭവത്താൽ

പ്രാരംഭപ്രാർത്ഥന ഉറക്കമില്ലാത്ത

മസുമൂർ. കർത്താവിന്റെ സകല ദാസന്മാരുമെ

§ അതിന്റെ ശേഷം

ഏനയാനാ

പട്ടക്കാരൻ. രാജാക്കന്മാരും ന്യായാധിപതിമാരും തന്നെ കൊല്ലുവാൻ തനിക്കു വിരോധമായി ആലോചന ചെയ്യുന്നതിനു അനുവദിച്ചവനായ ദൈവമേ.

ജനം. ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ

പട്ടക്കാരൻ. തന്റെ സ്വഭാവപ്രകാരം കഷ്ടതകളിൽ നിന്നു ഒഴിഞ്ഞവനായിരിക്കെ, ജഡത്തിൽ ഞങ്ങൾക്കു വേണ്ടി കഷ്ടതകൾസഹിച്ചവനായ ദൈവമേ—ഞങ്ങളുടെമേൽ........

കഷ്ടതകളിൽ നിന്ന ഞങ്ങളെ വീണ്ടെടുപ്പാനായി ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടി കഷ്ടതകൾ സഹിച്ചവനായ ദൈവമേ— ഞങ്ങളുടെ മേൽ

ഞങ്ങളുടെ എല്ലാവരുടെയും ന്യായാധിപതിയായിരിക്കെ, ആദാമിനുവേണ്ടി വിധിക്കപ്പെട്ടുവാൻ വന്നവനായ ദൈവമേ.... ...ഞങ്ങളുടെ മേൽ

ന്യായാധിപതിമാരാൽ വിസ്തരിക്കപ്പെട്ട ന്യായാധിപതിയായുള്ളോവേ, നിന്റെ നീതിയായ ന്യായവിസ്താരത്തിൽ ഞങ്ങളെ കുററം ചുമത്തരുതേ. ദൈവമേ—ഞങ്ങളുടെ മേൽ

നിന്റെ രാജത്വത്തിന്റെ പ്രതാപത്തോടെ നീ എഴുന്നള്ളുമ്പോൾ, നിന്റെ വിശുദ്ധന്മാരോടു കൂടെ ഞങ്ങളെ സന്തോഷിപ്പിക്കയും ചെയ്യേണമേ. ദൈവമേ.... ഞങ്ങളുടെ മേൽ

## ൩-ാം മസ്മൂർ

## പ്രൊമ്യോൻ.

---

കുക്കായാ.

മെസ്രേനിൽ രാത്രിയിൽ മൂശെ—ജനത്തിന്നൊരുക്കിയ
ദേവാട്ടിൻകുട്ടിയിൻ പെസഹാ—ദിനമണഞ്ഞീടുന്നു.
സൃഷ്ടികളെത്തൻ—നിണത്താൽവീണ്ടോനെ
വന്നെതിരേല്പിൻ—എടുപ്പീൻ ദീപങ്ങളെ
സ്നേഹത്താൽ സഭയെ ഉയർത്തിയ—മ്ശിഹായെസ്തോത്രം
കഷ്ടത ഉയിർപ്പിവയാൽവിടുതൽ—അവർക്കായ്കൊടുത്തോനേ
ഹാലേലൂയ്യാ—നിനക്കെന്നും സ്തോത്രം.

ശുബഹാ.

ദൈവസുതനെ സ്തുതിചെയ്വാൻ—വരുവീൻ പ്രിയരേ.
പിതൃഭവനത്തേക്ക നമ്മെ വിളിക്കുന്നു—പൂകിസന്തോഷിക്കാം.
സത്യസ്നേഹത്താൽ—നമ്മെ അലങ്കരിക്കാം.
മഹത്വപ്പെടുന്നോം—കഷ്ടതസഹിച്ചീടിൽ
ദീപങ്ങൾതെളിയിച്ചുൻപോ—ടെടുത്തുകൊണ്ടെന്നാം
രക്ഷയിൻ സന്തോഷത്താലെ—ബലംധരിച്ചീടെണം
ഹാലേലൂയ്യാ—സ്തോത്രംപാടിടുവിൻ.

## ഏത്രാ.

ഞങ്ങളുടെ കൎത്താവായ കൎത്താവേ, ഞങ്ങളുടെ അധരത്തിൻെറ ഫലങ്ങളും നാവിൻെറ സ്തോത്രങ്ങളും, നിൻെറ പ്രസാദത്തിനായി സമൎപ്പിയ്ക്കപ്പെടുന്ന ഉചിതമായ യാഗം പോലെയും, സുഗന്ധധൂപം പോലെയും അംഗീകരിക്കേണമേ. അതുകൾ സമൎപ്പിക്കുന്നവരെ നീ അനുഗ്രഹിക്കയും ദരിദ്രന്മാരുടെ കടപരിഹാരം വരുത്തുകയും ചെയ്യേണമേ. ഞങ്ങൾക്കു നിൎമ്മലതയും ഞങ്ങൾ തിരുമുൻപാകെ ചെയ്തുപൊയിട്ടുള്ള പലതര അധൎമ്മങ്ങളും അപരാധങ്ങളും നീങ്ങി പരമശുദ്ധിയും സിദ്ധിക്കേണമേ. നിനക്കു നീതിയോടു വേല ചെയ്തു, തിരുമുമ്പിൽ കുററം കൂടാതെ നില്ക്കുന്നവൎക്കു നീ നല്ലമാരുള്ള പ്രകാശത്തുറമുഖത്തേക്കു നിൻെറ ദയയാൽ ശാന്തമായി പ്രവേശിക്കുന്നതിനു ഞങ്ങളെ അൎഹരാക്കേണമേ. നിനക്കും നിൻെറ പിതാവിനും പരിശുദ്ധാത്മാവിന്നും സ്തുതിയും സ്തോത്രവും ഞങ്ങൾ കരേറുന്നു — ഹാശാ —

ജനം. ആമ്മീൻ.

## ബാഊഥാ ദ്ഹാശാ.

1 ഞങ്ങൾക്കായ് ഏററനിൻ — കഷ്ടതതാഴ്ച — പ്രതി

2 ഏകജാതൻ — നമുക്കായ് താഴ്ത്ത —
പ്പെട്ടുകയിൽ വല്യതാം — മാററമുണ്ടായ്,
ദൈവതേജസ്സിൻ — മഹത്വം വെടിഞ്ഞു,
ക്രൂശിച്ചവരാൽ — കഷ്ടപ്പെട്ട് —
നിന്ദയും ഹാസ്യവും — വല്യതായേററു. പ്രതി

3 മൃതിരഹിതനായോൻ — നമുക്കായ് മൎത്ത്യ —
വേഷം ധരിച്ചും — കഷ്ടതയേററും,
ഗാഗുൽത്തായിൽ — ക്രൂശിൻ മരത്തിൽ,
രക്തം ചിന്തി — മരണത്തോളം —
മനസ്സോടെയ്യോ — താഴ്ത്തപ്പെട്ടാൻ. പ്രതി

4 ദിനംതോറും നമ്മെ — താഴ്ത്തിജഡത്തിൻ -
മോഹാദികളെ — ക്രൂശിച്ചീടിൽ,
തന്നുടെ ജീവ — ശക്തി ധരിക്കാം,
നമ്മെ ക്രൂശിൽ — വഹിച്ചവനെ നാം —
അനുഗമിച്ചു — ആനന്ദിക്കാം. പ്രതി

## മാർ അപ്രേമിന്റെ ബാഉൗസാ.

1 ഞങ്ങൾക്കായതികഷ്ടതകൾ.

2 ആദാമ്യരെ രക്ഷിപ്പാനായ് — താഴ്മയായ് ദൈവം മഹിമവിട്ടു
ദാസന്റെവേഷംധരിച്ചവക്കായ് — ശിക്ഷകളേറ്റവൻകരിശേറി
ശാപം പാപം എന്നിവക്കായ് — ബലിയായി ജഡത്തെ അപ്പിച്ച
പ്രീശർ സാദോക്യരിൻകൂട്ടം — ദോഷിച്ചവനെ ശിക്ഷിപ്പാൻ
കള്ളസാക്ഷികൾവന്നവന്മേൽ — കളവായിപലതും ചൊല്ലീടാൻ
ആലോചിച്ചവരോരോന്നും — ചിന്തിച്ചയ്യോ — ഹാ-കഷ്ടം. പ്രതി

3 വചനമാം ദൈവംജഡംധരിച്ചു — നീചരാം യൂദരിൻദൂഷിയേററ
പാപികൾക്കായ് ഇവയെസഹിച്ച - ദൈവസുതാ സ്തുതി നിന
ക്കെന്നും
തൻകഷ്ടതയാൽ ഞങ്ങളെ നീ — വീണ്ടെടുപ്പാൻ തിരുമനസ്സായി
ജീവനിൻ രക്തത്താൽ ഞങ്ങളെ — വീണ്ടെടുത്തവനേ സ്തുതിനി
നക്ക. പ്രതി

4 നമസ്കാരം കേൾക്കുന്നവനേ......... പ്രതി

കൊഉമ്മാ. തന്റെകഷ്ടാനുഭവത്താൽ........

ഒന്നാംപാഠം ലേവ്യ. 2. അ

† അതിന്റെശേഷം എന് യാനാ

പട്ടക്കാരൻ. തന്റെ കഷ്ടപ്പാടിനാൽ എല്ലാ മനുഷ്യരെയും രക്ഷി പ്പാനായി ഞങ്ങൾക്ക എല്ലാവക്കും വേണ്ടി യാഗമായി തീന്നവനാ യ ദൈവമേ—

ജനം. ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

പട്ടക്കാരൻ. തന്റെ കരുണയാൽ തന്റെ സ്വരൂപത്തിൽ ഞങ്ങ ളെ മനഞ്ഞുണ്ടാക്കുകയും, തന്റെ കുരിശും കഷ്ടപ്പാടും കൊണ്ടു ഞ ങ്ങളെ രക്ഷിക്കുകയും ചെയ്തവനായ ദൈവമേ — ഞങ്ങളുടെമേൽ

ഞങ്ങളുടെ വീണ്ടെടുപ്പിനായി ഇറങ്ങിവരികയും, അടിമത്വ ത്തിൽ നിന്നു ഞങ്ങളെ വീണ്ടെടുക്കയും ചെയ്തവനായ ദൈവമേ ഞങ്ങളുടെമേൽ

സംഭവിക്കുന്നതിനു മുൻപെ സകലവും അറിയുന്നവനും, തന്റെ ശിഷ്യന്മാക്ക തന്റെ മരണത്തെക്കുറിച്ചു വെളിപ്പെടുത്തിയവനുമായ ദൈവമേ— ഞങ്ങളുടെമേൽ

അന്ധകാരത്തിനു അടക്കിക്കൂടാതെയുള്ള ആ പ്രകാശം ഞാൻ തന്നെയാകുന്നു എന്നു അരുളിച്ചെയ്തവനായ ദൈവമേ— ഞങ്ങളുടെ....

കർത്താവേ, ഞങ്ങളുടെ കുറവുകൾക്കു നീ പരിഹാരം നൽകുകയും, നിനക്കു സ്തുതിപാടുവാൻ ഞങ്ങളെ അർഹതയുമുള്ളവരാക്കുകയും ചെയ്യേണമെ. ദൈവമേ— ഞങ്ങളുടെമേൽ ........

✝ അതിന്റെ ശേഷം

മാർ ബാലായുടെ അപേക്ഷ—കന്യകമറിയാം പാട്ട്— എക്‌ബൊ (സാരാംശത്തിൽ)—2-ാം മസുമൂർ— ത്രിത്വത്തിനു സ്തുതി— മാലാകമാർ സ്തുതി—ഞങ്ങളുടെ കർത്താവായ യേശുമ്ശിഹായേ:

കൌമ്മാ തന്റെ കഷ്ടാനുഭവത്താൽ:

രണ്ടാംപാഠം പ്രവൃത്തി. 13. 13—25.

അതിന്റെ ശേഷം

പരിശുദ്ധാത്മദാനത്തിനു വേണ്ടിയുള്ള ഒന്നാം അപേക്ഷ ചൊല്ലിയശേഷം 63-ാം മസുമൂർ ചൊല്ലണം

## എനയാനാ

പട്ടക്കാരൻ. തന്റെ കഷ്ടാനുഭവത്താൽ ഞങ്ങൾക്കു കഷ്ടതയില്ലായ്മയെ നൽകിയവനായ മശിഹാതമ്പുരാനേ—

ജനം. നിന്റെ സന്നിധിയിലേക്കു അടുത്തുവരുന്ന ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

പട്ടക്കാരൻ. തന്റെ കഷ്ടാനുഭവും മരണവും മൂലം തനിക്കു സ്തുതിപാടുന്നതിനു വഴിതെറ്റിൽനിന്നു തന്റെ സഭയെ രക്ഷിച്ചവനായ മ്ശിഹാതമ്പുരാനേ-

നിന്റെ സന്നിധിയിലേക്കു- ......

തന്നെക്കുറിച്ചു എഴുതിയിരിക്കുന്ന മർമ്മങ്ങളും ദൃഷ്ടാന്തങ്ങളും ഉപമകളും നിവർത്തിപ്പാൻ എഴുന്നള്ളിവന്നവനായ മശിഹാതമ്പുരാനേ—

നിന്റെ സന്നിധിയിലേക്ക-........

തന്റെ കഷ്ടാനുഭവത്താൽ ആദാമിനെയും അവന്റെ സന്താനങ്ങളെയും രക്ഷിപ്പാൻ കഷ്ടതകളും സ്ലീബായും സഹിച്ചവനായമ്ശിഹാതമ്പുരാനേ-

നിന്റെ സന്നിധിയിലേക്ക....

ഞങ്ങൾക്കവേണ്ടിയുള്ള തന്റെ കഷ്ടാനുഭവത്താലും മരണത്താലും പാപത്തിന്റെയും സാത്താന്റെയും വഞ്ചനയിൽനിന്നു ഞങ്ങളെ സ്വാതന്ത്ര്യപ്പെടുത്തിയവനായ മ്ശിഹാതമ്പുരാനേ-— നിന്റെ സ:

ഞങ്ങളുടെ രക്ഷിതാവായ യേശുവേ, മനുഷ്യസ്നേഹമുള്ളവനായി, ഞങ്ങളുടെ പാപവികാരങ്ങളെ മരിപ്പിച്ചതിനു മുഖാന്തിരമായ നിന്റെ കഷ്ടതകൾക്കായി നിനക്ക സ്തുതി.

നിന്റെ സന്നിധിയിലേക്ക... ....

## ബാത്തെഡ്റാശാ.

1 ഞങ്ങൾക്കായ് ഏററനിൻ—കഷ്ടതതാഴ്ച്ച-- പ്രതി

2 ആദാമ്യരെ നിൻ—ശുഭമാക്കാൻ—
നിൻകൃപനിന്നെ.നിർബന്ധിച്ചു,
ഏദേനിലവരെ—ഇരുത്താനായ്നീ,
അവരുടെ ജഡത്തെ—ധരിച്ചവർക്കായ്നീ—
കഷ്ടപ്പെട്ടുവാൻ—കൃപഹേമിച്ചു പ്രതി

3 ലംഘനക്കാരെ—ദർശിച്ചിടുവാൻ—
വാനത്തിൽനി—ന്നിറങ്ങിയവൻനീ,
സ്നേഹത്താൽനിൻ—കൃപചൊരിഞ്ഞതിനാൽ,
പാടേറമരിപ്പാൻ—നിന്നെനീതാഴ്ത്തി—
അതിനാൽഞങ്ങളെ—സ്വതന്ത്രരാക്കി. പ്രതി

4 ഞങ്ങളെരക്ഷി—പ്പാനായ്ക്രൂശിൽ—
കഷ്ടതസഹിച്ചു—സർവ്വേശ്വരനേ,
നല്ലുടയോനേ—സ്തുതിനിനക്കെന്നും,

നിനക്കും നിന്നെ—അയച്ചോരു താതനും—
റൂഹ്ക്കുദ്ശായ്ക്കും—സ്തോത്രം ആമ്മീൻ. പ്രതി

## മാർ യാക്കോബിന്റെ ബാഊസാ.

1 കഷ്ടത സ്കീപ്പാ—മരണംസഹിപ്പാൻ— വന്നമ്ശിഹാ,
പ്രാൎത്ഥനകേട്ടി—ങ്ങരുൾകനിൻ കൃപയെ—ഞങ്ങളുടെമേൽ
പ്രതി

2 ഊറമർ ചെകിടർ— കുഷ്ഠരെയും താൻ—സുഖമാക്കുകയിൽ
സാത്താൻ തലവൻ—മൂലമതല്ലാതിവ—നിവചെയ്യുന്നു.
ഇങ്ങിനെദുഷ്ടർ—ദുഷിയിൻ വാക്കുകൾ—ചൊല്ലീടുന്നു.
നല്ലാൻ സുതനെ—ദുഷ്ടരിൽനിന്നവ—മാനമേററുനീ
ആരാലാകും—നിൻമഹത്വമതു—വൎണ്ണിച്ചീടുവാൻ
സൃഷ്ടികളവരിൻ—പന്തിയിൽ നിൻസ്തുതി—ഘോഷിക്കട്ടെ
പ്രതി.

3 ആദാംവീഴ്ചയാൽ—മുന്നാർ ചൊന്നതു—പോൽ ദൈവമതി
കുററക്കാരൻ—പോലശ്ലോനീ—നിന്ദ്യനായി
ശത്രുവെ സ്ലീബാ—ച്ചുവക്കായ് കഷ്ട—പ്പാടുകളേററ,—
കഷ്ടതയിപ്പാ—ത്തോനേനിനക്കു—സ്തോത്രമുണ്ടാകു.
തവതാതനും—വിശുദ്ധറൂഹായ്ക്കും— സ്തുതിചൊല്ലീടാൻ
നൽകേണമെങ്ങളിൽ—നന്ദിയിൻമാനസ്സ—മെപ്പോഴുംആമ്മീൻ
പ്രതി

4 ഉത്തമമരുൾക—അരുൾകൎത്താവാ— പ്രതി

† അതിന്റെ ശേഷം

സകലത്തിന്റെയും ഉടയവനായ:—കൎത്താവിനു സ്തോത്രം ചെ
യ്യുന്നതും:—കെറുമ്മാ: തന്റെ കഷ്ടാനുഭവത്താൽ,

ഏവൻഗേലിയോൻ മത്താ. 21. 23—46.

വിശ്വാസപ്രമാണം. ഹൂത്താമ്മാ

ആശീൎവ്വാദം.

---

# തിങ്കളാഴ്ച ഉച്ചയ്ക്കു നമസ്കാരക്രമം.

## പ്രാരംഭസ്തുതി.

കൌമ്മാ. തന്റെ കഷ്ടാനുഭവത്താൽ.

## പ്രാരംഭ പ്രാൎത്ഥന.

പട്ടക്കാരൻ. തന്റെ ആട്ടിൻകൂട്ടത്തെ ചെന്നായ്ക്കളിൽ നിന്നു രക്ഷിക്കേണ്ടതിനു തന്നെത്താൻ മരണത്തിനു ഏല്പിച്ച നല്ല ഇടയനും, മ്ലേച്ഛന്മാരിൽനിന്നു അവമാനവും കഷ്ടതയും സഹിക്കയും, നീതികെട്ടവരിൽ നിന്നു മരണശിക്ഷ അനുഭവിക്കയും, അതിനാൽ ലോകത്തെ വീണ്ടെടുത്തു സ്വാതന്ത്ര്യപ്പെടുത്തുകയും ചെയ്ത രക്ഷിതാവുമായ മ്ശിഹാ തമ്പുരാനേ, നിന്റെ കഷ്ടാനുഭവനാളുകളെ കൊണ്ടാടുന്ന ഈ ദിവസങ്ങളിൽ നിന്റെ കഷ്ടാനുഭവങ്ങളെക്കുറിച്ചും, അതുനിമിത്തം നീ ഞങ്ങൾക്കു സമ്പാദിച്ചുതന്ന വലിയരക്ഷയെക്കുറിച്ചും ചിന്തിപ്പാനും ധ്യാനിപ്പാനും ഞങ്ങൾക്കു കൃപയരുളുമാറാകേണമേ. നിന്റെ മഹത്തായ കുരിശുമരണത്തിൽ ഞങ്ങൾ വിജയം ഘോഷിക്കുമാറാകേണമേ. അതിനെ നാൾതോറും വഹിപ്പാൻ ഞങ്ങളെ അൎഹരാക്കേണമേ. നിന്റെ ചൈതന്യപ്രദമായ പെസഹാപെരുനാളിൽ ചേരുന്നതിനു ഞങ്ങളെ അടുപ്പിക്കയും, നിന്റെ ശ്രേഷ്ഠമായ പുനരുത്ഥാനത്തെ നിഷ്കളങ്കമായി കൊണ്ടാടുന്നതിനു ഞങ്ങളെ ഒരുക്കുകയും ചെയ്യേണമേ. നിന്റെ തിരുവിഷ്ടത്തിനു ഒത്തവണ്ണം ഞങ്ങളുടെ ആയുഷ്കാലം മുഴുവനും നിന്റെ സന്നിധിയിൽ ഞങ്ങൾ കാണപ്പെടുവാൻ ദുഷ്ടന്റെ വഞ്ചതിവുകളിൽ നിന്നു ഞങ്ങളെ കാത്തുകൊള്ളുകയും, നിന്റെ തിരുവചനങ്ങളെ തിരിച്ചറിവാൻ ഞങ്ങളുടെ ബോധങ്ങളുടെ കണ്ണുകളെ പ്രകാശിപ്പിക്കയും ചെയ്യേണമെ. പിതാവും പുത്രനും പരിശുദ്ധറൂഹായുമായ ദൈവമേ, സ്തുതിയും സ്തോത്രവും നിനക്കു പാടുവാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കുകയും ചെയ്യേണമേ. ഹാശാ. ജനം. ആമ്മീൻ.

## ൫൧-ാം മസ്മൂർ.

## എനിയാനാ

പട്ടക്കാരൻ. ഞങ്ങളുടെ വൎഗ്ഗത്തിന്റെ വീണ്ടെടുപ്പിനായി ന്യായ

വിസ്താര സ്ഥലത്തേക്കു കുററക്കാരനെപ്പോലെ കൊണ്ടുപോകപ്പെട്ടവനായ ദൈവമേ—ഞങ്ങളുടെ....

കർത്താവേ, നിൻെറ കഷ്ടപ്പാടിൽ പങ്കുകൊള്ളുവാനും നിൻെറ പുനരുത്ഥാനത്തിൽ സന്തോഷിപ്പാനും ഞങ്ങളെ യോഗ്യരാക്കേണമേ ദൈവമേ—ഞങ്ങളുടെമേൽ........

കർത്താവേ, ഞങ്ങൾ നിൻെറ കഷ്ടപ്പാടിൽ കൂട്ടാളികളും, നിൻെറ രാജ്യത്തിന്ന അവകാശികളും ആയിതീരേണമേ. ദൈവമേ—ഞങ്ങളുടെമേൽ........

കർത്താവേ, വഞ്ചകൻ കവർച്ച ചെയ്ത നിൻെറ ആട്ടുകളെ അവൻെറ കൈകളിൽ നിന്നു നിൻെറ കഷ്ടപ്പാടാൽ നീ വീണ്ടെത്തി രക്ഷിച്ചു. ദൈവമേ— ഞങ്ങളുടെ മേൽ ..

കർത്താവേ, നിൻെറ കരുണയാൽ ഞങ്ങളുടെ കുററങ്ങളെ പരിഹരിക്കയും, ഞങ്ങളുടെ സകല അശുദ്ധിയും മായിക്കയും ചെയ്യേണമേ. ദൈവമേ—ഞങ്ങളുടെമേൽ.......

സകല സൃഷ്ടികളുടെയും ഉടയവനായ ദൈവമേ, നിനക്കും നിൻെറ പിതാവിനും പരിശുദ്ധാത്മാവായ്ക്കും നിൻെറ ആട്ടിൻ കൂട്ടത്തിൽ നിന്നു മഹത്വം ഉണ്ടായിരിക്കട്ടെ. ദൈവമേ—ഞങ്ങളുടെമേൽ....

## പ്രൊമ്യോൻ.

§ ഇവിടെ ഞായറാഴ്ച സന്ധ്യയിലെയൊ തിങ്കളാഴ്ച കാലത്തെയൊ ക്രമത്തിലുള്ള കുക്കായ ചൊല്ലികൊള്ളണം.

## സെദ്രാ.

പട്ടക്കാരൻ. ഞങ്ങളുടെ ദൈവമായ കർത്താവേ, നിൻെറ സ്നേഹം കൊണ്ടു അലങ്കരിക്കപ്പെട്ടവരും, നിൻെറ സത്യം അണിഞ്ഞവരും നിൻെറ കരുണയാൽ കിരീടം ധരിച്ചവരുമായി, നിർമ്മലമായ ആത്മാവോടു കൂടെ, തിരുമുമ്പാകെ ഞങ്ങളുടെ പ്രാർത്ഥനകളും അപേക്ഷകളും സമർപ്പിപ്പാൻ ഞങ്ങളെ അർഹരാക്കേണമേ. ഞങ്ങളുടെ പാപവികാരങ്ങളെ ഞങ്ങളിൽ നിന്നു അകററേണമേ. കടങ്ങളുടെ പരിഹാരവും പാപങ്ങളുടെ മോചനവും ഞങ്ങൾക്കു നല്കേണമേ. നീതിയുടെയും സത്യത്തിൻെറയും മണവാളനായുള്ളോവേ, ഉദാസ

നകളല്ലാത്ത കന്യകമാരോടൊപ്പം ഉള്ളിൽ കൊണ്ട സന്തോഷത്തോടും ആനന്ദത്തോടും ആഹ്ലാദത്തോടും കൂടി, നിന്റെ മണവറയിൽ ഞങ്ങൾ പ്രവേശിച്ച, നിനക്കും നിന്റെ പിതാവിനും പരിശുദ്ധാത്മാവിനും സ്തുതിയും കീർത്തനവും ഞങ്ങൾ പാടുമാറാകേണമേ. ഹാശാ.

ജനം. ആമ്മീൻ.

ബാഊഥഃഹാശാ.

1 ഞങ്ങൾക്കായ് ഏററനിൽ— പ്രതി

2 ദൈവ സുതനേനിൻ—കൊലയിൻ വാർത്ത—
മൂശ തുടങ്ങി— വരച്ചിരിക്കുന്നു,
അവനെ ദുഷ്ടർ—ഏററിക്രൂശിൽ,
രക്തം ചിന്തി—കാരയൻ ശാപം—
അവരുടെ തലമേൽ—വഹിച്ചീടുന്നു. പ്രതി

3 മഹതാപത്തിൽ താൻ— ജ്വലിച്ചിരുന്നെങ്കിൽ—
ആരിഹയവനെ—പരിശോധിക്കും,
ദൈവം ജഡത്തിൽ—അവതരിച്ചതിനാൽ,
മൂഢ ജനമാം—യൂദരവനെ—
ധൈര്യമോടെ—ദർശിച്ചിടുന്നു. പ്രതി

4 വാനം ഭൂമി—നിർമ്മിച്ചോനേ—
സർവ്വാധരങ്ങൾ—സ്തുതിക്കും നിന്നെ,
പിഴച്ചാദാമ്യരെ—തവരൂപംപോൽ,
പുതുതാക്കിയതിനാൽ—നിനക്കും താതനും—
വിശുദ്ധാത്മനും—സ്തുതിയുണ്ടാകട്ടെ പ്രതി

മാർ അപ്രേമിന്റെ ബാഊസാ

1 ഞങ്ങൾക്കായതി കഷ്ടതകൾ .................... പ്രതി

രക്ഷകൻ അത്തിയിൻ ദൃഷ്ടാന്തം—
യൂദരിൻ സഭയ്ക്കായ് കാണിച്ച
വിശപ്പോടെത്തി ഫലംപറിപ്പാൻ—

ഇല്ലാഞ്ഞതിനാൽ ശപിച്ചുണക്കി
യൂദരിൻ സഭയ്ക്കൊരു ദൃഷ്ടാന്തം—
കൊട്ടപ്പാനിങ്ങനെതാ-ൻ-ചെയ്തു പ്രതി.

3 നിന്നിൽ വിശ്വസിച്ചീടുന്ന—തിരുസഭ നിന്നെ സ്തുതിക്കുന്നു
നിനക്കും രക്ഷക്കായ് നിന്നെ—അയച്ചവനാം നിൻ താതനും
വിശുദ്ധാത്മനും സ്തുതിചൊല്ലി—ത്രിത്വമാംനിന്നെ പുകഴ്ത്തുന്നു
പ്രതി

4 നമസ്കാരം കേൾക്കുന്നവനേ........................ പ്രതി

† കൌമ്മാ—തന്റെ കഷ്ടാനുഭവത്താൽ

‡ ഏവൻഗേലിയോൻ മത്താ. 2? 1—14

‡ വിശ്വാസപ്രമാണം—ഹൂത്താമ്മാ—

ആശീർവാദം.

---

# തിങ്കളാഴ്ച സന്ധ്യയിലെ നമസ്കാരക്രമം.

—:0:—

## പ്രാരംഭസ്തുതി·

കൌമ്മാ. തന്റെ കഷ്ടാനുഭവത്താൽ.

## പ്രാരംഭപ്രാർത്ഥന.

പട്ടക്കാരൻ. ദുഷ്ടന്മാർ കൊലയ്ക്കായി തന്നെ കൊണ്ടുപോകു മ്പോഴും തന്റെ താഴ്മയാൽ ശാന്തമായി മിണ്ടാതിരിക്കയും, തന്റെ യാഗത്താൽ ലോകത്തിന്റെ പാപത്തെ പരിഹരിക്കയും ചെയ്ത കള ങ്കമററ കുഞ്ഞാടായുളേള്ളാവേ, നിന്റെ ജീവപ്രദമായ കഷ്ടാനുഭവ

ത്തിൻെറയും മരണത്തിൻെറയും സാദൃശം ധരിപ്പാനും, ഞങ്ങളുടെ കൎത്താവും ദൈവവുമേ, സ്തോത്രയാഗങ്ങൾ നിനക്കു യാഗമായി അൎപ്പിപ്പാനും, നിൻെറ ഉയിൎത്തെഴുന്നേല്പിൻെറ ദിവസത്തിൽ സന്തോഷിപ്പാനും എന്നേക്കും ഞങ്ങളെ യോഗ്യതയുള്ളവരാക്കണമേ. ഹാശാ

ജനം. ആമ്മീൻ.

## ൭ ൧-ാം മസ്മൂർ.

## എനയാന.

പട്ടക്കാരൻ. തൻെറ കഷ്ടാനുഭവത്താൽ പാപവികാരങ്ങളുടെ ആധിക്യം ഞങ്ങളിൽ നിന്നു മായിച്ചു കളഞ്ഞവനായ ദൈവമേ—

ജനം. ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ.

പട്ടക്കാരൻ. ഞങ്ങളുടെ രക്ഷയ്ക്കായി വരികയും, വഴിതെററൽ നിന്നു ഞങ്ങളെ രക്ഷിക്കയും ചെയ്തവനായ ദൈവമേ —ഞങ്ങളുടെമേൽ

ഞങ്ങളെ വഞ്ചിക്കുന്ന ദുഷ്ടനെ താഴ്ത്തുകയും, കുനിഞ്ഞിരുന്ന ഞങ്ങളുടെ തലകളെ ഉയൎത്തുകയും ചെയ്തവനായ ദൈവമേ—ഞങ്ങളുടെമേൽ

ഉണൎന്നുപ്രാൎത്ഥിപ്പിൻ എന്നു തൻെറ ശിഷ്യന്മാരോടു അരുളിചെയ്തവനായ ഞങ്ങളുടെ രക്ഷിതാവേ—ഞങ്ങളുടെമേൽ

തൻെറ കഷ്ടപ്പാടാൽ തിരുസഭയെ വീണ്ടെടുത്ത ഞങ്ങളുടെ രക്ഷിതാവായ മ്ശിഹായേ, നിനക്കുസ്തുതി·ദൈവമേ—ഞങ്ങളുടെ

പിതാവും പുത്രനും പരിശുദ്ധറൂഹായുമായി സത്യൈകദൈവമായിരിക്കുന്നവനു സ്തുതി· ദൈവമേ—ഞങ്ങളുടെമേൽ

## മസ്മൂർ

കൎത്താവേ, നിന്നെ ഞാൻ നോക്കിവിളിച്ചു.... ... ....

† അതിൻെറശേഷം

പട്ടക്കാരൻ

വിശ്വാസസഭയായുള്ളോവേ, സമാധാനത്താൽ താണുവരികയും, വഞ്ചനയിൽ നിന്നു നിന്നെ രക്ഷിക്കയും ചെയ്ത നിൻെറ നാഥനായ മ്ശിഹായ്ക്കു സ്തോത്രംചെയ്ക.

തന്റെ കഷ്ടപ്പാടു കൊണ്ടും മരണം കൊണ്ടും ഞങ്ങളെ രക്ഷിച്ച ഞങ്ങളുടെ രക്ഷിതാവായ മ്ശിഹാതമ്പുരാനേ, നിന്റെ താഴ്ചക്കായി നിനക്കു സ്തോത്രം. നിന്നെ അയച്ച പിതാവു വാഴ്ത്തപ്പെട്ടവനാകുന്നു.

ജാതികളുടെ പുത്രിയായ സഭയായുള്ളോവെ, തന്റെ ക്രൂശിനാലും കഷ്ടപ്പാടാലും നിന്നെ വിവാഹത്തിനു പറഞ്ഞു നിശ്ചയിക്കയും, തന്റെ മരണം കൊണ്ടു നിന്നെ ജീവിപ്പിക്കയും ചെയ്ത അത്യുന്നതന്റെ ആദ്യജാതനു സ്തുതിപാടുക.

സൃഷ്ടികളെ വഹിച്ചിരിക്കുന്നവനും, ഞങ്ങളുടെ രക്ഷക്കായി കുരിശുമരം വഹിച്ചവനുമായ ആ മഹാശക്തിമാനു സ്തുതി·

ജാതികളുടെ പുത്രിയായുള്ളോവേ, തന്റെ കഷ്ടപ്പാടുകൊണ്ടും മരണംകൊണ്ടും ക്രൂശുകൊണ്ടും സൃഷ്ടികളെ സ്വതന്ത്രരാക്കിയ നിന്റെ നാഥനായ മ്ശിഹായ്ക്കു സ്തുതി കരേറുക.

## പ്രൊ മ്യോൻ.

---

### കുക്കായാ

ഈശോ നാഥാ ദൈവത്തിൻ—കുഞ്ഞാടേ ഞങ്ങൾ
സ്നേഹം നിന്മേൽ വച്ചിടുവാൻ—കൃപയരുളണമേ നീ.
   നീചരെ സ്നേഹി— ച്ചിലോകം തന്നിൽ,
   നീചരിൻ വേഷം—എടുത്തവതരിച്ചോൻ നീ.
നാശത്തിൽ നിന്നീകുലത്തെ—ഉദ്ധരിച്ചീടുവാൻ,
ക്രൂശിൽ നിൻജീവനെ വെടിഞ്ഞൊരു—സ്നേഹം ഗ്രഹിച്ചടിയാർ
   ഹാലേലൂയ്യാ—സ്നേഹിക്കുന്നു നിന്നെ.

### ശുബഹാ.

പാപത്തിനുടെ നാശത്തിൽ—വീണവരാം ഞങ്ങളെ
താപത്തോടു ദർശിച്ചുടനെ—വീണ്ടിടുവാനായി
   ഏകജാതനാം നിൻ—ഓമനയാം സുതനെ
   ഏകിയോനേ നിൻ—സ്നേഹം എമ്മാത്രം.
അടിയാർ നിന്നുടെ അടിമകളായി—സേവചെയ്യേണ്ടും

ഏദിമോദത്താട തിരുമുഖിൻ—ജീവനം ചെയ്തിട്ടവാൻ
ഹാലേലൂയ്യാ—അരുൾക നിൻകൃപയെ.

നാഥാ! അനുഗ്രഹിച്ചെങ്ങളെ തുണയ്ക്കണമേ

എത്രാ.

പട്ടക്കാരൻ. കർത്താവേ, നിൻെറ കരിശിനാൽ രക്ഷിക്കപ്പെട്ട സഭയുടെ പ്രാർത്ഥന നീ കൈക്കൊള്ളേണമേ. നിൻെറ രക്തം കൊടുത്തു വാങ്ങിയ ഇടവകയുടെ അപേക്ഷയിൽ നീ പ്രസാദിക്കേണമേ. നിൻെറ മരണത്താൽ അഭിമാനം പൂണ്ടവരായ നിൻെറ ആടുകളുടെ യാചനകളെ ശ്രദ്ധിക്കേണമേ. നിൻെറ മുറിവുകളെ ചുംബിക്കുന്ന മണവാട്ടിയുടെ പ്രാർത്ഥന കേൾക്കുകയും, നിന്നിൽനിന്നകററുന്ന എല്ലാവികാരങ്ങളിൽ നിന്നും അവളെ രക്ഷിക്കയും ചെയ്യേണമേ. നിൻെറ സഭ നിൻെറ കഷ്ടതയിൽ കഷ്ടതയനുഭവിക്കയും, നിൻെറ മഹിമയിൽ മഹത്വപ്പെടുകയും, നിൻെറ പുനരുത്ഥാനത്തിൽ സന്തോഷിക്കയും, നിനക്കും നിൻെറ പിതാവിനും പരിശുദ്ധാത്മാവായ്ക്കും സ്തുതിയും സ്തോത്രവും കരേററുകയും ചെയ്‌വാൻ കൃപയരുളുമാറാകേണമേ. ഹാശാ

ജനം. ആമ്മീൻ.

ബാത്തെദ്ഹാശാ.

1 ഞങ്ങൾക്കായ് ഏററനിൻ—കഷ്ടത താഴ്ച | പ്രതി

2 ആദാമ്യരെനിൻ—ഛായയിലാക്കാൻ—
നിൻകൃപ നിന്നെ—നിർബ്ബന്ധിച്ചു—
ഏദേനിലവരെ—വരുത്താനവരിൻ—
ജഡത്തെധരിച്ചും—കഷ്ടതയേററും—
പരവശനായ—നാഥാ സ്തോത്രം. | പ്രതി

3 നിൻകല്പനയെ—ലംഘിച്ചവനെ—
രക്ഷിപ്പാൻനിൻ—മഹത്വം വിട്ടുനീ—
ദാസനെപ്പോലവേ—താഴത്തിനിന്നെ—
നിൻ കഷ്ടതയാൽ—സ്വാതന്ത്ര്യരാവാൻ
സ്നേഹത്താൽനീ—ജീവൻ വെടിഞ്ഞു. | പ്രതി

4 വിശപ്പോടെനീയും— അത്തിമരത്തിൻ—
ഫലംതേടി എത്ത।—കണ്ടിട്ടില്ലതും—
ശാപത്താൽ നീ—ഉണക്കിയതിനെ—
പാഠമാക്കി—യുദക്കന്നു—
നാഥാ ഞങ്ങളെ—ശപിച്ചീടോലാ. പ്രതി

5 ഇല മാത്രമെന്ന്യേ—ഫലമില്ലാത്ത—
മരംപോൽ ഞങ്ങളും—നിൻതോട്ടത്തിൽ—
നിന്നീടുന്നയ്യോ—വെട്ടുവാൻ ന്യായം—
ചുററും കിളച്ചും—വളമിട്ടും നീ—
ഫലം കായിച്ചിടുവാൻ—തുണചെയ്യേണമേ. പ്രതി

6 നല്ലോരുനാഥാ—സർവ്വേശ്വരനേ—
ജീവൻ ഞങ്ങൾ—ക്കുണ്ടാവാൻനീ—
കഷ്ടത സ്ലീബാ—സഹിച്ചതിനാലെ—
നിനക്കും താതനും—റൂഹ്ക്കുദ്ശായ്ക്കും—
എന്നേക്കും സ്തോത്ര—മുണ്ടാക, ആമ്മീൻ പ്രതി

മാർ യാക്കോബിന്റെ ബാഊസാ.

1 കഷ്ടത, സ്ലീപ്പാ—മരണം ...... പ്രതി

2 സ്വന്തജനത്താൽ—ത്യജിക്കപ്പെട്ട—നല്ലവനേ നി.
അവരെകാണ്മാൻ—താഴത്തപ്പെട്ടതാൽ—നിന്ദ്യനായോ?
നീതിമാൻ നീ—അക്രമികളിൽനി—ന്നപമാനമേററു—
ശക്തിനടത്താൻ—കഴിവുള്ളോൻ നീ—ക്ഷമിച്ചവരോടു—
ദൂഷണംനിന്മേൽ—ചുമത്തീട്ടുംനീ—വൈരത്തില്ലേതും—
ഭൂഷണമാക്കി നീ—സ്നേഹ,വിനയം—തിരുമനിതന്നിൽ—
നല്ലഫലങ്ങൾ—ലഭിക്കമെന്നോർത്തുനീ—വിശപ്പോടെത്തി—
കയ്പുറുംകായ്കൾ—തന്നവർനിന്നെ—മരത്തിൽതൂക്കി. പ്രത

3 ഉത്തമന്മാരുടെ—നാവുകളെ നീ—അഴിച്ചുവല്ലോ
ആ നാവുകൊണ്ടവർ—നിന്നുടെ മുഖത്തിൽ—തുപ്പീടുന്നു.
ഭൂതങ്ങളെ നീ—ഓടിച്ചിട്ടും—ഭൂതത്തലവൻ
എന്നവർ നിന്നെ—പരിഹാസത്താൽ—വിളിച്ചീടുന്നു

എന്തോരത്ഭുത—സ്നേഹം നിന്നിൽ—വിളങ്ങീടുന്നു
വെന്തുരുകുന്നു നിൻ—നെഞ്ചകമെല്ലാം—ഞങ്ങളെ ഓൎത്ത്
ആരാലുരപ്പാൻ—കഴിയും നാഥാ—തവസ്നേഹത്തെ
ആരാഞ്ഞറിവാൻ—നിന്നാത്മാവേ.—അരുളീടേണമേ. പ്രതി

4 ഉത്തരമരുൾക—അരുൾക ദേവാ.

ഞങ്ങളുടെ കൎത്താവായ യേശുമ്ശിഹായേ,

കൌദമ്മാ—ാ ന്റെ കഷ്ടാനുഭവത്താൽ

പാഠംവായന

ഏശാ 63 അ—എബ്രാ. 2. അ

## സൂത്താറാ. അപേക്ഷ.

ഞങ്ങൾക്കു വേണ്ടി മനുഷ്യനായിത്തീൎന്നവനും, ദൈവത്തിന്റെ ജീവനുള്ള കുഞ്ഞാടും, ഞങ്ങളുടെ സ്തോത്രത്തിനുള്ള പ്രധാനപുരോഹിതനുമായ മ്ശിഹാ തമ്പുരാനേ, തിരുമുമ്പാകെ സമൎപ്പിക്കുന്ന ഈ പ്രാൎത്ഥനയാൽ ഞങ്ങൾ നിന്റെ കഷ്ടാനുഭവത്തിൽ കഷ്ടതയനുഭവിപ്പാനും, നിന്റെ താഴ്മയിൽ സാമ്യപ്പെട്ടവാനും, നിന്റെ വിശുദ്ധന്മാരോടു കൂടെ സ്വൎഗ്ഗലോകത്തു സന്തോഷിപ്പാനും ഞങ്ങൾക്കു സംഗതി വരുത്തേണമേ. ഞങ്ങൾ നിനക്കും നിന്റെ പിതാവിനും പരിശുദ്ധറൂഹായ്ക്കും സ്തുതിയും കീൎത്തനവും പാടുമാറാകണമേ മഹാശാ.

ജനം. ആമ്മീൻ.

## സൂഗീസാ. (ശുബഹാലെക്മാർ—രീതി.)

1 വാനം ഭൂമി—സൎവ്വം നാഥാ—സ്തുതിനിനക്കെന്നും— പാടിടട്ടെ
പാപികളെ നിൻ—വരവിൽ ഓൎത്തി—
ട്ടാദരവോടെ—തുണ ചെയ്യണമേ.

2 ഭക്തൻ ഹാബേ—ലിൻ ചരിതം—
ഭക്തന്മാൎക്കിതി—മോദം തന്നെ,

ദുഷ്ടൻ കായേൻ—ഭൂമിയിൽനിന്നു,
ശൂന്യമായി—വിസ്മയം താൻ:

3 ഹാബേൽ മരിച്ചി—ട്ടവനുടെ വാൎത്ത—
തിരുസഭയെന്നും—കൊണ്ടാട്ടുന്നു.
കുററമറെറാരു—രക്തം കായേൻ—
ഭൂതലെ ചിന്താൻ—കാരണമായി.

4 ഹാബേൽ ദൈവ—കുഞ്ഞാട്ടു തുല്യൻ—
എന്നൊരു നാമം—ലഭിച്ചുടനെ,
ഇന്നും തിരുസഭ—ഇവനെ സാക്ഷി—
ക്കാരുടെ ശ്രേഷ്ഠ—നായെണ്ണുന്നു.

5 ദൈവസുതനാം—കുഞ്ഞാടല്ലോ—
ലോക പാപങ്ങളും—ചുമന്നൊഴിപ്പാൻ,
താതനയച്ചോരു—പിണയാളിതാനായി—
ഭൂതലെവന്നുദി—ച്ചെന്താശ്ചൎയ്യം

6 കായേൻ മക്കൾ—ദ്വേഷത്താലെ—
അവനുടെ രക്തം—ചിന്തി ക്രൂശിൽ,
ഹാബേൽ കുലമോ—കൈക്കൊണ്ടവനാൽ—
വിട്ടുതൽ പ്രാപി—ച്ചുയൎന്നീടുന്നു.

7 സുതനിൻ ബലിയെ—താതന്നിഷ്ട—
സൌരഭ്യമാ—യേററതിനാൽ,
പാപകുലത്തി—ന്നപരാധങ്ങൾ—
മായിച്ചവരോടു—നിരന്നുദൈവം.

8 ദൈവസുതാനീ—ഹാബേൽബലിപോൽ—
ഞങ്ങളിൻ ബലിയെ—ഏററീടണമേ.
നിന്നുടെബലിയാൽ—വന്നൊരുരക്ഷ—
യ്ക്കവകാശംനീ—നല്കീടണമേ.

9 നിനക്കുംതാതന്നും—റൂഹക്കുദ്ശായ്ക്കും—
സ്തുതിയുണ്ടാക—എന്നേക്കുമാമ്മീൻ.
നിന്നുടെരാജ്യവ—കാശംതന്നീ—
ട്ടെന്നുംസ്തോത്രം—പാടാനരുൾക.

## ബാ റെ ത്ത ദ് ഹാ ശാ

1 ഞങ്ങൾക്കായ് ഏററനിൻ— പ്രതി

സ്രഷ്ടാവേക്രൂശിൻ - മരത്തിൽത്തൂക്കാനു—
ആരാൽ കഴിയു—ന്നീഭൂതലത്തിൽ?
ആദാമിനാൽവ—ന്നടിമയിൽനിന്നു
വിടുതൽലഭിപ്പാൻ—വല്ല യസ്നേഹം—
അപമാനത്തി—ന്നിറക്കിയവനെ— പ്രതി

3 ഇന്നാളിലേശു—വിശപ്പാൽഅത്തി-
മരം കണ്ടരികെ— എത്തീട്ടേതും,
ഫലംകാണ്മായ്കയാ—ലിനിമേലാരും
നിങ്കൽനിന്നന്ന—ഭവിച്ചീടായെ—
ന്നരുളീശാപം— ശൂദരെചൊല്ലി. പ്രതി

4 രോഗങ്ങളെല്ലാം—ശമിപ്പിച്ചവനെ—
സ്ക്കീപ്പായിൽകൊല്ലാൻ—ഒരുമ്പെട്ടവർ.
രോഗംപാപം— ക്രോധംശാപം
തന്മൽവഹിച്ചപ—ശാന്തിചെയ്തു—
കൃപയെഞങ്ങൾ—കൊണ്ടാടുന്നു. പ്രതി

## മാർ അപ്രേമിൻെറ ബാഊസാ

1 ഞങ്ങൾക്കായതി കഷ്ടതകൾ..... ............ ....

അത്യുന്നതനാം, കടമാക്കായ്—ക്രൂശിൽ നിന്നെ തറപ്പാനായ്
ഏൽപ്പിച്ചോരു നിൻ കരുണയുടെ—മധുരത ഏററം വലുതത്രെ
വെക്കുപയ്യെന്തോ തരുന്നടിയാർ—
നന്ദിയായ തിരുമുൻ കു—മ്പി—ടുന്നു പ്രതി

നിവൃത്തിച്ചല്ലൊ ദർശികളിൻ—
വചനം തിരുമേനിയിൽ നിൻെറ,
കഷ്ടത വിനയം നിന്ദയുടെ—
സ്ലീബായും നീ സഹിച്ചതിനാൽ,
തവബലികൊണ്ടഖിലാണ്ഡത്തെ —
താതൻ പക്കൽ നിര—പ്പാ—ക്കി പ്രതി

4 മരണത്തെ നീ സഹിച്ചതിനാൽ—
മരണമില്ലായ്മയെ ലഭിച്ചടിയാർ
ജീവനും സ്വർഗ്ഗഭാഗ്യങ്ങളും—വൈരിയെ വെല്ലാനായുധമായ്,
സ്ലീപ്പായിൽ നീ നേടിയപിൻ—
നിവൃത്തിയായെന്നര ചെ—യ്തു—ല്ലോ പ്രത

† അതിന്റെ ശേഷം

ശയനനമസ്കാരം—മസുമൂർ—അപേക്ഷ.

കൌമ്മാ. (തന്റെ കഷ്ടാനുഭവത്താൽ)

ഏവൻഗേലിയോൻ. മത്താ: 22: 15-33.

വിശ്വാസപ്രമാണം. ഹൂത്തമ്മാ.

ആശീർവാദം



# ചൊവ്വാഴ്ച കാലത്തെ നമസ്കാര ക്രമം.

—:0:—

## പ്രാരംഭസ്തുതി.

കൌമ്മാ. തന്റെ കഷ്ടാനുഭവത്താൽ

പ്രാരംഭപ്രാർത്ഥന. ഉറക്കമില്ലാത്ത

മസ്മൂർ. കർത്താവിന്റെ സകല ദാസന്മാരുമേ.

† അതിന്റെ ശേഷം.

എനയാനാ.

പട്ടക്കാരൻ. ഞങ്ങൾക്കുവേണ്ടി ഉണ്ടായ കഷ്ടപ്പാടുകൊണ്ടും മരണം കൊണ്ടും, ഞങ്ങൾക്കു പുതിയ ജീവൻ നൽകിയവനായ ദൈവമേ—

ജനം. ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

പട്ടക്കാരൻ. തന്നിൽ തന്നെ ജീവനുള്ളവനും, ഞങ്ങൾക്കുവേണ്ടി മരണം സഹിച്ചവനുമായ ദൈവമേ —

ഞങ്ങൾക്കു ജീവൻ തരികയും, തന്റെ മരണത്താൽ ഞങ്ങൾക്കു ജീവൻ അനുഭവമാക്കി തരികയും ചെയ്തു ജീവനുള്ളവനായ ദൈവമേ—

ചതിയനായ ശിഷ്യനാൽ വഞ്ചകരായ ആചാൎയ്യന്മാൎക്കു ഏല്പിക്കപ്പെട്ടവനായ ദൈവമേ—

തന്റെ നിഷ്കളങ്ക രക്തത്താൽ ഞങ്ങളെ വിലക്കു വാങ്ങുകയും, ശിഷ്യനാൽ വിൽക്കപ്പെടുകയും ചെയ്തവനായ ദൈവമേ—

## ൧൨-ാം മസ്മൂർ.

## പ്രൊമ്യോൻ.

### കുക്കായാ.

രക്ഷകനേ! എനിക്കായ് നിന്നെ— താഴത്തിയതാൽസ്തോത്രം—
ശിക്ഷകളനവധിഎനിക്കായ് നീ—മരണംവരെഏററു—
അക്ഷയനാം നീ— അശുദ്ധരിൽനിന്നയ്യോ—
ഉച്ചിമുതൽപാ—ദംവരെമുറിവേററു—
രക്തത്താൽദേഹമശേഷം—കുളിച്ചവൻപോൽകോപ—
ചക്കിൽആട്ടപ്പെട്ടവാൻ-- നിന്നെഏല്പിച്ചോരുതാതൻ
ഹാലേലൂയ്യാ—വാഴ്ത്തപ്പെട്ടോൻ.

### ശുബഹാ

ആദത്തിൻവീഴ്ചയാൽ ദർശികൾ—ചൊന്നതുപോലെ—
കുററക്കാരൻപോലയ്യോ—നിന്ദ്യനായിനീ—
കഷ്ടതയില്ലാ—ത്താനേനീക്രൂശിൽ—
രിപുക്കളെസ്നേഹി—ച്ചവൎക്കായ് പാടേററു—
നിനക്കും നിൻജനകനും —വിശുദ്ധാത്മാവിനും —
സൎവ്വപുകഴ്ചയുംസ്തുതിയും— ഉണ്ടാകട്ടെന്നേക്കും—
ഹാലേലൂയ്യാ—ഉ—ഹാലേലൂയ്യാ.

## എത്രാ.

പട്ടക്കാരൻ. തന്റെ സൂചനയാൽ അബ്രഹാമിനെ സന്തോഷിപ്പിച്ച്, ഇസ്ഹാക്കിനെ വധത്തിൽ നിന്നു രക്ഷിച്ചവനും, ഗാഗുൽത്താമേൽ വച്ചുള്ള സ്വന്ത ദേഹബലിയാൽ ലോകത്തെ പാപമരണത്തിൽ നിന്നും നാശത്തിൽനിന്നും വീണ്ടെടുത്ത കുഞ്ഞാടും, ഞങ്ങൾക്കുവേണ്ടി തന്റെ പിതാവിനെ പ്രസാദിപ്പിപ്പാൻ സുഗന്ധവസ്തുവായി തീൎന്നവനും, ഞങ്ങളുടെ സ്തോത്രത്തിനുള്ള പ്രധാന പുരോഹിതനുമായ മ്ശിഹാ തമ്പുരാനേ, നിന്റെ കൃപയാൽ ഞങ്ങളെ ഇഹലോകത്തിൽ ദുഷ്ടനിൽ നിന്നു രക്ഷിച്ചു സന്തോഷിപ്പിക്കയും, പരലോകത്തിൽ പുനരുത്ഥാനനാളിൽ തിരുമുഖം തെളിഞ്ഞു കൈക്കൊള്ളുകയും ചെയ്യേണമേ. ഞങ്ങൾക്കുവേണ്ടി ജഡമെടുത്തു കഷ്ടതയേററ മ്ശിഹായെ, നിന്റെ താഴ്മയിൽ സാമ്യപ്പെടുവാനും, നിന്റെ സ്വൎഗ്ഗരാജ്യത്തു നിന്റെ വലത്തുഭാഗത്തുള്ള കുഞ്ഞാടുകളോടൊപ്പം സന്തോഷിപ്പാനും ഞങ്ങളെ അൎഹരാക്കേണമേ. നിനക്കും നിന്റെ പിതാവിനും പരിശുദ്ധറൂഹായ്ക്കും സ്തുതിയും സ്തോത്രവും ഞങ്ങൾ പാടുമാറാകേണമേ. ഹാശാ.

ജനം. ആമ്മീൻ.

ബാ റൈ ത്ത ദ് ഹാ ശാ (മദ്ബായിനത്തലെ)

1 നിന്നെ വിധിച്ചോരെ—നീ വിധിക്കുമ്പോൾ—
നാഥാ ഞങ്ങളെ—വിധിച്ചീടരുതേ. പ്രതി

2 നാൽനാമ്പുരാകും—ജീവികളിൻ—
രഥങ്ങളും മഗ്നി—വണ്ടികളെല്ലാം,
അഗ്നിനിരകൾ—ആത്മീയ കൂട്ടം,
ത്യജിച്ചെങ്ങൾക്കായ്—പാടുകളേററു—
വീണ്ടീടുവാൻ—താഴ്മപൂണ്ടു നീ. പ്രതി

3 തിരുകഷ്ടതയാൽ—ഞങ്ങളിൻ പീഡകൾ—
മായിപ്പാനും—ദുഷ്ടരിൽ നിന്നു,
ഞങ്ങളെ വീണ്ടു—രക്ഷിപ്പാനും,
മൎത്ത്യനാവാൻ ഇഷ്ടപ്പെട്ട്—
തിരുജീവനെ നീ-വെടിഞ്ഞെങ്ങൾക്കായ്. പ്രതി

4 ഞങ്ങൾക്കു വേണ്ടി—കഷ്ടതയേററ
നല്ലോരിടയനേ —സ്തുതിനിനക്കെന്നും,
നിൻ കഷ്ടതയാൽ—മൃതരാമെങ്ങളെ,
ജീവിപ്പിച്ച—നിനക്കും താതനും
വിശുദ്ധാത്മനും—സ്തോത്രമുണ്ടാക. പ്രതി

## മാർ അപ്രേമിൻെറ ബാവൂസ

1 ഞങ്ങൾക്കായതികഷ്ടതകൾ... പ്രതി

2 മമതോട്ടത്തിൽ മുന്തിരിതൻ—വളച്ച്ചയിൻപൂർണ്ണതവന്നീടിൽ
കനികൾക്കു പകരം ഞെരിഞ്ഞിൽകളും
വീഞ്ഞിനുപകരം കാടിയതും.
എനിക്കവരെന്ത്യേനീട്ടുന്നു-
ഞാനോനന്മകളവർക്കുചെയ്തു,
അവരോ എനിക്കീതിന്മകളെ-
പകരംചെയ്‌വാനെന്തു കാരണം. പ്രതി

3 അശുദ്ധരാൽ പീഡകളേറേറാരു—
പീഡയേററവനേ നിനക്കു സ്തുതി
ഞങ്ങളെപ്രതി സ്ലീബായേററ—
നിൻസ്നേഹത്തിന്നും സ്തുതി
നിന്നെ ത്യജിച്ചോരെ നീക്കി-
ഞങ്ങൾക്കു രാജ്യം തന്നു നീ,
താതനെയും വിശുദ്ധാത്മനെയും—
സ്തുതിപ്പാൻ കൃപയരുളി-ടേ-ണമേ.

4 നമ്‌കാരം കേൾക്കുന്നവനേ-
യാചനകൾ നൽകുന്നവനേ,
ഞങ്ങളിൻ പ്രാർത്ഥനകൾ കേട്ടു-
യാചനകൾ നൽകീടേണമേ

കൌമ്മാ. തൻെറ കഷ്ടാനുഭവത്താൽ.

ഒന്നാംപാഠം. എശായാ 52 അ

§ അതിന്റെശേഷം

എനയാനാ.

പട്ടക്കാരൻ. തന്റെ സൃഷ്ടിയെ സന്ദർശിപ്പാൻ വന്ന കർത്താവും യൂദജനം തനിക്കു വിരോധമായി കലഹമുണ്ടാക്കിയതിനെ സഹിച്ചവനുമായ ദൈവമേ—

ജനം. ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

പട്ടക്കാരൻ. അത്യുന്നതങ്ങളിൽ മാലാഖമാരാൽ ശുശ്രൂഷിക്കപ്പെട്ടിരുന്നവനും, അനേക സന്തതികളാൽ വിസ്തരിച്ചു മരണ ശിക്ഷക്കു വിധിക്കപ്പെട്ടവനുമായ ദൈവമേ—ഞങ്ങളുടെ ... ..

സ്വാഭാവികമായി കഷ്ടതരഹിതനും, ഞങ്ങൾക്കുവേണ്ടി നിന്ദ്യമായ മരണം സഹിച്ചവനുമായ ദൈവമേ—ഞങ്ങളുടെ മേൽ—

തന്റെ വചനത്താൽ സൂര്യചന്ദ്രന്മാരെ സൃഷ്ടിച്ചവനും, അന്യായക്കാരുടെ തുപ്പലും പരിഹാസവും ഏറ്റവനുമായ ദൈവമേ—ഞങ്ങളുടെമേൽ

സ്രാഫേന്മാർ ഭയഭക്തിയോടെ പരിശുദ്ധൻ എന്നു പാടി സ്തുതിക്കുന്നതിനെ കൈക്കൊള്ളുന്നവനും, ബുദ്ധിയില്ലാത്ത ജനം തനിക്കു വിരോധമായി ചതിവു ചിന്തിച്ചതിനെ സഹിച്ചവനുമായ ദൈവമേ—ഞങ്ങളുടെ മേൽ

‡ അതിന്റെശേഷം.

മാർ ബാലായുടെ അപേക്ഷ—കന്യകമറിയാം പാട്ട്—എക്ബാ (സാരംശത്തിൽ)—12ാം മസ്മൂർ—ത്രിത്വത്തിനു സ്തുതി—മാലാഖമാർ സ്തുതി—ഞങ്ങളുടെ കർത്താവായ യേശുമ്ശിഹായേ:

കൌമ്മാ—തന്റെ കഷ്ടാനുഭവത്താൽ

രണ്ടാംപാഠം പ്രവൃത്തി 13: 44—52

§ അതിന്റെശേഷം പരിശുദ്ധാത്മദാനത്തിനുവേണ്ടിയുള്ള രണ്ടാം അപേക്ഷ ചൊല്ലിയശേഷം 63ാം മസ്മൂർ ചൊല്ലണം

എ ന യാ നാ.

പട്ടക്കാരൻ. മനസ്സോടെ കഷ്ടത സഹിക്കയും കഷ്ടതകളിൽനിന്നു ഞങ്ങളുടെ വർഗ്ഗത്തെ രക്ഷിക്കയും ചെയ്ത ദൈവമായ മ്ശിഹായേ—

ന്നും നിന്റെസന്നിധിയിലേക്ക അടുത്തുവരുന്നവരായ ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

പട്ടക്കാരൻ ജീവനുള്ളവനും കഷ്ടതകൾ ഇല്ലാത്തവനും, മനസ്സോടെ അനുഭവിച്ച കഷ്ടതകളാൽ കഷ്ടതകളിൽ നിന്നു ഞങ്ങളെ രക്ഷിച്ച ദൈവവുമായ മ്ശിഹായേ —നിന്റെ സന്നിധിയി

ഞങ്ങൾക്കുവേണ്ടി ന്യായസ്ഥലത്തു പ്രവേശിക്കയും, പാപത്തിന്റെയും സാത്താന്റെയും വഞ്ചനയിൽ നിന്നു ഞങ്ങളെ സ്വാതന്ത്ര്യരാക്കുകയും ചെയ്ത ദൈവമായ മ്ശിഹായേ—നിന്റെ സന്നിധി

ഇഷ്ടപ്രകാരം മനഃസ്സോടെ മരിച്ച തന്റെ മരണത്താൽ, മരണത്തിൽ നിന്നു ആദാമിനെ രക്ഷിച്ച ദൈവമായ മ്ശിഹായേ—

നിന്റെ സന്നിധിയി

ആദാമിന്റെ നിമിത്തം കഷ്ടതയും കുരിശും സഹിക്കയും, ഞങ്ങളിൽ നിന്നു ഭിന്നതകൾ നീക്കിക്കളകയും ചെയ്ത ദൈവമായ മ്ശിഹായേ— നിന്റെ സന്നിധിയി

ആദിമുതൽ പിതാവിനോടുകൂടെ ഇരിക്കുന്നവനും, തന്റെ താഴ്മയാൽ ഞങ്ങളെ രക്ഷിപ്പാൻ ഞങ്ങൾക്കുവേണ്ടി കഷ്ടതയ്ക്കായി ഇഷ്ടം തോന്നിവന്നവനുമായ ദൈവമായ മ്ശിഹായേ—

നിന്റെ സന്നിധിയിലേ

ബാഊത്ത് ദഹാശാ.

1 ഞങ്ങൾക്കായ് ഏറ്റനിൻ പ്രതി.

2 അത്യുന്നതനുടെ—വത്സലജാതൻ—
മന്നിടത്തിൽ—ദാസനായ് വന്നു
സ്നേഹക്കെടല—വിനാശകനിൽ,
നിന്നെന്നെവീ--ണ്ടോനെ നിന്നെ—
സേവിപ്പുന്നായ്—കൃപയരുളേണമേ. പ്രതി

3 നിൻ സാദൃശത്തിൽ—സൃഷ്ടിച്ചെങ്ങളെ—
തിരുകഷ്ടതയാൽ—രക്ഷിച്ചതിന്നായ്,
നന്ദിയായി സ്തോത്രം—പാടുവാനെന്നും,
ബോധം നൽകി—ഉണർച്ചീടണമേ—
നിന്നെ അയച്ചോൻ—വാഴ്ത്തപ്പെട്ടോൻ പ്രതി

4 ഞങ്ങളുടെപ്രതി നീ—പാടേററതിനാൻ-
സർവ്വ വന്ദനം—സർവ്വസ്തുതിയും,
സർവ്വ വാഴ്വും—സർവ്വ മഹത്വം,
സർവ്വസ്തോത്രം—സർവ്വൈശ്വര്യം—
തിരുസഭയെന്നും—ഘോഷിക്കട്ടെ. പ്രതി

## മാർ യാക്കോബിൻെറ ബാഊസാ

1 കഷ്ടത സ്കീപ്പാ—മരണം.... ... .... ....

2 സർവ്വലോക നാഥൻ—താനായിരിക്കെ—തിരുവിഷ്ടത്താൽ,
പീഡസഹിപ്പാൻ—മനുഷ്യനായി—വന്നോരു നാഥാ!
നിൻ സ്ലീബായാൽ—പാപികളാകും—ഞങ്ങളുടെമേൽ,
അനവധിയായ—നിൻകരുണകളെ-ചിന്തിടേണമേ പ്രതി

3 സത്യം നീതി—വിശ്വാസംഎ—ന്നീഫലങ്ങൾ
തേടിവന്നു- സ്വർഗ്ഗപിതാവിൻ—ഏകതനയൻ,
തൻ സഹായ—മേററവർ അവനെ—അവമാനിച്ചു,
നിന്ദയിൻ മരത്തിൽ—തൂക്കാനവർ—ആലോചിച്ചു. പ്രതി

4 നീതീകരിക്കും—ബലിയായിതീന്ന—അരുമനാഥാ,
താഴ്മയോടെ—കഷ്ടതയേററു—ഞങ്ങൾക്കായി.
മരിപ്പാൻവന്ന—നിൻ സ്നേഹംഎ—ന്മാത്രമെന്നു
ധ്യാനിപ്പാനായി—ഞങ്ങൾക്കുനീ—കൃപയരുളേണമേ. പ്രതി

5 ഉത്തരമരുകൾ—അരുൾകദേവാ—

† അതിൻെറ ശേഷം.

സകലത്തിൻെറയും ഉടയവനായ—കർത്താവിന്നുസ്തോത്രം
ചെയ്യുന്നതും—കൌമ്മാ.—തൻെറകഷ്ടാനുഭവത്താൽ.
ഏവൻഗേലിയോൻ. മത്താ. 22: 34 - 23: 12
വിശ്വാസപ്രമാണം—ഹൂത്താമ്മാ

ആശീർവ്വാദം

---

# ചൊവ്വാഴ്ച ഉച്ചെക്ക നമസ്ക്കാര ക്രമം.

---

## പ്രാരംഭസ്തുതി.

കൌമാ. തന്റെ കഷ്ടാനുഭവത്താൽ

## പ്രാരംഭപ്രാൎത്ഥന

പട്ടക്കാരൻ. തന്റെ വൎദ്ധിച്ച വാത്സല്യത്താൽ തിരുവുള്ളം തോന്നി, കഷ്ടാനുഭവത്തിനും മരണത്തിനും ഒരുങ്ങി എഴുന്നള്ളി വരികയും, സ്വന്തമരണത്താൽ ഞങ്ങളുടെ മരണത്തെ മരിപ്പിക്കയും ചെയ്ത സൎവ്വത്തിന്റെയും സ്രഷ്ടാവും കൎത്താവുമായ ദൈവമേ, ഞങ്ങളെ രക്ഷിപ്പാൻ യിഹൂദന്മാരിൽ നിന്നു അവമാനവും ആക്ഷേപവും പരിഹാസവും നീ സഹിച്ചു കൎത്താവേ, നിന്റെ കഷ്ടാനുഭവത്തെ സ്മരിക്കുന്ന ഈ നാളിൽ ബലഹീനരും പാപികളുമായ ഞങ്ങളുടെ മേൽ നീ പൊഴിച്ചിട്ടുള്ള കരുണയോടും അനുഗ്രഹങ്ങളോടും ഞങ്ങൾ പ്രാൎത്ഥിക്കുന്നു. കൎത്താവേ, ഞങ്ങളെ പീഡാരഹിതരും, ഉപദ്രവങ്ങൾ ഇല്ലാത്തവരുമാക്കി തീൎക്കേണമേ. അവമാനകരവും നിന്ദാവഹവുമായ സൎവ്വവികാരങ്ങളിൽ നിന്നും ഞങ്ങളെ വേർപെടുത്തേണമേ. ദുഷ്ടന്റെ എല്ലാ ശരങ്ങളെയും പാപവലകളെയും തട്ടിത്തു നില്പാൻ ത്രാണിയുണ്ടാവുന്നതിനു നിന്റെ ദൈവിക ശക്തിയാകുന്ന ആയുധം ഞങ്ങളെ ധരിപ്പിക്കേണമേ. കൎത്താവേ, നിന്റെ സന്നിധിയിൽ സാഷ്ടാംഗം നമസ്കരിക്കയും, നിന്റെ കഷ്ടാനുഭവങ്ങളെ ആരാധിക്കുകയും, നിന്റെ കുരിശിൽ വിജയം ഘോഷിക്കയും, നിന്റെ മുറിവുകളെ ചുംബിക്കയും, നിന്റെ രക്ഷയിൽ അഭിമാനിക്കയും ചെയ്യുന്ന നിന്റെ ദാസന്മാരായ ഞങ്ങളെ ഉദ്ധരിക്കേണമേ. സ്വൎഗ്ഗീയ മണവാളനായ നിന്നോടു ഒന്നിച്ചു അന്ത്യമില്ലാത്ത നിന്റെ രാജ്യത്തു ഞങ്ങളെ പ്രവേശിപ്പിക്കേണമേ. പിതാവും പുത്രനും പരിശുദ്ധാത്മാവുമായ ദൈവമേ, സ്തുതിയും സ്തോത്രവും നിനക്കു ഞങ്ങൾ കരേറ്റുമാറാകേണമേ. ഹാശാ. ജനം. ആമ്മീൻ.

### ഒന്നാം മസ്മൂർ.

എനയാനാ.

(മ്ശിഹാ ആലോഹ)

പട്ടക്കാരൻ. മരണമുള്ള ഞങ്ങളുടെ വൎഗ്ഗത്തിന്റെ നിമിത്തം സ്വം

യഥാവസ്തു പ്രവചിക്കയും, കുരിശിൽ തൂക്കിയവരാൽ ആക്ഷേപിക്കപ്പെടുകയും ചെയ്തവനായ മ്ശിഹാതമ്പുരാനേ —

ജനം. നിന്റെ സന്നിധിയിലേക്ക അടുത്തുവരുന്ന ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ

പട്ടക്കാരൻ അത്യുന്നതങ്ങളിൽ ഈറേന്മാർ തന്റെ ഘോഷമാനത്തിന ശുശ്രൂഷ ചെയ്യുന്ന ശുശ്രൂഷ കൈക്കൊള്ളുന്നവനും, ഞങ്ങളെ രക്ഷിപ്പാൻകഷ്ടപ്പാടിനു വന്നവനുമായ മ്ശിഹാതമ്പുരാനേ—നിന്റെ സന്നിധിയിലേക്ക്.

ആകാശത്തെ തിരശീലപോലെ വിരിച്ചവനും, മനുഷ്യനെപോലെ കഷ്ടത സഹിച്ചവനുമായ മശ്ഹാതമ്പുരാനേ—നിന്റെസന്നി

വെള്ളത്തിന്മേൽ ഭൂമിക്ക അടിസ്ഥാനം ഇട്ട ഉറപ്പിക്കയും, അശുദ്ധന്മാരിൽ നിന്നു തുപ്പ് ഏൽക്കയും ചെയ്തവനായ മ്ശിഹാതമ്പുരാനേ നിന്റെ സന്നിധിയിൽ

തിരുസഭക്കവേണ്ടി കഷ്ടതകളും കുരിശും സഹിച്ച മ്ശിഹാതമ്പുരാനേ, അതിൽനിന്നു തർക്കങ്ങളും ഭിന്നതകളും മായിച്ചുകളയേണമേ
നിന്റെ സന്നിധിയിൽ

## പ്രൊമ്യോൻ.

† ഇവിടെതിങ്കളാഴ്ച സന്ധ്യയിലെയോ ചൊവ്വാഴ്ച കാലത്തെയോ ക്രമത്തിലുള്ള കുക്കായ ചൊല്ലിക്കൊള്ളണം.

## എത്രാ.

പട്ടക്കാരൻ ഞങ്ങൾക്കവേണ്ടി കഷ്ടതയനുഭവിക്കയും, നിർദ്ദോഷമായ കഷ്ടാനുഭവത്തിന്റെ പരിമളത്താൽ പാപദുർഗ്ഗന്ധം അകറ്റുകയും ചെയ്ത കഷ്ടാനുഭവരഹിതനായുള്ളോവേ, ഞങ്ങൾക്കവേണ്ടിയുള്ള നിന്റെ രക്ഷാകരമായ കഷ്ടാനുഭവത്തെ സ്മരിച്ചുകൊണ്ട, ഞങ്ങൾ സമർപ്പിക്കുന്ന ഈ പ്രാർത്ഥനയാൽ ഞങ്ങളുടെ അവയവങ്ങളിൽ നിന്നു ഉപദ്രവകരമായ എല്ലാ വികാരത്തെയും നീ മായിച്ചു കളയേണമേ. നിന്നെ പ്രസാദിപ്പിക്കുന്ന സൽകൃത്യങ്ങളുടെ പരിമളം ഞങ്ങളുടെ ആത്മാക്കൾക്ക നൽകേണമേ. ഞങ്ങളുടെ നാഥാ, ഞങ്ങളുടെ നിത്യദൈവമേ, നിന്റെ പരിമളം ഞങ്ങൾ എല്ലാവരിലും വീശുകയും ചെയ്യുമാറാകേണമേ. ഹാശാ

ജനം. ആമ്മേൻ

## ബാത്തെദ്ഹാശാ.

1 ഞങ്ങൾക്കായ് ഏറ്റാനിൻ ... ... ... ....... പ്രതി

2 അവരുടെ തെരുവിൽ —അത്യത്ഭുതങ്ങൾ—
ചെയ്യോനെ ചൊല്ലി—പ്രവചിച്ചവരിൻ,
വാക്കുകളേതും—ഊമരും മൂഢരു-
മായയൂദർ—ഗ്രഹിച്ചീടാതെ-
സ്ക്കീപ്പായിലവനെ-വിധിച്ചവർ തൂക്കി. പ്രതി

3 വലിയോരു കൊലചെ-യ്‌വോളമിവരിൻ-
കഠിനമനസ്സ-ങ്ങടാതിരിപ്പാൻ,
അന്നലിയിൻവിഷം—അധരെ എന്നു,
യൂദരെ ചൊല്ലി-രാജൻ ദാവീ-
ദരചെയ്തവാക്യം-നിവർത്തിയായി. പ്രതി

4 ദുഷ്ടന്മാർതൻ - രക്തചിന്തലാൽ-
ശിക്ഷവിധിയേററു - നശ്യരായി,
ഗർവ്വത്താടവർ - യൂദായനാട്ടിൽ,
ഇതുചെയ്കതിനാൽ - നാനാദിശിയിൽ
ദൈവമവരെ - ചിതറിച്ചഹോ. പ്രതി.

## മാർയാക്കോബിൻെറ ബാഊസാ.

1 കഷ്ടത സ്ക്കീപ്പാ - മരണം.... ... ... ... ... ... .... പ്രതി.

2 വരുവിൻപ്രിയരേ - പീഡാരഹിതൻ—പീഡയേററ,
വിശുദ്ധനിധിയിൽ — നിന്നവൻ നമുക്കായ്-ദാനംചെയ്യാൻ,
ധനവാനായോൻ — ഭൂതലെനമുക്കായ്—ദരിദ്രനായി,
കററമേററാൻ —ഏററിഹനമുക്കായ്—കഷ്ടതയേററം,
മുഖത്തടിയും—തുപ്പലുമേററവൻ—അക്രമക്കാരാൽ,
പാപത്താലെ —മരിച്ചാദാമ്യരെ—ജിവിപ്പിപ്പാൻ,
മൃതിരഹിതൻതാൻ—മൃത്യുവെനമുക്കായ്—ഏററതിനാലെ,
സ്തുതിപ്പിൻനിങ്ങൾ - നാവാലവനെ—നവഗീതംപാട്ടവിൻ. പ്രതി.

3 ആയിരമായിരം - സേനകളുണ്ടില്ലേ -ങവൻസന്നിധിയിൽ,
കോടികോടി - ദൂതരുണ്ടവന - തീജ്വാലക്കൂട്ടം,

കൽപ്പിച്ചെന്നാ - ലവരാട്ടെതൃപ്പാൻ - ആരാൽകഴിയും?
തീജ്വാലസൈന്യം - അഗ്നിചൊരിഞ്ഞാൽ - സഹിക്കാവതാരു
സംഖ്യയേയവം - ദൂതരുണ്ടവനെ - ചുററിനിൽപ്പാൻ
ഭൂമിയിലിറങ്ങാൻ—അനുവദിച്ചാലവർ—നശിപ്പിച്ചീടും,
കാരുണ്യത്താൽ-കഷ്ടതസഹിച്ചോ-രുടയോനുസ്തോത്രം. പ്രതി

4 ഉത്തരമരുളുക—അരുളുകദേവാ... ... ... ... ...

↓ അതിൻെറശേഷം

കൌമ്മാ തൻെറ കഷ്ടാനുഭവത്താൽ

ഏവൻഗെലിയോൻ മത്തായി 23: 13—39

വിശ്വാസപ്രമാണം -- ഹൂത്താമ്മാ

ആശീർവാദം

---

# ചൊവ്വാഴ്ച സന്ധ്യയിലെ നമസ്കാരക്രമം.

---

## പ്രാരംഭ സ്തുതി.

കൌമ്മാ. തൻെറ കഷ്ടാനുഭവത്താൽ

## പ്രാരംഭ പ്രാത്ഥന.

പട്ടക്കാരൻ. മനുഷ്യരെ സ്നേഹിക്കുന്ന ദൈവമായ കർത്താവേ, നിൻെറ കഷ്ടപ്പാടിൻെറ സമയത്ത്, ആദിഭൂതങ്ങളും പ്രകൃതിയും ഇളകുകയും വിറയ്ക്കുകയും ചെയ്തതുപോലെ, നിൻെറ ന്യായവിധിയെ ഓർത്തു ഞങ്ങൾ ഭയപ്പെടുകയും വിറയ്ക്കയും ചെയ്യുമാറാകേണമേ. അന്ത്യദിവസത്തെക്കുറിച്ചുള്ള ഭയം ഞങ്ങളിൽ നിലനിർത്തേണമേ. നിന്നെ ക്രൂശിച്ചവരോടു കൂടെ ഞങ്ങളെ ഗണിക്കാതെ, നിന്നിലും രക്ഷാകരമായ നിൻെറ കഷ്ടാനുഭവങ്ങളിലും ഏററുപറഞ്ഞവരായ ഞങ്ങളെ നീ സ്വീകരിക്കേണമേ. ദുഷ്ടന്മാർക്കായി നിശ്ചയിക്കപ്പെട്ടിരിക്കുന്ന അതിവേദനകളിൽ നിന്നു ഞങ്ങളെ രക്ഷിക്കേണമേ. പിതാവും പുത്രനും

പരിശുദ്ധാരൂഹായുമായ ദൈവമെ, സ്തുതിയും സ്തോത്രവും കരേറുമവൻ ഞങ്ങൾ യോഗ്യതയുള്ളവരായി തീരുമാറാകേണമെ. ഹാശാ

ജനം. ആമ്മീൻ.

## ൫൧-ാം മസ്മൂർ.

### എനയാനാ

പട്ടക്കാരൻ സർവ്വലോകങ്ങളുടെയും നാഥനായിരിക്കെ, ദാസനാൽ ചെകിട്ടിൽ അടികൊണ്ടവനായ ദൈവമെ—

ജനം ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമെ.

പട്ടക്കാരൻ ദാസ്യത്തിൽ നിന്നു ഞങ്ങളെ സ്വതന്ത്രരാക്കുവാൻ തന്റെ ദാസന്മാർവേണ്ടി ദാസനായി തീർന്നവനായ ദൈവമേ—

ഞങ്ങളുടെമേൽ

സ്വാഭാവികമായി നാഥനായിരിക്കെ, ഞങ്ങൾക്കെല്ലാവർക്കും വേണ്ടി കഷ്ടതകൾ അനുഭവിച്ചവനായ ദൈവമേ—

ഞങ്ങളുടെ മേൽ

ഞങ്ങളുടെ വർഗ്ഗത്തിനുവേണ്ടി കഷ്ടതകൾ അനുഭവിക്കയും തന്റെ കഷ്ടതയാൽ ഞങ്ങളുടെ കഷ്ടതകളെ മായിക്കയും ചെയ്തവനായ ദൈവമേ— ഞങ്ങളുടെമേൽ

സ്വാക്ഷാൽ നാഥനും, തന്റെ രക്തത്താൽ വഴിതെറ്റിൽനിന്നു ഞങ്ങളെ രക്ഷിച്ചവനുമായ ദൈവമേ— ഞങ്ങളുടെമേൽ

## മസ്മൂർ

കർത്താവേ, നിന്നെ ഞാൻ നോക്കിവിളിച്ചു.

### അതിന്റെശേഷം

സകലത്തിന്റെയും ഉടയവൻ ദുഷ്ടരാൽ അവമാനിക്കപ്പെടുന്നു കാണുമ്പോൾ, സങ്കടപ്പെടാത്തവനും വിലപിക്കാത്തവനും ആരുള്ളു?

ദൈവം ന്യായവിസ്താരസ്ഥലത്തു നിന്നു മനുഷ്യരുടെ കഷ്ടത സഹിച്ചു. തന്റെ മുഖത്തു അവർ തുപ്പിയപ്പോൾ താൻ കോപിക്കാതെ സന്തോഷമുള്ളവനായിരുന്നു. . . . . . . .

മൂശെയേ, നിന്റെ സ്ഥാനത്തേക്കു ഉയർന്നിരിക്കുന്ന കയ്യാഫായെ നോക്കുക. അഹരോനെ, തന്റെ ഉടയവനെ വിസ്തരിച്ചു കൊണ്ടിരിക്കുന്ന ഹന്നാനെക്കുറിച്ചു കരയുക.

രക്തത്തിനായി ദാഹിച്ചിരിക്കുന്ന ബുദ്ധിയില്ലാത്തവരെ, തന്റെ സകല നന്മകൾക്കും പകരം അവനെ അവമാനിക്കയും, ആക്ഷേപിക്കയും ചെയ്യുത്തക്കവണ്ണം അടികൊള്ളുന്ന ഇവൻ എന്തു കുററം ചെയ്തു

അത്യുന്നതങ്ങളിൽ ക്രോവേന്മാരും സ്രാഫേന്മാരും ആരു നിമിത്തം വിറയ്ക്കുന്നുവൊ, ആയവൻ താഴെ ഭൂമിയിൽ കഷ്ടത സഹിച്ചതു ഏററവും അതിശയവും അത്ഭുതവുമാകുന്നു.

വിശ്വസ്ഥയായ വിശുദ്ധ സഭയേ! തന്റെ തിരുവിഷ്ടത്താൽ കഷ്ടപ്പാടിനു വരികയും, തന്റെ കഷ്ടപ്പാടിനാൽ നിന്റെ സന്താനങ്ങളെ സ്വതന്ത്രരാക്കുകയും ചെയ്ത ദൈവ പുത്രനു സ്തുതി പാടുക.

## പ്രൊമ്യോൻ.

അതിന്റെ ശേഷം.

### കുക്കായാ.

ഉപമകളാൽ ഇന്നെ ദിവസം—ദൈവാലയത്തിൽ
ഉപാദ്ധ്യായർക്കും പ്രീശർക്കും കർത്താ—വരുളി പല പാഠം,
നീതികെട്ടവരെ—അയ്യം വിളിച്ചുണർത്തി,
യൂദർക്കു വരുന്നൊരു—വേദന വെളിവാക്കി,
ന്യായവിധിനാളിൽ നിന്നുടെ—വലഭാഗെ ഞങ്ങളും
സാനന്ദം നിന്നിടുവാൻ—കൃപയരുളണം നാഥാ
ഹാലേലൂയ്യാ—പാടും ഞങ്ങൾ മോക്ഷെ.

### ശുബഹാ.

കുഞ്ഞാട്ടിൻകല്യാണത്തി—ന്നോഹരിയുള്ളോർ
ധന്യരെന്നെഴുതുകഎന്ന—അരുളിയ രക്ഷകനേ

എന്നെന്നേയും നിൻക—ല്യാണശാലയിൽ
നിർമ്മലവസ്ത്രം—ധരിച്ചുല്ലസിക്ക,
സ്വന്തനീതിയിൻവസ്ത്രം—അഴുക്കും കീറിയതും
ആയതു ധരിച്ചുനിൻശാലയിൽ—ഇരിപ്പാൻ ഭയമയ്യോ.
ഹാലേലൂയ്യാ—ആശ്രയം നീംഎനിക്കേ.

## എത്രാ.

പട്ടക്കാരൻ. ഞങ്ങൾക്കവേണ്ടി ഇറങ്ങിവന്നു, ഞങ്ങളെപ്പോലെ മനുഷ്യനായ്തീൎന്നു, ഞങ്ങളെ രക്ഷിപ്പാൻ വേണ്ടി പീഡയേററ പരമോന്നതനായുള്ളോവേ, ഞങ്ങളുടെ പ്രാൎത്ഥനകളും അപേക്ഷകളും കൈക്കൊള്ളണമേ. നിസ്സാരന്മാരായ ഞങ്ങളുടെ യാചനയെ സ്വീകരിക്കേണമേ. അതിനാൽ നിന്റെ മഹാത്മ്യപ്രകാശംകൊണ്ടു, ഞങ്ങളുടെ ബുദ്ധിയെ പ്രകാശിപ്പിക്കേണമേ. ജീവൻ നൽകുന്നതായ നിന്റെ കല്പനകൾ ആചരിക്കുന്നതിനു ഞങ്ങളെ ശക്തിപ്പെടുത്തേണമേ. ഞങ്ങളുടെ കൈകളെ സൽപ്രവൃത്തികൾക്കുള്ള ഉപകരണങ്ങളാക്കി തീൎക്കേണമേ ഞങ്ങളുടെ നടപടികൾ നിന്റെ കല്പനയ്ക്കൊത്തതുപോലെ ശരിപ്പെടുത്തേണമേ. നിന്നെക്കുറിച്ചുള്ള ഓൎമ്മയാൽ ഞങ്ങളുടെ വിചാരങ്ങളെയും, നിന്നെയുള്ള സ്തുതികളാൽ ഞങ്ങളുടെ അധരങ്ങളെയും നാവുകളെയും കാത്തുരക്ഷിച്ചു കൊള്ളണമേ. കൎത്താവേ, നിന്റെ സത്യത്താൽ ഞങ്ങളെ എല്ലാവരെയും എന്നേക്കും ശുദ്ധീകരിക്കയും ചെയ്യുമാറാകേണമേ.—ഹാശാ.

ജനം. ആമ്മീൻ.

## ബാത്തെദ് ഹാശാ.

1 ഞങ്ങൾക്കായ് ഏററനിൻ—കഷ്ടത താഴ്ച— പ്രതി

2 ദൈവത്തോപ്പോൻ—താൻവന്നെങ്കിൽ—
തിരുമുൻനില്പാൻ—ആരാൽ കഴിയും?
കൃപയാൽ നമ്മെ—രക്ഷിപ്പാൻ താൻ,
മനസ്സോടെ ജഡത്തിൽ—കഷ്ടതമരണം—
രുചിപ്പാൻ മനുഷ്യ—ജാതനായോൻ. പ്രതി.

3 കൎത്താവീ നാളിൽ—ആലയം വിട്ടുതാൻ—
കഷ്ടാനുഭവത്തി—ന്നൊരുങ്ങിടുന്നു.
പാപികളെത്തൻ—തോളതിലേന്തി,
മരണം സഹിപ്പാൻ—ശക്തിലഭിപ്പാൻ—
താതനിൽതാൻ—ആശ്രയിച്ചീടുന്നു. പ്രതി

4 ദുഷ്ടരിൽനിന്നു—കഷ്ടതളുപ്പൽ—
മനഃസ്സാടേല്പാൻ—നീ വന്നതിനാൽ,
യോഗ്യമാം മഹത്വം—ഞങ്ങളിൻവായ്കൾ,
ചൊല്ലീടനം—വാഴേവരേററാൻ നീ—
തവദസ്നഹത്തി—നെന്നും സ്തോത്രം പ്രതി

5 തന്നീട്ടഃന്നൻ—നാഥാനിനക്കായ്—
എന്നുടെ ദേഹം—ദേഹികളെ ഞാൻ,
നന്ദനനേ —നീഎന്നെ സ്നേഹി,—
ച്ചെന്നിക്കായ് നിന്നെ—യാഗമായി—
തന്നതിനാൽ ഞാൻ— വന്ദിച്ചീട്ടന്നേൻ. പ്രതി

## മാർ യാക്കോബിന്റെ ബാഊൗസാ.

1 കഷ്ടത സ്ലീപ്പാ—മരണം സഹിപ്പാൻ-വന്ന മ്ശീഹാ
പ്രാത്ഥനകേട്ടി ഞങ്ങൾക്ക നിൻകൃപയെ—ഞങ്ങളുടെമേൽ പ്രതി

2 ഢണ്ട്മെസ്രേനിൽ—നിത്യമായ് അടിമയിൽ-കിടന്ന ജനത്തെ
ദൈവം കണ്ട്—കരളലിഞ്ഞവരെ—വീണ്ടങ്ങടനെ
കൊണ്ടപോകും—വഴിയിലസമുദ്രം—വഴിയൊരുക്കി.
ഉണ്ടനിറവാൻ—വനത്തിൻമന്നാ—യെന്നൊരപ്പം
വിണ്ടപിളന്ന—പ്പാറയിൻജലവും—പാനംചെയ്യാൻ
സന്ധിച്ചിങ്ങനെ—വാത്സല്യത്താൽ—തന്തയെപ്പോൽ
മറവമനവധി—നന്മകളവക്കവൻ—കൊടുത്തുപിന്നെ,
മുറവമവനെ—തള്ളിവെളിക്കവർ—സ്ലീപ്പായിദലേററി— പ്രതി

3 പുത്രൻ നിണത്താൽ—യോഗ്യതവരുത്തിയ—താതനുസ്തുതി.
പാപികളെപ്രതി—ബലിയായ്തീന്ന—പുത്രനുവന്ദനം.
നാനാദിശിയിൽ—സ്വസ്ഥമുരച്ച—റൂഹായ്ക്കുസ്തോത്രം
ജാതികൾക്കീ—വാത്തകൾതന്നവൻ—വാഴ്ത്തപ്പെട്ടോൻ
പുത്രാനിനുടെ—സ്നേഹമുരപ്പാൻ—ആരാൽകഴിയും?
നിൻ സുവിശേഷം—കേൾപ്പാനെത്രയും—യോഗ്യം തന്നെ
ദൈവതനയനെ—സ്നേഹിക്കാത്തോൻ—ശാപഗ്രഹസ്ഥൻ,
മടിക്കുടാതെ—തന്നെകേൾക്കവോൻ—ഭാഗ്യവാൻതാൻ— പ്രതി.

4 ഉത്തരമരുൾക—അരുൾകദേവാ— അനുഗ്രഹിക്ക.
മർത്ത്യർചിത്തം—മാനസ്സാന്തരെ—വരുത്തീടേണമേ— പ്രതി

† അതിന്റെശേഷം.

ഞങ്ങളുടെകർത്താവായയേശുമിശിഹായുടെ..........................

## കൌമ്മാ. തന്റെകഷ്ടാനുഭവത്താൽ

പാഠംവായന. സംഖ്യ. 21: 1---16—എഫെസി. 2.അ

## സൂത്താറാ. പ്രാർത്ഥന

പട്ടക്കാരൻ. നീതിമാനും പരിശുദ്ധനുമായ ദൈവമായ കർത്താവേ, ഞങ്ങളെ രക്ഷിപ്പാൻ നീതികെട്ടവരിൽ നിന്നു അപമാനവും പരിഹാസവും തുപ്പലും നീ സഹിച്ചു ഞങ്ങളുടെ നാഥനായ ദൈവമേ നിന്റെ അനവധി അനുഗ്രഹങ്ങളിൽ നിന്നു ഈ പ്രാർത്ഥന മൂലം ഞങ്ങൾ അപേക്ഷിച്ചു യാചിച്ചു കൊള്ളുന്നു. ഞങ്ങൾ നിന്റെ രാജ്യത്തിൽ ഉത്സാഹമുള്ള വേലക്കാരും, നിന്റെ തോട്ടത്തിൽ മികച്ച വിത്തും, പ്രശംസ്യമായ മുന്തിരിവള്ളികളും, പ്രിയപ്പെട്ട നട്ടുതലകളും തടിച്ചു കൊഴുത്ത ആട്ടിൻ കുട്ടികളും, തിരഞ്ഞെടുക്കപ്പെട്ട രത്നങ്ങളുമായി തീരേണമേ, കർത്താവേ, നിന്നോടൊപ്പം മഹത്വം നേടുവാനും, പ്രപഞ്ചവികാരങ്ങൾക്കു കുരിശിക്കപ്പെട്ടവരാകുവാനും സത്യജീവനായ നിന്നാൽ ജീവിപ്പാനും തക്കവണ്ണം, വെടിപ്പോടും, വിശുദ്ധിയോടും, തകർന്നഹൃദയത്തോടും വിനയമുള്ള ആത്മാവോടും കൂടി നിന്റെ കഷ്ടാനുഭവങ്ങളിൽ പങ്കുകൊള്ളുവാനും ഞങ്ങളെ അർഹരാക്കേണമേ. നിനക്കും നിന്നെ അയച്ച പിതാവിനും നിനക്കു സമനായിരിക്കുന്ന പരിശുദ്ധ റൂഹായ്ക്കും ഞങ്ങൾ കീർത്തനങ്ങൾ പാടുകയും ചെയ്യുമാറാകേണമേ. ഹാശാ

ജനം. ആമ്മീൻ.

## കുമ്പെവൗചോസ്, (ലക്‌ശുബഹാ ഹാശാ—രീതി)

1 മൃതിഹീനൻ നീ മൃതി—യേററും ജീവിച്ചും,
മൃതരെ ജീവിപ്പിച്ചു—തിനാൽ സ്തോത്രം നാഥാ
ഗുരുവാം നീ നിൻശി—ഷ്യർ മുമ്പിൽദാസനായ്
താഴ്മയിൻദൃഷ്ടാ—ന്തം നീ കാണിച്ചുവല്ലോ,
ഈവണ്ണംനിങ്ങൾ—ക്കന്യോന്യം സ്നേഹം,
ലോകരറിഞ്ഞീടാൻ—കാണിപ്പിൻമക്കളേ
നാഥാഞങ്ങൾനിൻപാദേ—നടന്നിടുവാൻ
നല്കീടേണമാത്മ—ദാനങ്ങൾ.

2 ഈറ്മിനമേത്തു—ദൃഷ്ടാന്തങ്ങളാലെ,
യൂദജനത്തിൻമുൻ—പാഠമുരച്ചു,
ചേലയില്ലാത്തോരു—ചെവിയും മാനസ്സവും
ഉള്ളവർ ഗ്രഹിക്കാതെ—കാഠിന്ന്യം പൂണ്ടു
കർത്തനരിച്ചത—പ്രവചിച്ചവർക്ക
ന്യായവിധിയുണർത്തി—ചുമതലകരം കാട്ടി
കരുണയിൻ കയ്യേ നീ—ട്ടി ദൈവമവർക്കായ്,
തിരിഞ്ഞീടിൽ രക്ഷ—യുണ്ടെന്നരുളി.

3. ദേ ശുവേ, നിൻെറ ദൃ—ഷ്ടാന്തങ്ങരം എല്ലാം,
ഈശനെ ഞങ്ങരംക—ണ്ടനുകരിച്ചീടാൻ
നാശവഴിയിൽ വീഴാ—തിരിപ്പാൻ ബോധം
തന്നടിയാരെ ന—ടത്തീടണമേ
ന്യായവിധിനാളിൽ—സന്തോഷത്തോടെ,
തിരുമുൻനിൽപ്പാൻ—യോഗ്യതതന്നരുളുക,
കരുണയിൻ പിതാക്കളെ—വിരിച്ചിനിമേൽ നാ
മാച്ചീടണമേ കോ—പിച്ചീടരുതേ

ബാരെ ാതള് ഹാശാ

(മദ്ബായിനത്തലെ—ല്അമ്മദ് മാന്യക്
ല്ഭീനാ അമ്മാൻ—മർലാതേ മുതൽ)

1 നിന്നെ വിധിച്ചോരെ—നീവിധിക്കുമ്പോരം—
നാഥാ ഞങ്ങളെ—വിധിച്ചീടരുതേ. പ്രതി

2 മാനുഷകുലത്തെ—രക്ഷിപ്പാൻ നീ—
നിന്നെ താഴ്ത്തിയ—സ്നേഹമെന്മാത്രം
താതൻമാർവിൽ—നീവസിച്ചീടാവ
ദാസനെപ്പോലെ—നിന്നെതാഴ്ത്തിനീ—
ക്രൂശേറിമരിച്ചു—സ്നേഹിച്ചെങ്ങളെ. പ്രത

3 ഇന്നാളിൽ നിൻെറ—ഉപകാരങ്ങളെല്ലാം—
ദ്വേഷിച്ചുദയ്യാ—യൂദജനങ്ങരം,
വരും വിനാശം—നീ ചൊന്നതാലെ,
നിന്നെ കൊല്ലാൻ—ആലോചിച്ചു—
ഉല്ലാസമോടെ—ചാഞ്ചാടുന്നു. പ്രതി

4 അയ്യോകഷ്ടം—സീയോനേ നിന്റെ—
കാന്തൻ താനെ—ന്നറിഞ്ഞില്ലേ നീ,
സാത്താൻ നിൻ ക—ൺകളിരുട്ടിച്ചു,
അവിശ്വാസത്താൽ—ഉഴലിക്കുന്നു—
നിൻ കാന്തന്നരികെ—വരികവേഗം പ്രതി

5 ഈ വണ്ണമത്രേ—ഇത്രദിനം ദൈവ—
മന്ദിരം തന്നിൽ—നിന്നുരച്ചാറെ,
ആചാര്യന്മാരും—വേദശാസ്ത്രികളും,
ഭയമേതുമില്ലാ—തവനെക്കൊൽ‌വതിൽ—
ഉദ്യമിച്ചാർ ജനത്തെ—വെരുട്ടീടുന്നു. പ്രതി.

6 കഷ്ടതസ്കീപ്പും—മരണത്താൽതൻ—
ജനത്തെരക്ഷി—പ്പാൻവന്നോനേ,
ഇവരിൻതിന്മ—സഹിച്ചോനേനീ,
സ്തുതിക്കയോഗ്യൻ—മരണബലത്തെ—
മായിച്ചെങ്ങളെ—ജീവിപ്പിക്ക നീ പ്രതി.

## മാർ അപ്രേമിന്റെ ബാഊസാ

1 ഞങ്ങളാംക്കായതികഷ്ടതകൾ.......................

2 യേശുദൈവകാന്താടേ—ആദിയിൽ സ്നേഹിച്ചെന്നെനീ
സ്നേഹമാം നിൻതോളിൽ എന്റെ—പാപഭാരംനീചുമന്നദയ്യാ
വേദനയേറ്റനീവൻ കുരിശ—ചുമന്നതിനാലറിഞ്ഞീണ്ടെന്നെ
സ്നേഹിച്ചിട്ടുംതാൻനിന്നെ എന്നും—മോചനംനീഎന്നിക്കരുളി—
യതാൽ പ്രതി

3 വെടിയുന്നേൻപാപപാല്ലാസം—വെടിഞ്ഞോനിൻ ജീവൻ എനിക്കായ്
പ്രതിപകാരംതരുവാനേതും—ഇല്ലസ്നേഹിക്കുകയെന്ന്യേ
മരണത്താലുംജീവനാലും—വന്നെന്നിൽനിസഹതാപമല്ലോ-
ഞാനെനിക്കിനിയുംജീവിക്കാ—തെന്നിൽ നീജീവിക്കണമേ

4 എൻകാലന്ത്യം വരെനിന്നെ—സ്നേഹിച്ചാലുംമതിയാകാ
അന്ത്യമതാളംസ്നേഹിപ്പാൻ—അന്തമില്ലാലോകത്തിലും ഞാൻ

മിന്നുംമുടിവച്ചിരിക്കുംനാഥാ—പാടിക്കൊണ്ടോടി കയിട്ടവൻ
സ്നേഹിച്ചില്ലഞാനിതുവരെയും—സ്നേഹിപ്പാൻനീതാൻ-യോഗ്യൻ
5 രക്ഷയുംനിർവൃതിൻമമ്മമെല്ലാം—നിവർത്തിച്ചെനിക്കായ് ക്രൂശിൽനീ
സ്വസ്ഥതഎനിക്കായ്നേടിയ താൽ—സ്നേഹിക്കും ഞാൻനിന്നെ എന്നും
വൈരികളെന്നോടെതൃക്കാട്ടാൻ—ധരിക്കുംനിന്നുടെസ്നേഹം ഞാൻ
അരികിൽനിന്നു നീഎനിക്കെന്നും—ധൈര്യംതരണമേ കർത്താവേ
നിനക്കുംതാതനുംറൂഹായ്ക്കും—സ്തുതിയുണ്ടാക-ട്ടെ-ന്നേ—ക്കും

† അതിന്റെ ശേഷം.

ശയനനമസ്കാരം—മസുമൂർ—അപേക്ഷ—

കൌമ്മാ തന്റെ കഷ്ടാനുഭവത്താൽ

ഏവൻഗെലിയോൻ മത്താ 24:1—28

വിശ്വാസപ്രമാണം· ഹുത്താമ്മ

ആശീർവ്വാദം.

---

# ബുധനാഴ്ചകാലത്തെ നമസ്കാര ക്രമം.

## പ്രാരംഭസ്തുതി.

കൌമ്മാ. തന്റെകഷ്ടാനുഭവത്താൽ

പ്രാരംഭപ്രാർത്ഥന. ഉറക്കമില്ലാത്ത.

മസ്മൂർ. കർത്താവിന്റെ സകലദാസന്മാരുമേ.

† അതിന്റെശേഷം

എനയാനാ

പട്ടക്കാരൻ. ജീവപ്രകാരമുള്ള തന്റെ കഷ്ടാനുഭവത്താൽ ബാഹുല

മായ കഷ്ടതകഠം മനുഷ്യനിൽ നിന്നുമായിക്കയും, തന്റെ മരണം കൊണ്ടു മരണത്തെ കൊല്ലുകയും ചെയ്തവനായ ദൈവമേ—

ജനം. നിനക്കുസ്തുതി— നിനക്കുസ്തുതി—. നിനക്കുസ്തുതി—നിന്റെ അനുഗ്രഹങ്ങളാൽ ഞങ്ങളോടു കരുണചെയ്യേണമേ.

പട്ടക്കാരൻ. ഞങ്ങഠംക്കുവേണ്ടി ജഡത്തിൽ കഷ്ടപ്പെടുവാൻ ഇഷ്ടം തോന്നുകയും, പാപത്തിന്റെ അടിമയിൽ നിന്നു ഞങ്ങളെ സ്വാതന്ത്ര്യപ്പെടുത്തുകയും ചെയ്തവനായ ദൈവമേ—

നിനക്കുസ്തുതി—നിനക്കുസ്തുതി.................

കർത്താവേ, നിന്റെ കഷ്ടാനുഭവത്താൽ വഴിതെററിൽ നിന്നു ഞങ്ങളെ സ്വാതന്ത്ര്യരാക്കുകയാൽ, ആരുനിനക്കുസ്തോത്രം ചെയ്യാതെയും, ആരുനിന്റെ കൃപക്കുസ്തോത്രം ചെയ്യാതെയുമിരിക്കും—ദൈവമേ-

നിനക്കുസ്തുതി- നിനക്കുസ്തുതി............ ..

ഉയിരത്തെഴുന്നേല്പിങ്കൽ ദൈവപുത്രനോടു കൂടെ തന്റെ രാജ്യത്തിൽ നാം സന്തോഷിപ്പാൻ തക്കവണ്ണം, തന്റെ കഷ്ടപ്പാടിന്റെ നാളിൽ നാം കഷ്ടത ധരിക്കണം. ദൈവമേ—

നിനക്കുസ്തുതി—നിനക്കുസ്തുതി ..........

തന്റെ കഷ്ടപ്പാടിനാൽ അതിന്റെ സന്താനങ്ങഠംക്കു സ്വാതന്ത്ര്യം നൽകിയ ദൈവത്തിന്റെ ആദ്യജാതന്, വിശുദ്ധസഭ സന്തോഷിച്ച് സ്തുതിയും സ്തോത്രവും പാടണം ദൈവമേ—

നിനക്കുസ്തുതി—നിനക്കു ....

## ൩൧-ാം മസ്മൂർ

## പ്രോമ്യോൻ

### കുക്കായാ

ദൈവകുഞ്ഞാടേഞങ്ങടെ—രക്ഷകനാംനാഥനേ,
ലോകാരംഭത്തിനുമുൻപായ്—അറുക്കപ്പെട്ടോനേ,
ദൈവമന്ദിരത്തിൽ—പൂകുവാൻഞങ്ങളെനീ,
നാശകൻകയ്യിൽ—നിന്നുധരിച്ചതിനാൽ

നിന്തിരുമേനിയുംതിരുരക്തവും—അനുഭവിച്ചിങ്ങടിയാർ
നിന്മരണത്തെഓർത്തിങ്ങിഹ—കൊണ്ടാടുന്നെങ്ങൾ,
ഹാലേലൂയ്യാ—സ്തോത്രംപാടുന്നു.

ശുബഹാ

രക്ഷകനേ, പാപികളിൽക്കനി—ഞ്ഞവർക്കായ് നിന്നെ,
ശിക്ഷവിധിക്കേൽപ്പിച്ചവരെ—ഉദ്ധാരണംചെയ്‌വാൻ
മോക്ഷലോകത്തെ— വിട്ടുനീമനസ്സോടെ,
ഇക്ഷിതിയിങ്കൽ— അവതരിച്ചൻപോടെ,
പക്ഷമൊടെ ക്രൂശിലെമരണ—ഭോജ്യം നീ നിന്നെ
ശിഷ്യകൾക്കും സർവശാപത്തിനും—താഴ്ത്തിയതാലയ്യോ
ഹാലേലൂയ്യാ—കുമ്പിടുന്നടിയങ്ങൾ.

എത്രാ

സപ്രമനസ്സാ കഷ്ടതയേല്പാൻ എഴുന്നള്ളിവന്നു തന്റെ സൃഷ്ടികളെ ആരാധനയ്ക്കായിആകർഷിച്ച ഭക്തപാലകനും രക്ഷിതാവും ആയ മിശിഹായേ, തിരുമുമ്പാകെ ഞങ്ങൾ സമർപ്പിക്കുന്ന ഈ ശുശ്രൂഷകളെ കൈക്കൊള്ളേണമേ. പാപമാലിന്യം ഞങ്ങളിൽ നിന്നു നീങ്ങി പരിശുദ്ധരാകാൻ ഞങ്ങൾക്കു സംഗതിവരുത്തേണമേ. മാററംവരാത്തതായ നിന്റെ സമാധാനം ഞങ്ങളിൽ വസിക്കേണമേ. നിന്റെപ്രകാശം ഞങ്ങളുടെ ബുദ്ധിയെ പ്രകാശിപ്പിക്കേണമേ നിന്റെ കരുണയെക്കുറിച്ചുള്ള സ്നേഹത്തിൽ ഞങ്ങളെ ഉറപ്പിക്കേണമേ. നിന്റെ അനുഗ്രഹഭാഗ്യത്താൽ ഞങ്ങളുടെ വിചാരങ്ങളെ കാത്തുരക്ഷിക്കേണമേ. നിന്നെ സ്തുതിക്കുന്നതിനു ഞങ്ങൾക്കു ഹൃദയസന്തോഷവും നിന്നെ പ്രസാദിപ്പിക്കുന്നതിനു ഞങ്ങൾക്കു നൽവരവും നൽകേണമേ. നിനക്കും നിന്റെ പിതാവിന്നും വിശുദ്ധ റൂഹായിക്കും സ്തുതിയും സ്തോത്രവും ഞങ്ങൾ പാടുകയും ചെയ്യുമാറാകേണമേ. ഹാശാ—

ജനം. ആമ്മീൻ

ബാത്തെദ്ഹാശാ.

1 നിന്നെവിധിച്ചോരെ—നീവിധിക്കുമ്പോൾ—

2 മല്ലൻ നീയുപ—ദ്രവമേററെങ്കിൽ— പ്രതി
മണ്ണാം ഞങ്ങൾ—കഴിവതെങ്ങിനെ,

നിൻതാഴ്മ ഞങ്ങൾക്കു — പാഠമതാക്കി,
നിന്നുടെ മഹത്വം — ധരിപ്പാൻ ഞങ്ങളെ —
വശമാക്കാനി — ങ്ങരുൾക നിൻകൃപയെ. പ്രതി

3 സ്വസ്ഥത തന്ന — വൈദ്യന്റെ ദുഃഖം —
പ്രതികാരം ചെയ്തു — തെന്തൊരു കഷ്ടം
തൻശിരസ്സതിനെ — മൂടിമുഖത്തിൽ,
അടിച്ചവർ പരിഹാ — സത്താൽ തിരുമുൻ —
വണങ്ങികുമ്പി — ട്ടാശ്വാത് ക്കുന്നു. പ്രതി

4 അവരുടെ കണ്ണം — കഠിനമാക്കി —
ദുഷ്ടത വിട്ടവർ — പിന്തിരിഞ്ഞില്ല.
ദൈവം ദ്വേഷത്താൽ — താഴത്തിയവരെ,
വിശ്വാസത്യാഗം — വന്നവരിന്മേൽ —
അഖിലാണ്ഡമെല്ലാം — നിന്ദ്യരായി. പ്രതി

## മാർ അപ്രേമിന്റെ ബാഊസാ

1 ഞങ്ങൾക്കായതികഷ്ടതകൾ —

2 നിങ്ങളിലൊരുവൻ ജനത്തിനെന്നെ — ഏല്പിച്ചീടും എന്നുകർത്തൻ
ശിഷ്യർക്കരുളിചെയ്തതു കേട്ട് — ഭയത്താലങ്ങവർ കലങ്ങുന്നു.
മുഖവാട്ടത്തോടന്യോന്യം — നോക്കീട്ടുരചെയ്യാനേതും,
അറിയുന്നില്ലവർ ദുഃഖത്താൽ — ഗുരുവിനെ ഓർത്തവർ കരയുന്നു.
സ്നേഹിതനാമൊരുശിഷ്യനെറ — ദേവർപാടികൽ ദുഃഖിതരായ്
ഇവരീയാത്തങ്ങവർഭ്രമത്താലെ — ഗുരുവിനെ നോക്കിപ്പ-റയു — ന്നു

3 ഗുരുദേവ ഇതുനിനക്കരുതേതും — മരണത്തിന്നിടയാകല്ലേ.
ശിഷ്യനെ നോക്കീട്ടീവണ്ണം — ഖേദത്തോടവർ പറയുന്നു.
സഖിയേ നിന്നുടെ നഷ്ടത്തെ — ഓർത്തിഹ ഞങ്ങൾ ഭ്രമിക്കുന്നു.
അരുതേ വഞ്ചന നിന്മനസ്സിൽ — ഒററീടല്ലേ മല്പാനെ
പെരുകുന്നാധികളവർക്കയ്യോ — തിരുകഷ്ടപ്പാടുകളോർത്തു.,
കർത്തനേ നിനക്കുള്ളോരെ നീ-എത്രയോ സ്നേഹിച്ചു — ൻപോ-ടെ

4 ദൈവസുതാ! നിൻകരുണകളെ — മറക്കാനാരാൽ കഴിവുള്ളൂ.?
സുന്ദരനാം യൂദായേനീ — നിലവിട്ടയ്യോ വീണോ നീ.
മഹത്വത്തിൻ സിംഹാസനത്തെ — ത്യജിച്ചാഴത്തിൽ പോയോനി
ആടിനെപ്പോൽ വേഷംധരിച്ചും-ഗൂഢമായ് കണി നീ വച്ചല്ലോ.

പുറമെസ്നേഹം ധരിച്ചുള്ളിൽ—വാളിനു മൂർച്ചയുമിട്ടോ നീ.
വസ്ത്രംപോൽ സാത്താനെയുടുത്തു—ക്രൂശിപ്പോക്കുഞ്ഞി—ഞങ്ങി—
യോ നീ— പ്രതി.

5 ശോഭിതമാം മഹത്വാക്ഷത്രേ—നിന്നെകററീടുന്നവനെതാർ?
താതൻ വടിവും രശ്മിയുമേ—നിന്നെയുപേക്ഷിക്കുന്നവനാർ?
ശിഷ്യന്മാർ ഇങ്ങിനെചൊല്ലി—കഷ്ടതയാലവർ കരയുന്നു.
യാചിക്കുന്നവർ ഗുരുവിങ്കൽ—ക്ഷീണിച്ചവർ നിൽക്കുന്നു.
യേശുവോടവർക്കെങ്ങനവധിയായ്—ആശ്വാസങ്ങൾചൊല്ലുന്നു.
നാഥാഞങ്ങളെ വീണ്ടോനേ—സ്തുതിനിൻസ്നേഹത്തി—നെ—നു.

6 നമസ്കാരം കേൾക്കുന്നവനേ ..................

കൌമ്മാ. തന്റെ കഷ്ടാനുഭവത്താൽ

ഒന്നാംപാഠം. ഏശായ 23:14—22

അതിന്റെ ശേഷം.

എനയാന.

പട്ടക്കാരൻ. കഷ്ടതകളിന്മേൽ ഞങ്ങൾക്ക ജയം നൽകുവാനായി തന്റെ സ്നേഹത്താൽ കഷ്ടത അനുഭവിപ്പാൻ എഴുന്നള്ളിവന്നവനായ ദൈവമേ—

ജനം. ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

പട്ടക്കാരൻ. ക്രോബേന്മാരാൽ വഹിക്കപ്പെട്ടവനായിരിക്കെ, ഞങ്ങൾക്കുവേണ്ടി ക്രൂശുമരം ചുമന്നവനായ ദൈവമേ—ഞങ്ങളുമേൽ

ഞങ്ങൾക്കുവേണ്ടി ഇറങ്ങിവന്നു മനുഷ്യനായി തീരുകയും, കഷ്ടതകൾ സഹിച്ച് തന്റെ സ്വരൂപമാകുന്ന ആദാമിനെ രക്ഷിക്കയും ചെയ്തവനായ ദൈവമേ—ഞങ്ങളുടെമേൽ—

തന്റെ ജഡത്തിലെ കഷ്ടതകൾ കൊണ്ടു ഞങ്ങളിലുള്ള കുറങ്ങളുടെയും പാപങ്ങളുടെയും ബഹുത്വത്തെ അഴിച്ചു മായിച്ചവനായ ദൈവമേ— ഞങ്ങളുടെമേൽ—

കർത്താവേ, നിന്റെ അനുഗ്രഹങ്ങളാൽ നിന്റെ അടിയാരുടെ ശുശ്രൂഷ കൈക്കൊണ്ട്, നിന്റെ കരുണയാൽ ഞങ്ങളുടെ യാചനകളെ നൽകേണമേ. ദൈവമേ— ഞങ്ങളുടെമേൽ.—

§ അതിൻെറ ശേഷം.

മാർബാലായുടെ അപേക്ഷ—കന്യകമറിയാം പാട്ട—എങ്ക്ബാ 10-ാം മസ്മൂർ—ത്രിത്വത്തിനസ്തുതി—മാലാകമാർസ്തുതി—ഞങ്ങളുടെ കർത്താവായ യേശു— കൌമ്മാ. തൻെറകഷ്ടാനഭവത്താൽ

രണ്ടാം പാഠം കൊലോസി. 1. അ

†അതിൻെറശേഷം പരിശുദ്ധാത്മദാനത്തിനവേണ്ടിയുള്ള മൂന്നാം അപേക്ഷ.

## ന്നന-ാം മസ്മൂർ

## എനയാനാ

പട്ടക്കാരൻ. തൻെറ സ്നേഹം നിമിത്തം, ഞങ്ങളുടെ പിതാവായ ആദാമിൻെറ ശരീരം ധരിക്കയും, കഷ്ടപ്പാടും മരണവും സഹിക്കയും ചെയ്ത മ്ശിഹാതമ്പുരാനേ.

ജനം. നിൻെറ സന്നിധിയിലേക്ക അടുത്തു വരുന്ന ഞങ്ങളുടെമേൽ അനുഗ്രഹംചെയ്യേണമേ.

പട്ടക്കാരൻ കുററക്കാരനെപ്പോലെ ദുഷ്ടന്മാരുടെ ആക്ഷേപം സഹിക്കയും, ഞങ്ങളെ ദാസ്യത്തിൽനിന്ന സ്വാതന്ത്ര്യപ്പെടുത്തുകയും ചെയ്ത മ്ശിഹാതമ്പുരാനേ— നിൻെറ സന്നിധിയിലേക്ക

നിങ്ങളിൽ ഒരുത്തൻ എന്നെ ഏല്പിച്ചുകൊടുക്കുമെന്ന തൻെറ ശിഷ്യന്മാരോട അ രഹസ്യം വെളിവാക്കി കൽപ്പിച്ച. മ്ശിഹാതമ്പുരാനേ— നിൻെറ സന്നിധിയിലേക്ക—

ഞങ്ങളുടെ വർഗ്ഗത്തിനവേണ്ടി ജഡത്തിൽ സഹിച്ച ജീവകരമായ തൻെറ കഷ്ടപ്പാടിനാൽ കഷ്ടതകളിൽ നിന്ന സ്വാതന്ത്ര്യപ്പെടുത്തിയ മ്ശിഹാതമ്പുരാനേ—നിൻെറ സന്നിധിയിലേക്ക

ഞങ്ങൾക്കുവേണ്ടി കഷ്ടത സഹിച്ച കർത്താവേ, ഞങ്ങളുടെ ഉദാസീനതയാൽ ഞങ്ങളിൽ കുടികൊണ്ട പാപവികാരങ്ങളെ ഞങ്ങളിൽനിന്ന മായിക്കേണമേ. ദൈവമേ—നിൻെറ സന്നിധിയിലേക്ക.... ...

ഞങ്ങളുടെ രക്ഷക്കായ് വരികയും, തന്റെ കാരുണ്യത്താൽ തന്റെ താഴ്മനിമിത്തം ഉഗ്രമായ കഷ്ടതകളിൽ നിന്നു ഞങ്ങളെ വിടത്തുകയും ചെയ്തവൻ വാഴ്ത്തപ്പെട്ടവനാകുന്നു.—

ദൈവമേ — നിന്റെ സന്നിധിയിലേക്കു...... ..

സത്യൈക ദൈവമായി ത്രിത്വത്തിന്റെ രഹസ്യമായ പിതാവിനും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതി.—ദൈവമേ നിന്റെ സന്നിധിയിലേക്കു.... ..

## ബാത്തെദ് ഹാശാ

(മദ്ബ്ബായിനത്തലെ)

1 നിന്നെ വിധിച്ചോരെ—നീ വിധിക്കുമ്പോൾ— പ്രതി

2 ഇന്നാൾ കർത്തൻ—കഷ്ടപ്പാടിൻ—
വാർത്തകളീരാറു—പേക്കരചെയ്താൻ,
നിങ്ങളിലൊരുവൻ—എന്നെ ഏല്പി—
ച്ചെൻ വിലപററി—ക്രൂശിപ്പോരാം—
കപടന്മാക്കോരു—സഖിയായ് തീരും താൻ. പ്രതി

3 ഇന്നാൾ യൂദാ —മുപ്പതുവെള്ളി—
ക്കാശും വാങ്ങി— സമയം ചൊല്ലി,
ദുഷ്ടർ വാങ്ങെരപോൽ—തീച്ചയാക്കിയ്താൽ
സന്തോഷത്താൽ—യൂദജനങ്ങൾ—
ക്രൂശേററിക്കൊല്ലാൻ.—ആലോചിച്ചു — പ്രതി

4 വനത്തിൽജനത്തെ —പോഷിപ്പിച്ച്—
സുഖംനൽകിടുയാനെ—പകച്ചവരെത്തു,
സ്നേഹവീഞ്ഞിനെ—പകന്നോരുദുഷ്ടർ
കയ്പേറും മരണം—ഗാഗുൽത്തായിൽ—
പകരംകൊടുപ്പാൻ—ക്രൂശേററീടുന്നു. പ്രതി

## മാർ അപ്രേമിന്റെ ബാഊസാ

1 ഞങ്ങൾക്കായതികഷ്ടതകൾ .................. പ്രതി

2 തീജ്വാലയിലുമലോകം തള്ളി—ജ്വാലയെക്കെടുത്തുന്നതുതമേ

ദൈവം ന്യായസ്ഥലത്തുനിന്നു-ദുഷ്ടരാൽകൊലയിൻവിധിയേററു
ഇതുങ്കൽ അത്ഭുതംകൂറാതെതാൻ—ആരുള്ളിഹലോകം-ത-ന്നിൽ

3 ഇടയനോടെത്തുത്തു ചെന്നായ്ക്കൾ—കുഞ്ഞാടുകളോടിപ്പോയി
ശെമഓനല്പംതാമസിച്ചു—മല്പാനെവിട്ടവൻമാറി
കത്തനേകൻതാൻനിന്നവിടെ—നമുക്കായ്രക്ഷയെനി-റവേ-
ററി പ്രതി

4 നമസ്കാരം കേൾക്കുന്നവനേ പ്രത.

അതിന്റെശേഷം

സകലത്തിന്റെയും ഉടയവനായ—കർത്താവിനു സ്തോത്രം ചെയ്യുന്നതും—കൌമ്മാ, തന്റെ കഷ്ടാനുഭവത്താൽ....

ഏവൻഗേലിയോൻ യോഹ 6. 61—71

വിശ്വാസപ്രമാണം. ഹൂത്താമ്മാ

ആശീർവ്വാദം

---

# ബുധനാഴ്ച ഉച്ചയ്ക്കു നമസ്കാര ക്രമം.

---

## പ്രാരംഭസ്തുതി

കൌമ്മാ. തന്റെ കഷ്ടാനുഭവത്താൽ....

## പ്രാരംഭ പ്രാത്ഥന.

പട്ടക്കാരൻ. ദൈവമായ കർത്താവേ, നീ നിന്നെത്തന്നെ യാഗമായി അർപ്പിച്ചു. കല്പന ലംഘനത്താലുള്ളശിക്ഷയെ കുരിശാരോഹണശക്തിയാൽ നീ ദൂരീകരിച്ചു. ആദാമിന്റെ സന്താനങ്ങളെ വീണ്ടെടുപ്പാൻ വന്ന നിന്നെ അവർ അപമാനിച്ചു. സ്വബലിയാൽ ലോകത്തിന്റെ പാപം നീക്കിയ വെടിപ്പും വിശുദ്ധിയുമുള്ള കുഞ്ഞാടും, പാപികൾക്കുവേണ്ടി ഒരു പ്രായശ്ചിത്തയാഗമായിതീൎന്ന സൎവ്വപാപഹരനുമായ നാഥാ, നിന്റെകഷ്ടാനുഭവങ്ങളെ ഞങ്ങൾ സ്തുതിക്കുന്നു. ഞങ്ങളുടെ വേദനകളും അധൎമ്മങ്ങളും മാററിയ നിന്റെ മുറിവുകളെ ഞങ്ങൾ

ദാമനിക്കുന്നു. കർത്താവേ, വിശ്വാസമാകുന്ന കവചം ധരിച്ചും, രക്ഷയാകുന്ന തലക്കോരിക വച്ചും, സത്യസ്നേഹമാകുന്ന ഉടുപ്പിട്ടും, ജീവാശയമാകുന്ന അരപ്പട്ട കെട്ടിയും, മുഖപ്രസാദത്തോടെ നിന്റെ മഹനീയമായ പുനരുത്ഥാനത്തിൽ അടുത്തുവരുവാനും, നിന്റെ വിരുന്നിൽ ഭോജനമാരും അതിഥികളും, നിന്റെ രാജ്യത്തിൽ അവകാശികളുമായി തീരുവാനും, ഞങ്ങൾ അർഹരാകുകയും ചെയ്യുമാറാകേണമേ. ഹാശാ.

ജനം. ആമ്മീൻ.

## ൧൧-ാം മസുമൂർ.

### എനയാനാ.

പട്ടക്കാരൻ. അത്യുന്നതങ്ങളിൽ മഹിമയോടു സ്തുതിക്കപ്പെടുന്നവനായിരിക്കെ, ഭൂമിയിൽവച്ചു കഷ്ടതയും അപമാനവും സഹിച്ചവനായ ദൈവമേ—

ജനം. ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ.

പട്ടക്കാരൻ. മരണത്തിന്നായി തന്നെ ഏല്പിച്ചു കൊടുപ്പാൻ ഇന്നു ഹന്നാൻ നമ്മുടെ രക്ഷിതാവിനു വിരോധമായി രഹസ്യാലോചന ചെയ്തു, ദൈവമേ—

ഇന്നുദിവസം വഞ്ചകനായ ശിഷ്യൻ തന്നെ കൊല്ലുന്നതിനു കയ്യാഫായുമായി രഹസ്യാലോചന ചെയ്തു. ദൈവമേ—

ഞങ്ങളുടെ രോഗികളെ സൌഖ്യമാക്കിയവനെ, അസൂയ നിമിത്തം മരണശിക്ഷക്കായി വിധിച്ചു. ദൈവമേ—

ഞങ്ങളുടെ രക്ഷിതാവേ, നിന്റെ സഭ നിന്റെ കഷ്ടപ്പാടിൽ ദുഃഖിച്ചിരിക്കുന്നു. നിന്റെ പുനരുത്ഥാനത്താൽ അതിനെ സന്തോഷിപ്പിക്കേണമേ. ദൈവമേ—

ജഡപ്രകാരം നമുക്കുവേണ്ടി കഷ്ടത അനുഭവിച്ച ദൈവത്തിന്റെ ഏകപുത്രനെ ഈ നാളിൽ നാം സ്തുതിക്കണം. ദൈവമേ—

### പ്രോമ്യോൻ

---

ബുധനാഴ്ചകാലത്തെ കുക്കായാ ഇവിടെ ചൊല്ലിക്കൊള്ളണം.

### എത്രാ.

പട്ടക്കാരൻ. ദൈവമായ കർത്താവേ, നിന്റെ ഇടവക സമർപ്പി

ക്കുന്ന ഈ പ്രാർത്ഥന കൈക്കൊള്ളേണമേ. നിൻെറ സഭെക്ക സമാധാനവും, നിൻെറ ആട്ടുകൾക്ക ആശ്വാസവും വിശ്രമവും നൽകണമേ വിശ്വാസത്തോടു നിൻെറ കഷ്ടാനുഭവത്തിൽ കൃതജ്ഞതയനുഭവിപ്പാനും, നിൻെറ മുറിവുകളെ വന്ദിച്ചാമനിപ്പാനും, നിൻെറ പുനരുത്ഥാനത്തെക്കുറിച്ചു ആനന്ദിച്ചു പുകഴുവാനും, ചൈതന്യം നിറഞ്ഞ നിൻെറ ആലയത്തിൽ കടക്കുവാനും അതിന്നു അർഹയാക്കേണമേ. നിനക്കും നിൻെറ പിതാവിനും പരിശുദ്ധാത്മാവിനും സ്തുതിയും സ്തോത്രവും അളു കരേറുകയും, ചെയ്യുമാറാക്കേണമേ. ഹാശാ—

ജനം. ആമ്മീൻ.

## ബാത്തഡ്ഹാശാ.

1. നിന്നെ വിധിച്ചോരെ—നീ വിധിക്കുമ്പോഴും— പ്രതി.

2. ഉന്നതത്തിങ്ക—മതിരഹിതൻ നീ—
ആയിരിക്കെ— പാതാളത്തിൽ,
വീണാദാമ്യക്കായ്—താഴത്തി നീ വീരൻപോൽ,
കബറതിൽ കടന്നു—മരണം ജയിച്ചു—
അതിൻ ഭണ്ഡാരം—കൊള്ളചെയ്തു— പ്രതി.

3. ദൈവത്തെപ്പോൽ—അവരുടെ രോഗം—
സുഖമാക്കിയതിനെ—പരസ്യമാക്കാൻ,
സുഖംലഭിച്ചോർക്കമാ— വൈദ്യൻ താനായ്
ജനമോ ഇവനവ—കാശിയെന്നറിഞ്ഞു—
സ്കീപ്പായിൽ മരിപ്പാൻ—വിധികൊടുത്തവന്മേൽ—പ്രതി

4 മരിച്ചോരെഉയി—ർപ്പിക്കുന്നവൻനീ—
മരിപ്പാനന്തോരു— കാരണമുണ്ടായി,
നിൻ മേശതിന്നവൻ—നിന്നെ ചതിക്കിൽ
അവൻ തൂങ്ങിമരിച്ചും—നീ മരിച്ചുയിർത്തും—
നിൻ താതൻ നിന്നിൽ—സന്തോഷിച്ചു പ്രതി

## മാർ യാക്കോബിൻെറ ബാഊസാ.

1 കഷ്ടത, സ്കീപ്പാ—മരണം സഹിപ്പാൻ......... പ്രതി

2 ആകൽക്കർസാ— യുടെ വീഴ്ചയിൽ—താതനെയും,
ശിഷ്യൻ യൂദാ—വിൻ വീഴ്ചയിങ്കൽ—തനയനെയും,
കുറവം പറവാ —നേയുമില്ലെ—ന്നറിഞ്ഞീടേണം.

പന്തിരുപേക്ക്— ങ്ങുള്ള സിംഹാസനം—നശിപ്പിച്ചോരുവൻ.
സ്വാൎഗ്ഗീയസേവയെ—വിട്ടങ്ങോരുവൻ—വീണതകന്നു. പ്രതി

3 നന്മ ദ്വേഷി—യായവനെതൻ—കൂട്ടാളിയാക്കി,
വഞ്ചനയാലവൻ—ദുഷ്ടതചെയ്‌വാൻ —ഭ്രമിച്ചിളകി,
കൂരിരുളേറു—ന്നന്ധതമസ്സിൽ—വീണിട്ടവാൻ,
വെളിച്ചം വിട്ടവൻ—ജീവനിൻമേശയെ—ത്യജിച്ചിറങ്ങി,
പകലെദ്വേഷി—ച്ചന്ധകാരത്തിൽ—വീണനശിച്ചു പ്രതി.

4 ഉത്തരമരുളുക—അരുളുക ദേവാ— പ്രതി

കൌമ്മാ. തന്റെ കഷ്ടാനുഭവത്താൽ

ഏവൻഗെലിയോൻ. മത്താ: 25; 1-13.

വിശ്വാസപ്രമാണം ഹൂത്താമ്മാ.

ആശീൎവ്വാദം.

---

# ബുധനാഴ്ച സന്ധ്യയിലെ നമസ്കാരക്രമം.



## പ്രാരംഭസ്തുതി.

കൊമ്മാ.

തന്റെ പെസഹായാൽ പെസഹായുടെ കുഞ്ഞാടിനെ അഴിച്ച മ്ശിഹാതമ്പുരാനേ—നിന്റെ പെസഹായാൽ ഞങ്ങളെ സന്തോഷിപ്പിച്ച്, ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ.

## പ്രാരംഭപ്രാൎത്ഥന.

പട്ടക്കാരൻ. ദൈവമായ കൎത്താവേ, ഞങ്ങളുടെ ആത്മാക്കളുടെ അരകൾ കെട്ടപ്പെട്ടും, നിന്നെക്കുറിച്ചുള്ള

അറിവുകൊണ്ടു്, ഞങ്ങളുടെ വിളക്കുകൾ പ്രകാശിപ്പിക്കപ്പെട്ടും, നിന്നിലുള്ള ശരണമാകുന്ന വടിയാൽ ഞങ്ങളുടെ ആത്മാക്കൾ താങ്ങപ്പെട്ടും കൊണ്ടു്, നിന്റെ കല്പനകളുടെ ഇടുങ്ങിയ പാതയിൽ കൂടി മടികൂടാതെ ഓടുവാനും, നിന്റെ വിശുദ്ധ ശരീരത്തിലും പുണ്യമാകുന്ന തിരുരക്തത്തിലും പങ്കുകൊള്ളുവാനും, നിന്റെ മുദ്രയിൻ കീഴ നാശവും ആപത്തും കൂടാതെ കാക്കപ്പെടുവാനും ഞങ്ങളെ യോഗ്യതയുള്ളവരാക്കി തീർക്കേണമേ. നിനക്കും നിന്റെ പിതാവിന്നും പരിശുദ്ധറൂഹായ്ക്കും സ്തുതിയും സ്തോത്രവും ഞങ്ങൾ കരേറുമാറാകേണമേ. ഹാശാ.

ജനം ആമീൻ.

ഠ ഫ ാ ം — മ സ് മൂ ർ.

എ നി യാ നാ.

പട്ടക്കാരൻ. സ്വജനത്തിൽനിന്നു ഉല്പൂഏൽക്കുകയും വഴിതെററിൽ നിന്ന ജാതികളെ സ്വാതന്ത്ര്യപ്പെടുത്തുകയും ചെയ്യുവനായ ദൈവമേ—

ജനം. ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ.

പട്ടക്കാരൻ പരിശുദ്ധറൂഹായാകുന്ന മൂറോൻ കൊണ്ടു വിശുദ്ധ സഭയെ സുഗന്ധമുള്ളതാക്കി തീർത്തവനായ ദൈവമേ—ഞങ്ങളുടെ മേൽ

പാപിയായ സ്ത്രീയുടെ കണ്ണുനീരുകൾകൊണ്ടു, നിന്റെ കുററങ്ങളും പാപങ്ങളും നിന്നോടു ക്ഷമിച്ചിരിക്കുന്നു എന്നു അവളോടു അരുളിച്ചെയ്തവനായ ദൈവമേ—ഞങ്ങളുടെ

കൎത്താവേ, നിൻെറ ജനത്തോടു കരുണ ചെയ്യേണമേ. നിൻെറ അവകാശത്തെ ഉദാസീനമായി വിചാരിക്കയുമരുതേ. ദൈവമെ—ഞങ്ങളുടെ.

നിനക്കിഷ്ടമുണ്ടായി, നീ സൃഷ്ടിച്ച എല്ലാവരിൽ നിന്നും നിൻെറ ശ്രേഷ്ഠതകഌ സ്തുതി കരേറുമാറാകട്ടെ. ദൈവമേ— ഞങ്ങളുടെ

മസ്മൂർ. കൎത്താവേ, നിന്നെ ഞാൻ.........

അതിൻെറ ശേഷം.

നമ്മുടെ വീണ്ടെടുപ്പിനായി സ്വമനസ്സാ യാഗമായി തീൎന്ന രഹസ്യങ്ങളുടെ കൎത്താവിനു, പെസഹാ കുഞ്ഞാടിനെ ഒരുക്കവാൻ ശിഷ്യന്മാരായ ശെമഓനെയും യോഹന്നാനെയും ഇന്നു കൎത്താവു അയച്ചു

നിങ്ങളിൽ ഒരുത്തൻ എന്നെ ഏല്പിച്ചുകൊടുത്തു എൻെറ വിലവാങ്ങുകയും, അവൻ കഷ്ടതയും അതിവേദനയും കെട്ടുപോകാത്ത അഗ്നിയും അവകാശമാക്കുകയും ചെയ്യുമെന്നുള്ള മറഞ്ഞിരുന്ന രഹസ്യം കൎത്താവ് തൻെറ ശിഷ്യന്മാൎക്കു വെളിപ്പെടുത്തി.

ഇന്നു ശെമഓനും യോഹന്നാനും വിശുദ്ധപട്ടണത്തിലേക്കു പോയി, പെസഹായുടെയും യാഗങ്ങളുടെയും ഉടയവനു കുഞ്ഞാടിനെ പാകം ചെയ്തു. മാളികയിൽ വച്ചു രഹസ്യം അടങ്ങിയ അത്താഴം ആചരിക്കപ്പെടുകയും ചെയ്തു.

നിങ്ങളിൽ ഒരുവൻ യീഹൂദജനത്തിനു എന്നെ ഏല്പിച്ചു കൊടുക്കുമെന്നു, സകലത്തിൻെറയും നാഥൻ തൻെറ കഷ്ടാനുഭവത്തെക്കുറിച്ചു ഇന്നു ശിഷ്യഗണ

ത്തോട്ട പറഞ്ഞപ്പോൾ അവക്ക സങ്കടവും ദുഃഖവും ഉണ്ടായി.

നിങ്ങളിൽ ഒരുത്തൻ എന്നെ ഏല്പിക്കയും, എൻെറ വില വാങ്ങുകയും ചെയ്യുമെന്നു, തങ്ങളുടെ ഗുരുവിൽ നിന്നു കേട്ട ശിഷ്യന്മാർ നടുങ്ങി ഭ്രമിച്ചു. ഇവൻ ആരെന്നു തന്നോട്ട ചോദിപ്പാൻ അവർ തുനിയാതെയുമിരുന്നു.

തൻെറ സഭെക്കുവേണ്ടി ജഡപ്രകാരം കഷ്ടപ്പെടുകയും, വഴിതെററിൽ നിന്നു അതിനെ രക്ഷിക്കയും ചെയ്ത സകലത്തിൻെറയും ഉടയവനായ ദൈവമേ, നിൻെറ സഭയിൽ നിന്നു ഭിന്നതകളും തക്കങ്ങളും മായിച്ചു്, നാനാ ഭാഗങ്ങളിലും നിൻെറ നിരപ്പും സമാധാനവും വസിക്കുമാറാകേണമേ.

പ്രൊമ്യോൻ.

കുക്കായാ.

ദൈവകുഞ്ഞാടെ ഞങ്ങടെമഹത്വ—പെസഹാ നീ
ലോകാരംഭത്തിനു മുൻപായ്—അറുക്കപ്പെട്ടോനേ
നിൻ സന്നിധിയിൽ—ചേരുവാൻ ഞങ്ങളെ നീ.
നാശകൻ കയ്യിൽ—നിന്നുദ്ധരിച്ചതിനാൽ
നിന്തിരുഃമനിയും തിരുരക്തവും—അനുഭവിച്ചടിയാർ
നിൻമരണത്തെ ഓത്തിനെ—കൊണ്ടാടുന്നീനാൾ
ഹാഃലെലുയ്യാ—സ്തോത്രംപാടുന്നു.

ശൂബഹാ.

ഈശോനാഥാ ദൈവത്തിൻ—വത്സലസുതനേ!
നിഷ്ക്കളങ്കനേ നീയെൻ—പാപം ചുമന്നതിനാൽ
ഈശൻഃകാപാ—ഗ്നിയിൽവെന്തുരുകാതും
നാശകരൻറഗ്നി—യമ്പുകളേൽപാനും
സ്നേഹിച്ചെൻപേക്കായ് മരണം—ആസ്വദിച്ചോൻ നിന്നെ
ക്രൂശിൽ ബലിയായേല്പിച്ച—സ്നേഹം എമ്മാത്രം
ഹാലേലുയ്യാ—സ്നേഹിക്കും നിന്നെ ഞാൻ.

## ഏത്രാ.

ഞങ്ങൾക്കവേണ്ടി പിതാവായ ദൈവത്തിനു തന്നെത്താൻ ധൂപമായി തിന്നവനും, തൻെറ കുരിശിനാൽ മരണത്തിൽ നിന്നു ജീവനിലേക്കു ഞങ്ങളെ വിളിച്ച മനോഹരമായ പരിമളവും സുഗന്ധധൂപവും സത്യനാഥനമായ മശിഹാതമ്പുരാനേ, ഞങ്ങളുടെ നിസ്സാരമായ അപേക്ഷയിൽ ശ്രദ്ധിക്കേണമെ. പാപികളായ ഞങ്ങൾ നിനക്കായ സമർപ്പിച്ചിരിക്കുന്ന ഈ പ്രാർത്ഥന കൈക്കൊള്ളേണമേ. ഞങ്ങൾക്കു കടങ്ങളുടെ പരിഹാരവും പാപമോചനവും നൽകേണമേ. കർത്താവേ, നിൻെറ താഴ്മയുടെ കാരണവും, കുരിശിൻെറ ശക്തിയും, മരണത്തിൻെറ മഹിമയും ഞങ്ങളിൽ വിളയാടേണമേ. നിനക്കും നിൻെറ പിതാവിനും പരിശുദ്ധറൂഹായ്ക്കും സ്തുതിയും പുകഴ്ചയും ഞങ്ങൾ കരേററമാറാകേണമേ—ഹാശാ.

ജനം. ആമ്മീൻ.

## ബാത്ത് ദ് ഹാശാ.

1 ഞങ്ങൾക്കായ് ഏററനി—ൻകഷ്ടതതാഴ്ച—
കർത്താവേ, വാഴ്ത്ത — പ്പെട്ടതാക. പ്രതി

2 ശിഷ്യരിൻകൂട്ട—കർത്താവിന്നായ്—
പെസഹാ ഒരുക്കാൻ—സ്ഥലം തേടുന്നു,
എല്ലാമമ്മവും—കാണുന്നോശു,
വല്ലായ്മ ഏതും—തന്നിലില്ലാതെ—
എല്ലാമുള്ളിൽ—വഹിച്ചീടുന്നു. പ്രതി.

3 ദുഷ്ടനാം യൂദാ—യൂദരിന്നരികെ—
എത്തീട്ടവരോ—ടൊത്തീടുന്നു,
മുപ്പതു വെള്ളി— ക്കാശുതന്നാകിൽ,
എൻഗുരുവിനെ—ഇഷ്ടംപോൽ ചെയ്വാൻ—
ഒററീടാമെ—ന്നുറപ്പാക്കുടുന്നു. പ്രതി

4 യൂദരുമവനോ—ടൊത്തുചെയ്തപിൻ—
കൊല്ലാനായുധ—മൊരുക്കീടുന്നു,
ഓരോരുവൻ താൻ—ഓരോരായുധം,
ഏററിട്ടടനെ—സന്തോഷത്താൽ—
പട്ടണമാകെ—പാഞ്ഞോടുന്നു പ്രതി

5 ഓമനയേറും—ദൈവസ്സുതനേ—
നിന്നെ കാണ്മാൻ—കൊതിച്ചീടുന്നു ഞാൻ,

ലോകാരംഭത്തിൻ—മുൻപായ് നിന്നുടെ,
കണ്ണമെനിക്കായ്—അറക്കപ്പെട്ടോരു—
കുഞ്ഞാടായ് നിന്നെ—ഞാനു കാണുന്നു. പ്രതി.

6 തളിപ്പിൻ രസം—വീട്ടുകട്ടളതോറും—
ലളിക്കും രക്ഷ—ഭാഗ്യംനൂനം
പുളിച്ചമാവിനെ—അകററീസ്വേഗം,
ഇരിപ്പിൻ പന്തിയിൽ—പെസഹായെ നാം—
ഭുജിക്കാം ഗമിക്കാം—കാനാൻനാട്ടിൽ. പ്രത

## മാർ യാക്കോബിന്റെ ബാളൂസാ:

1 കഷ്ടത സ്കീപാമരണം... ................... പ്രതി.

2 പെസഹാ നാളിൽ—മ്ശിഹാകയറി—ഊറീശ്ലേമിൽ,
മരണത്തിന്മേൽ—ജയം കൊണ്ടിടുവാൻബലം—പ്രാപിച്ചു.
ഇസഹാക്കോ തൻ—ബലിയറിയാതെ—മലമേലേറി,
പുത്രൻ ക്രൂശിൽ—ബലിക്കായ്തന്നെ—ശുദ്ധംചെയ്തു.
ഇസഹാക്കു തന്മേൽ—ബലിയിൻവിറക്—വഹിച്ചുകരേറി.
പുത്രൻ തോളിൽ—വൻകുരിശോടെ—കാൽവറിയേറി പ്രതി

3 കണ്ടേൻ നിന്നുടെ—സ്നേഹംമലമേൽ—ഈശാനാഥാ,
പണ്ടേ നിന്നെ—താതനുബലിയായ്—അർപ്പിച്ചെനിക്കായ്
ലോകപാപം—ശാപംനിന്മേൽ—ഏററിട്ടെന്നെ,
മോചനം ചെയ്തോ—രത്ഭുതസ്നേഹം—നിനച്ചീടുന്നേൻ,
ദയയും നീതിയും—തമ്മിൽചുംബനം—ചെയ്യിച്ച നീ,
നീതിവിശുദ്ധി—പരമാനുഗ്രഹം—നൽകി എനിക്കായ്—പ്രതി.

4 ഉത്തരമരുൾക—അരുൾക—ദേവാ.

ഞങ്ങളുടെ കർത്താവായ—മൌശിഹാ തന്റെ പെസഹായാൽ

പാഠം. ലേവി. 16: 1-28 1 പത്രോ 4. അ

## സൂത്താറാ അപേക്ഷ.

പട്ടക്കാരൻ. സകലത്തെയും തന്റെ വചനത്താൽ സൃഷ്ടിച്ചവനും, പ്രകാശത്തിന്റെയും ജീവന്റെയും ഉറവും, മനുഷ്യവർഗ്ഗത്തെ രക്ഷിപ്പാൻ വേണ്ടി ശുശ്രൂകനായിതീൎന്ന ദാസനും, അറിവില്ലാത്ത ശിഷ്യന്മാരെ ജ്ഞാനികളാക്കിയ ഗുരുവും, ഞങ്ങളുടെ രക്ഷിതാവുമായ മ്ശിഹാതമ്പുരാനേ, നീ അരയിൽ തുവാല ചുററിയും, പാത്രത്തിൽ

വെള്ളമൊഴിച്ചും,നിൻെറ ശിഷ്യന്മാരുടെ കാലുകളെ കഴുകി, താഴ്മയുടെയും സ്നേഹത്തിൻെറയും യഥാർത്ഥമായ മാതൃക അവരെ കാണിച്ചുപഠിപ്പിച്ചു. കർത്താവേ, നിൻെറ അടിയാരായ ഞങ്ങളും ആ മാതൃക പിന്തുടൎന്നു, താഴ്മയുള്ളവരും തമ്മിൽ തമ്മിൽസ്നേഹമുള്ളവരും ആകുവാൻ കൃപ നൽകുമാറാകേണമേ. കർത്താവേ, ഞങ്ങളുടെ പാപങ്ങളെ ഒക്കെതിരിക്കയും, ഞങ്ങളുടെ ദേഹാത്മക്കളുടെ മാലിന്യം തീൎത്തു ശുദ്ധിനൽകയും ചെയ്യേണമേ. ഞങ്ങളുടെ ദുഃഖങ്ങളും ഏഷണിയും, അസൂയയും പിണക്കവും, ദുർവ്വികാരങ്ങളും ദുഷ്കൃത്യങ്ങളുമായ സകലത്തെയും ഞങ്ങളിൽ നിന്നു അകററേണമേ. ഞങ്ങളുടെ ആത്മാക്കളെ പുതുതാക്കി, പരിശുദ്ധാത്മാവായാൽ ശുദ്ധീകരിക്കേണമേ: ഞങ്ങൾ പരസ്പരം സഹിച്ചും ക്ഷമിച്ചും, പരസ്പരം ബഹുമാനിച്ചും, പലതരം സ്തുത്യപ്രയത്നങ്ങളെ വിഭജിച്ചും, ഞങ്ങളുടെ അവയവങ്ങൾപോലെ ചേൎന്നിണങ്ങുമാറാകേണമേ. ഞങ്ങൾ എല്ലാവരും നിനക്കും പിതാവിന്നും പരിശുദ്ധാത്മാവിന്നും സ്തുതിയും കീൎത്തനവും പാടുമാറാകേണമേ.

ഹാശാ— ജനം ആമ്മീൻ.

മദറാശാ. (ഹാക്കത്തീലൂ--രാഗം)

1 ഇന്നാളിൽ യൂദർ—പെസഹാ ആടെ
ഒത്തുചാൎത്തിന്മാർ മുൻ—അണച്ചീടുന്നു.
കുററമില്ലാതെ—പരിശോധിച്ചവർ
കാഴ്ചവച്ചിടുവാൻ—ഒരുക്കീടുന്നു.

2 ഇന്നാളിൽകൎത്തൻ—നഗരംവിട്ടു
താഹന്നടെപക്കൽ—എഴുന്നള്ളുന്നു.
കുഞ്ഞാടാംതന്നെ—നിൎദ്ദോഷിയായ്
തിരുമുൻപിൽകാഴ്ച—വച്ചീടുന്നു.

3 ഇന്നാളിൽയൂദർ—പെസഹാഭുജിപ്പാൻ
ഭവനങ്ങൾനന്നായ്—ഒരുക്കീടുന്നു.
മെസറേനിൽനിന്നു—ഗമിച്ചോരുവാൎത്ത
ഭവനങ്ങൾതോറും—പാടീടുന്നു.

4 ഇന്നാളിൽകർത്തൻ—പെസഹാഒരുക്കാൻ
ശിഷ്യരിരുപേരെ—അയച്ചീടുന്നു.
ചന്തഃമറീട്ടം—മാളികയെടുപ്പാൻ
പ്രവചനംചൊല്ലി—അയച്ചീടുന്നു.

5 ഇന്നാളിൽമൂശെ—അഹറോനെന്നിരുപേർ
ഇസ്രായേലിൻപെസഹാ—നടത്തീടുന്നു
പുളിച്ചതിനെത്യജിച്ചും—സൂക്ഷിച്ചുംഭുജിപ്പാൻ
ദൈവംതൻആജ്ഞ—അറിയിക്കുന്നു.

6 ഇന്നാളിൽകർത്തൻ—ഇസ്രായേലിൻ പെസഹാ
ദൃഷ്ടാന്തമാണെ—ന്നുരച്ചീടുന്നു.
തന്നിൽ നിറവേറു—ന്നതിൻറഹസ്യം
ശിഷ്യർക്കുവെളിവായ്—ചൊല്ലീടുന്നു.

7 പാപികൾക്കായി—പരിഹാരബലിയായ്
തന്നെത്താനണച്ചോരു—സുതനേസ്തോത്രം
ഈബലിയെഏറ്റോരു—താതനുസ്തുതിയും
വിശുദ്ധറൂഹായ്ക്കും—തേജസ്സമാമ്മീൻ.

ബാത്തെദ്ഹാശാ.

1 ഞങ്ങൾക്കായ്ഏററനിൻ...... പ്രതി.

2 പാപക്കുഴിയിൽ—ഉഴലുംപാപിയെ—
താപത്തോടു നീ—ദർശിച്ചപ്പോൾ
പാപഭാരം—ചുമന്നുനിന്മേൽ
പാപികൾക്കെല്ലാം—ആശ്വാസംനീ—
നൽകിയതിനാൽ—സ്തോത്രംനിനക്കു പ്രതി

3 പൊൻതിരുമേനി—ക്രൂശതിലയ്യോ—
മന്നാ നീ നുറുക്കി—എൻപാപത്തിനായ്

ചിന്തിനിൻരക്തം—വൻനദിപോലെവെ
ചങ്കിൽ നിന്നെൻ—വിശുദ്ധിയിൻഉറവിനെ—
ഒഴുക്കിയതിനാൽ—വന്ദിക്കുന്നേൻ. പ്രതി

4 കാഴ്ചകെണമെൻെറ —ദുരിതമാകെ—
കുരുതിയിലെന്നെ—വിശുദ്ധനാക്കുകെ.
വീഴുന്നേഞാൻ—തിരുമുൻപിലെന്നെ
അപ്പ്ണംചെയ്യു —നാടിയൻനാഥാ—
കുമ്പിടുന്നേൻ—ഓൎക്കണമെന്നെ. പ്രതി.

5 പാപജഡത്തിൻ—മോഹംലോക—
ഇമ്പവുമെന്നിൽ—മരിച്ചതിനാൽ ഞാൻ
നിൻതിരുജീവനാൽ—വളൎന്നിട്ടന്ത്യം
വരെയുംദുഷ്ടനെ—ജയിപ്പാൻകൃപയെ—
തരികനാഥാ!—നമസ്കരിക്കുന്നേൻ— പ്രതി.

മാർ അപ്രേമിൻെറ ബാഊസാ

1 ഞങ്ങൾക്കായതികഷ്ടതകൾ...... പ്രതി.

2 പെരുനാളുകളിൻ അന്ത്യത്തിൽ—
പെസഹാബലിക്കായ് ദൈവത്തിൻ
കുഞ്ഞാടായവൻ തന്നെത്താൻ—
ഒരുക്കീടുന്ന മനസ്സോടെ,
തിരുവേദത്തിൻ—രഹസ്യങ്ങൾ —
നിവൎത്തിക്കുന്ന ഗു—രുനാ—ഥൻ. പ്രതി

3 മനുഷ്യസ്നേഹമിയന്നോനെ—
വാനോർ ഭൂതലവാസികളും,
സ്തുതിപാടുന്നൊരു കൎത്താവേ—
വാഴ്ക ഞങ്ങളിലെന്നും നീ

ദൂതന്മാരിൽ സാത്താനും—
 ശ്ലീഹന്മാരിൽ യൂദായും—
എതിരായതിനാൽ നിൻക്രൂശിൻ—
 യോഗ്യതലഭിച്ചൊരു നിൻസഭയും,
നന്ദികലൻന്നുപുകഴ്ത്തുന്നു—
 വഴിപിണക്കത്തിൽവലഞ്ഞവരെ,
നീ വീണ്ടതിനാൽ ജാതികളും
 സ്തോത്രം പാടുന്നനവരതം—
നിൻക്രൂശിൻ വിടുതൽമൂലം—
 ഭൂതലം നിന്നെ നമിക്കുന്നു.
നിനക്കും താതനും റൂഹായ്ക്കും—
 സ്തുതിയുണ്ടാകട്ടെ—ന്നേ—ക്കും— പ്രതി

† ശയന നമസ്ക്കാരം—മസ്മൂർ—അപേക്ഷ—,കൊമ്മാ—തന്റെ പെസഹായാൽ

ഏവൻഗെലിയോൻ—മത്താ: 25:14—46.

വിശ്വാസപ്രമാണം. ഹുത്താമ്മ

ആശീർവ്വാദം.

---

# വ്യാഴാഴ്ച കാലത്തെ നമസ്ക്കാരക്രമം.

## പ്രാരംഭസ്തുതി.

കൊമ്മാ

(മ്ശീഹാ ദഅ്പെസഹെശറയിലെമ്മറ പെസഹാ,
 ബ്പെസഹാക് അപ്പ് സഹലാൻഎന്ദ്രാഹം അലയിൻ.)

അർത്ഥം.

തന്റെ പെസഹായാൽ പെസഹായുടെ കുഞ്ഞാടിനെ അഴിച്ച മ്ശിഹാ തമ്പുരാനേ—നിന്റെ പെസ

ഹായാൽ ഞങ്ങളെ സന്തോഷിപ്പിച്ച്, ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

പ്രാരംഭ പ്രാത്ഥന.

ഉറക്കമില്ലാത്തഉണവ്വുള്ളവനായ.............

മസ്മൂർ

കത്താവിൻെറ സകല ദാസന്മാരുമേ.

എനയാനാ.

പട്ടക്കാരൻ. ഞങ്ങൾക്കവേണ്ടി കഷ്ടപ്പെട്ട തൻെറ കഷ്ടാനുഭവങ്ങളാൽ ഞങ്ങളുടെ കഷ്ടതകളെ മായിച്ചവനായ ഞങ്ങളുടെ കത്താവേ, നിനക്ക സ്തുതി.

ജനം. സകല സൃഷ്ടികളുടെയും നിമ്മാതാവായ തനിക്ക സ്തുതി

പട്ടക്കാരൻ. ഞങ്ങളെ സ്വതന്ത്രരാക്കുവാൻ തൻെറ സ്നേഹത്താൽ ന്യായസ്ഥലത്തേക്ക പ്രവേശിച്ചവനും, ഞങ്ങളുടെ രക്ഷക്കവേണ്ടി കഷ്ടത സഹിച്ചവനുമായി, മേലുള്ളവവരുടെ ഉടയവനും സവ്വസൃഷ്ടിയുടെയും സ്രഷ്ടാവുമായുള്ളോവേ, നിനക്ക സ്തുതി.

സകല സൃഷ്ടികളുടെയും...............

ന്യായപ്രമാണപ്രകാരമുള്ള പെസഹാവിരുന്നു തനിക്ക ഒരുക്കുവാനായി ഇന്നെന്നപോലെ ഒരു ദിവസം ശെമഓൻ കീഫായെയും യോഹന്നാനെയും നിയോഗിച്ചവനായ കത്താവേ, നിനക്ക സ്തുതി

സകലസൃഷ്ടികളുടെയും.......................

തൻെറ സമയം അടുത്തിരിക്കുന്നു എന്നു അറിഞ്ഞിട്ട ഇന്നെന്നപോലെ ഒരുദിവസം സെഹ്യോൻമാളികയിൽ ശിഷ്യന്മാരോടുകൂടെ വിരുന്നിനിരിക്കയും, തൻെറ പുതിയ ഉടമ്പടിയുടെ ദൈവിക മമ്മങ്ങളെ അവക്ക ഉപദേശിച്ചുകൊടുക്കയും ചെയ്‌വാൻ തിരുവിഷ്ടമായ കത്താവേ, നിനക്കസ്തുതി.

സകല സൃഷ്ടികളുടെയും .........................

സവ്വലോകത്തിൻെറയും പാപങ്ങളെ പരിഹരിക്കുന്ന പരിഹാരയാഗമായ തൻെറ മരണത്തിൻെറ ഓമ്മയെ കൊണ്ടാടുന്നതിനു

ള്ള വിശുദ്ധ വിരുന്ന്, ഇന്നെന്നപോലെ ഒരു ദിവസം ഏർപ്പെടുത്തിയ മ്ശിഹാരക്ഷിതാവേ, നിനക്കസ്തുതി.

സകല സൃഷ്ടികളുടെയും.... .... .... ... .... ........

വാഴ്ത്തപ്പെട്ടതും മുറിക്കപ്പെട്ടതുമായ അപ്പത്താലും, കലത്തപ്പെട്ടതും സ്തോത്രം ചെയ്യപ്പെട്ടതുമായ കാസായാലും, തന്റെ തിരുശരീരരക്തങ്ങളോടുള്ള ക്രൂട്ടായ്മയുടെ ദിവ്യമമ്മത്തെ ഇന്നെന്നപോലെ ഒരുദിവസം തന്റെ തിരുസഭെക്കായി നിയമിക്കയും, വിശുദ്ധന്മാരായശ്ലീഹന്മാൎക്ക അതിനെ ഭരമേൽപ്പിക്കയും ചെയ്ത കത്താവേ, നിനക്ക സ്തുതി

സകല സൃഷ്ടികളുടെയും.... .... .... .... ..

പിതാവായ ദൈവത്തിന്റെ തിരുമാർവിൽ വസിക്കുന്നവനായിരിക്കെ, യൌവനക്കാരനായ യോഹന്നാൻ തിരുമാർവിൽ ചാരുന്നതിനും, അനാദികാലത്തിങ്കൽ നിന്നുള്ള വചനമാം ദൈവമായ താൻ ലോകത്തിന്റെ രക്ഷക്കവേണ്ടി, മനുഷ്യനായി തീൎന്നതിനെ സംബന്ധിച്ചുള്ള ദിവ്യ മമ്മോപദേശങ്ങളെ ഗ്രഹിക്കുന്നതിനും അനുവദിച്ച പുത്രനാം ദൈവമേ, നിനക്കസ്തുതി

സകല സൃഷ്ടികളുടെയും ... .... .... .... ....

അപേക്ഷ.

പട്ടക്കാരൻ. ദൈവമായ മ്ശിഹായേ, നിന്റെ വിശുദ്ധറൂഹായുടെ ആവാസം മൂലം നിന്റെ ദൈവിക കല്പനകൾ നിറവേററാൻ ഞങ്ങളെ ശക്തിപ്പെടുത്തേണമേ കത്താവേ, നിന്നോടും, തമ്മിൽ തമ്മിലും ഉള്ള നിഷ്ക്കളങ്കമായ സ്നേഹംകൊണ്ടു, ഞങ്ങളെ സമ്പൂൎണ്ണരാക്കേണമേ. നിന്റെ വിശുദ്ധ പെസഹായുടെ ആനന്ദംകൊണ്ട് ഞങ്ങളെ സന്തുഷ്ടരാക്കേണമേ. നിനക്ക പ്രസാദമുള്ള വെടിപ്പും വിശുദ്ധിയും ആകുന്ന പുളിപ്പില്ലായ്മയാൽ നിന്റെ രക്ഷയുടെ പെരുന്നാളിനെ ഘോഷിക്കുന്നതിനു ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ. കത്താവേ, മഹത്വമുള്ള നിന്റെ രണ്ടാമത്തെ എഴുന്നള്ളത്തിങ്കൽ ഉണ്ടാകാനിരിക്കുന്ന അക്ഷയമായ അന്ത്യപെരുന്നാളിൽ, പ്രകാശവും നിത്യസന്തോഷവും നിറഞ്ഞിരിക്കുന്ന മണവറയിൽ നിന്റെ ഇഷ്ടം പൂൎണ്ണമാക്കിയവരോടു കൂടെ ഞങ്ങളും പ്രവേശിക്കുമാറാകേണമേ. ഹാശാ.

ജനം. ആമ്മീൻ.

## 51-ാം മസ്മൂർ.

### ഏനയാനാ

പട്ടക്കാരൻ. ഈ ദിവസം രഹസ്യത്തെ വെളിപ്പെടുത്തുകയും, തരഞ്ഞെടുക്കപ്പെട്ടവരായ ശ്ലീഹന്മാൎക്ക അവയെ ഭരമേൽപിച്ചു കൊടുക്കയും ചെയ്തവനായ ദൈവമേ—

ജനം. ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ.........

പട്ടക്കാരൻ. തന്റെ സ്നേഹത്താൽ തന്റെ പന്ത്രണ്ടു ശിഷ്യന്മാൎക്ക തന്റെ മരണത്തിന്റെ ഓൎമ്മക്കായി തന്റെ തിരുശരീര രക്തങ്ങളെ നല്കിയവനായ ദൈവമേ – ഞങ്ങളുടെ മേൽ.... ....

ശ്ലീഹന്മാർ ഭയത്തോടെ തന്റെ പരിശുദ്ധതകളെ കീൎത്തിച്ചു കൊണ്ടിരിക്കെ, പാപിയായ സ്ത്രീ തന്റെ കാലുകളെ തൈലാഭിഷേകം ചെയ്‌വാൻ അനുവദിച്ചവനായ ദൈവമേ—ഞങ്ങളുടെ മേൽ

തന്റെ കരുണയാൽ, സ്വൎഗ്ഗത്തിൽ നിന്നു ഇറങ്ങി മനുഷ്യനായി തീരുകയും, ഞങ്ങളുടെ കടങ്ങളുടെ പരിഹാരത്തിന്നായി തിരു ശരീരരക്തങ്ങളെ അൎപ്പിക്കയും, ഞങ്ങൾക്ക നല്കിയ തിരുശരീരരക്തങ്ങൾ മൂലം കഷ്ടതയില്ലായ്മയെ ഞങ്ങൾക്ക ദാനം ചെയ്കയും ചെയ്തവനായ ദൈവമേ—ഞങ്ങളുടെ മേൽ........

കൎത്താവും മനുഷ്യപുത്രനുമായിരിക്കെ, പ്രധാനചാൎയ്യനും യാഗവുമായി ഭവിച്ച ഞങ്ങളുടെ രക്ഷിതാവായ ദൈവമേ—ഞങ്ങളുടെമേൽ

അനുഗ്രഹം നിറഞ്ഞിരിക്കുന്ന മ്ശിഹായെ, നിന്റെ സഭയോടു കരുണ ചെയ്യേണമേ. ഞങ്ങൾക്കുവേണ്ടിയുള്ള നിന്റെ കഷ്ടാനുഭവത്താൽ അതിന്റെ കൊമ്പിനെ മഹിമപ്പെടുത്തുകയും ചെയ്യേണമേ ദൈവമേ—ഞങ്ങളുടെ മേൽ

### ഒന്നാം പ്രോമ്യോൻ

#### കുക്കായാ

യേശു തൻ ശിഷ്യന്മാരുമായ്—ശെമഓൻഭവനെ,
മേശയ്ക്കിരിക്കുന്നതായ്—പാപിയാം ആ സ്ത്രീകേട്ട്

വിശ്വാസത്തോ—ടായവരും നിനച്ചു,
രഹസ്യങ്ങൾഅറിവോൻ—അരികിൽ ഞാൻചെന്നീടും,
പക്ഷെ എൻ പാപങ്ങളെ—ന്നോടവൻ പൊറുത്തീടും,
അല്ലായ്കിലും അവനെ കാണ്മ—തെനിക്കു മാഭാഗ്യം,
അവളുടെ പിഴകൾ—ക്ഷമിച്ചവന്നുസ്തോത്രം.

ശുബഹാ.

പാപികളാം ഞങ്ങൾക്കായി—തൻ തിരുരക്തം,
ചൊരിഞ്ഞവനാം മ്ശിഹാനാഥാ—തിരുപ്പാദങ്ങളെ,
ഞങ്ങളുടെ—വിശിഷ്ടഗുണങ്ങളാം,
പരിമളങ്ങളാലെ—പൂജിച്ചിടുവാൻ,
നിന്നാത്മാവിൻവ്യാപാര—ത്താലെ സത്യ,
നന്ദി ഭക്തി സന്തോഷങ്ങ—ളെങ്ങളിൽ നിറയ്ക്കൂ,
ഹാലേലൂയ്യാ. ഉ. ഹാലേലൂയ്യാ.

ഏത്രാ.

പട്ടക്കാരൻ. ദൈവമായ കർത്താവേ, ഈ പെരുന്നാളിൽ ഞങ്ങൾ തിരുമുമ്പിൽ സമർപ്പിക്കുന്ന പ്രാർത്ഥനകളെ ഹാബേലിന്റെ കാഴ്ച പോലെയും, നോഹയുടെ പാനീയ നിഃവദ്യംപോലെയും, അബ്രഹാമിന്റെ യാഗംപോലെയും, മെൽക്കിസദേക്കിന്റെ ആചാര്യ ശുശ്രൂഷ പോലെയും, മൂശെയുടെ പ്രാർത്ഥനപോലെയും, അഹറോന്റെധൂപംപോലെയും, ദാവീദിന്റെഅപേക്ഷപോലെയും, മനശ്ശെയുടെകണ്ണുനീരുപോലെയും നീ കൈക്കൊള്ളണമേ, കർത്താവേ, ഞങ്ങളുടെ കടങ്ങളെ പരിഹരിക്കേണമേ. ഞങ്ങളുടെ വേദനകളെ മാറ്റേണമേ. ഞങ്ങളുടെ ആത്മാക്കളെ കാത്തുകൊള്ളേണമേ. ഞങ്ങളെ എന്നേക്കും ആനന്ദിപ്പിക്കയും ചെയ്യേണമേ. ഹാശാ.

ജനം. ആമ്മീൻ.

ബാഊത്തദ്ഹാശാ.

1 ഞങ്ങൾക്കായ് ഏറ്റന്നിൻ—കഷ്ടത താഴ്ച—
കർത്താവേ, വാഴ്ത്ത—പ്പെട്ടതാക. പ്രതി

2 സർവ്വലോക ന്യായാ—ധിപനായിരിക്കെ—
ഞങ്ങളുടെ വിധിയിൻ—കാഠിന്യത്തെ,
അഴിപ്പാനായി—അക്രമികളാൽ,

വിധിക്കപ്പെട്ട—നാഥാ സ്തോത്രം—
നിനക്കെന്നേക്കും—ഉണ്ടാകട്ടെ. പ്രതി

3 ഈ രാത്രിയിൽ—അന്ധകാരം—
സുതരാം ജനം—ലോകവെളിച്ചം,
ആകും തന്റെ—എതിരെവന്നു,
അവരോടപ്പോൾ—താൻ ചോദിച്ചു—
ആരെ നിങ്ങൾ—അന്വേഷിക്കുന്നു. പ്രതി

4 നസറായനാകും—യേശുവിനെ—
എന്നവർ തദന്നാ—ടതിനുത്തരം,
ചൊല്ലിയനേരം—ഞാനവൻ തന്നെ
എന്നവരോട്—താനുത്തരം—
ചൊല്ലവേ അവർ—ഭ്രമിച്ചു വീണു പ്രതി

5 അത്യുന്നതങ്ങ—ളിൽ ദൂതഗണം—
ആകെഭ്രമിക്ക—ത്തക്കതായ,
തൻ തിരുസാന്നിദ്ധ്യ—മവരെ എല്ലാം,
നിലം പരിചാക്കി—വീഴ്ത്തിയതാൽ—
തൻ ദിവ്യശക്തി—തെളിയിച്ചു താൻ. പ്രതി

6 സർവ്വലോകവും—ദഹിപ്പിക്കാൻ പോരും—
ഭയങ്കരമായ—അഗ്നിജ്വാലയാം,
നാഥാനിന്നെ—നരസുതരായ,
കൃമികളുടെ—വിധിയേൽപ്പാനായ്—
ഏൽപ്പിച്ചുനിൻ—സൗമ്യത അത്ഭുതം. പ്രതി

7 നിൻതിരുസൌമ്യ—ശാന്തവിനീത—
ദിവ്യഗുണങ്ങ—ളെല്ലാമെങ്ങളിൽ
വിളങ്ങീടുവാൻ—കൃപയരുൾക
നിൻപരമാത്മ—വ്യാപാരത്താൽ—
സ്തുതിനിനക്കെന്നെ—ന്നേക്കും ആമ്മീൻ. പ്രതി

## മാർ അപ്രേമിന്റെ ബാഊസാ

1 ഞങ്ങൾക്കായതികഷ്ടതകൾ.... .... .... .... ............

2 വിലമതിയാത്തുള്ളതായ—നിന്തിരുരക്തത്തിൻ വിലയെ
ഖണ്ഡിച്ചുനിന്നെവിററവനാം—വഞ്ചകശിഷ്യൻയൂദാവിൻ
ദുർമ്മതിഞങ്ങളിലുണ്ടായി—നിന്നെഞങ്ങൾവി—ല്ക്ക—ല്ലേ പ്ര

3 സദ്ഗുണഗണനിധിയാകും—ഉത്തമഗുരുവാം നിന്നെക്കാൾ,
മുപ്പതുവെള്ളിയെമോഹിച്ച - ദ്രോഹിയാംയൂദാസ്കറിയോത്തിൻ,
നീചമാം മോഹം ഞങ്ങളിൽ- ഒരിക്കലും ഉത്ഭവിച്ചീ-ട-ല്ലേ. പ്ര

4 ജീവനും സർവ്വസമ്പത്തും - മാനവുംമോദവുമൊന്നോടെ,
നിനക്കായ് ഞങ്ങൾ വെടിഞ്ഞിട്ട് - നിന്നെത്തന്നെനേടീടുവാൻ
തവമാഹാത്മ്യംഞങ്ങൾക്ക - നിന്നാത്മാവാൽകാ- ണി-ക്ക പ്ര

5 സൃഷ്ടികൾക്കൊക്കെജ്യോതിസ്സ....നൽകുംനീതിയിൻസൂര്യൻ നീ
ഹീനനാംദുഷ്ടഭൃത്യനവൻ ....നിന്തിരുമുഖമതിലതുപ്പിയതും,
നിന്നുടെചെകിട്ടിലടിച്ചതും... .സഹിച്ചോരുനിൻക്ഷമയല്ലാ-ഏ്യ-മേ

6 അത്യുന്നതങ്ങളിലീറെന്മാർ—ഘോഷത്തോടു വാഴ്ത്തും നിന്നെ
ഭൂമിയിൽ ദുഷ്ട ഭൃത്യരവർ—പരിഹാസത്താൽ കമ്പിട്ട്,
നിന്ദാസ്തുതികൾ ചൊല്ലിയതും—ദയവോടങ്ങു ക്ഷമി—ച്ച —
ല്ലോ. പ്രതി

7 സർവ്വജീവശ്വാസികളിൻ—തലയാം നിന്തിരുശിരസ്സിന്മേൽ,
മുള്ളിൻ മുടിയവർവച്ചതിനെ -- ഞങ്ങൾ നിമിത്തം ക്ഷമയോടെ
ഏററൊരു ദൈവസുതനേ നീ— എന്നെന്നേക്കും വന്ദ്യൻ താൻ
തിരുകാരുണ്യമതെന്നേക്കും—വാഴ്ത്തപ്പെട്ടമാറാ—ക-ട്ടെ പ്രതി,

8 നമസ്കാരം കേൾക്കന്നോനേ...............

കൌമ്മാ. തന്റെ പെസഹായാൽ ..........

ഒന്നാംപാഠം. പുറപ്പാട്, 12: അ

അപേക്ഷ.

പട്ടക്കാരൻ. തന്റെ ദൈവിക രഹസ്യങ്ങളെ തന്റെ ഇടവകയ്ക്കു ഏല്പിക്കയും, പുത്തൻ ഉടമ്പടിയെ തന്റെ തിരുരക്തത്താൽ എഴുതി തന്റെ മണവാട്ടിയായ സഭയ്ക്കു ഭരമേല്പിക്കയും, തന്റെ ആടുകൾക്ക ആഹാരമായി ജീവകരമായ സ്വന്ത ശരീരത്തെ നൽകുകയും, തന്റെ ആട്ടിൻകൂട്ടത്തിന പാനീയമായി പാപപരിഹാരം ചെയ്യുന്ന സ്വന്ത രക്തത്തെ നിയമിക്കയും, തന്റെ വാത്സല്യമുള്ള പന്തിരുവരുടെ കൂട്ട

ത്തിന്റെ താഴ്മയുടെ ദൃഷ്ടാന്തത്തെ മനസ്സോടെ കാണിച്ചുതരികയും, പഴയനിയമ സംബന്ധമായ കർമ്മങ്ങളെ തികയ്ക്കുകയും, സ്വർഗ്ഗീയമായ തന്റെ രഹസ്യത്തിൽ ഞങ്ങൾ ഇമ്പപ്പെടുവാനും, ആനന്ദകരമായ തന്റെ പെസഹായിൽ ഞങ്ങൾ സന്തോഷിപ്പാനുമായിട്ട്, തന്റെ തിരുശരീരത്തെ ഒരുക്കിയതിനാൽ പുതിയ കർമ്മം ആരംഭിക്കയും ചെയ്ത ജീവന്റെ രഹസ്യവും, പെസഹായുടെ കുഞ്ഞാടുമായിരിക്കുന്ന മ്ശിഹാതമ്പുരാനേ, നിനക്കും നിന്റെ പിതാവിനും പരിശുദ്ധറൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറുവാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമെ. ഹാശാ

ജനം. ആമ്മീൻ.

## സൂഗീസാ (ശുബഹാലക്മാർ)

1 സ്വർഭൂലോകങ്ങളാസകലം.... വന്ദിപ്പവനേസ്തുതി നിനക്കു
തൻ വരവാലെപാപികളെ ....തിരിപ്പിച്ചവനേസ്തുതിനിനക്കു
2 പാപവിനാശകൻഭൂമിയിൽ.... ദാവീദുസുതയിലുത്ഭവിച്ചു
സർവ്വേശൻ തൻസ്നേഹവും....കൃപയുംകൊണ്ടു നരസുതനായി

3 ജഡരോഗങ്ങൾസുഖപ്പെടുത്തി.... ആത്മവ്രണങ്ങൾശമിപ്പിച്ചു,
സർവസൃഷ്ടാവാംദൈവത്തെപ്പോൽ....വിസ്മയക്രിയകൾ....
നാഥൻചെയ്തു

4 അത്തിയിൽനിന്നുസക്കായിയെയും....പടവിൽനിന്നുസെബദീയരേം
കിണററിങ്കൽനിന്നുശമർയ്യാളെയും....പിടിച്ചെടുത്തോനേ
സ്തോത്രംനിനക്കു

5 ജഡമെടുത്തവനാംദൈവസുതാ....പാപികളെവീശീടുംനിൻ
ജീവസുവിശേഷ വലയിൽ....പ്പെട്ടതാൽ ഞങ്ങൾസ്തുതിച്ചീടുന്നു
6 നിൻസദൃശനാംഇസഹാക്കു ...ബലിയായ് അർപ്പിക്കപ്പെടുവാൻ
കഴുതമേലേറിമോറിയാ....പർവ്വതമതിന്മേൽപ്പോയതുപോൽ

7 ലോകപാപഹരണാർത്ഥം—നിന്നെബലിയായ് അർപ്പിപ്പാൻ
കഴുതമേലേറിഊറീശലേം....നഗരിക്ക നീയുംപോയല്ലോ

8 ഞങ്ങളുംകഷ്ടനഷ്ടങ്ങളാൽ....നിൻതിരുവിഷ്ടംനിവൃത്തിപ്പാൻ,
ഇഷ്ടപൂർവമായ് ഞങ്ങളെയും-ബലിനല്കിടുവാൻ അരുളേണമേ

9 തവതിരുശിഷ്യരുമായിനിൻ—മുൻനിഴലാംപെസഹായെ,
ഘോഷിച്ചങ്ങിമ്പപ്പെടുവാൻ....തവതിരുവുള്ളമിനച്ചപ്പോൾ

10 വിരുന്നു നിനക്കങ്ങൊരുക്കീടുവാൻ ശെമഓൻയൂഹാനെന്നവരെ,
വിട്ടതുപോലീയടിയാരെയും....നിൻ സേവയ്ക്കായ് വിട്ടീടുക

11 നാകഭൂനരകലോകങ്ങൾ....ക്കേകാധിപനായിരിക്കെ,
തൻശിഷ്യരോടൊരുമിച്ച്....വിരുന്നുകഴിഞ്ഞാനന്ദിപ്പാൻ

12 സ്ഥലംതന്നതില്ലാത്തവനെപ്പോൽ —മാളികവീടിന്നിരന്നവനാം
നാഥാഞങ്ങൾക്കായിനീ....സഹിച്ചദാരിദ്ര്യംഅതിശയമെ.

13 എൻഹൃദയംനിൻമന്ദിരം....ആയീടുവാൻപ്രതിഷ്ടിച്ചേൻ,
ആയതിൽനീഎഴുന്നരുളി...പാർത്തുഇമ്പപ്പെട്ടീടണമേ.

14 തവപിതൃരാജ്യമായതിൽ....മുന്തിരിരസം പുനരായി നീ.
പാനം ചെയ്യുമാവിരുന്നിൽ....ഞങ്ങളെ ഇമ്പപ്പെടുത്തേണമേ

15 വിരുന്നും വിരുന്നിൻഅധിപനും....മണവാളനുംമണിയറയും
സകലവും താനാകും നാഥാ....സ്തുതിനിനക്കെന്നന്നേക്കും
ആമ്മീൻ.

† അതിന്റെ ശേഷം

മാർ ബാലായുടെ അപേക്ഷ....കന്യകമറിയാം പാട്ട്....

എക്‌ബാ. സാരാംശത്തിൽ ...14ാം മസുമൂർ....ത്രിതപത്തിനു
സ്തുതി....മാലാകമാർ സ്തുതി....ഞങ്ങളുടെ കർത്താവായ യേശുമ്ശിഹാ
....യേ

കൌമ്മാ. തന്റെ പെസഹായാൽ ...

രണ്ടാംപാഠം. എബ്രായ. 9 അ.

രണ്ടാം പ്രോമ്യോൻ.

## അപേക്ഷ.

പട്ടക്കാരൻ സകലമനുഷ്യരുടെയും ജീവനിലും രക്ഷയിലും ശ്രേഷ്കാന്തിയുള്ളവനും, നിരന്തരമായി തൻെറ വാതിലിൽ മുട്ടുന്ന പ്രാൎത്ഥനയുടെ ശബ്ദത്തിനു വാഞ്ഛയോടു ദാഹിച്ചിരിക്കുന്നവനും, പാപിയും അശുദ്ധയുമായ ആ സ്ത്രീയെ പാപങ്ങളുടെ മ്ലേച്ഛതയിൽ നിന്നു വെടിപ്പാക്കി, തൻെറ വിശുദ്ധികൊണ്ടു നിറപ്പാനായിട്ട് തങ്കലേക്കു അവളെ ആകർഷിച്ചവനും, അവളുടെ കണ്ണുനീരുകളെ കാഴ്ചയായും, കരച്ചിലിനെ ആദ്യഫലമായും, അപേക്ഷയെബലിയായും സ്വീകരിച്ചവനും, അവളുടെ വിശ്വാസത്തെ സകലരുടെയും മുൻപിൽ പുകഴ്ത്തിയവനും, അവളുടെ പാപത്തിൻെറ ബഹുത്വത്തെ ക്ഷമിച്ചവനുമായ കൎത്താവേ, നിന്നെ ഞങ്ങൾ സ്തുതിച്ച് നിൻെറ കൃപയെ ഞങ്ങൾ പുകഴ്ത്തുന്നു. ദയയുടെ സമുദ്രവും, കരുണകളുടെ അറുതിയില്ലാത്ത അഗാധവുമായ ഞങ്ങളുടെ മ്ശിഹാതമ്പുരാനേ, ബലഹീനരും പാപികളുമായ ഞങ്ങളുടെ ദേഹദേഹികളുടെ വൈദ്യൻ നീ ആകകൊണ്ടു, ഞങ്ങളുടെ ആത്മാക്കളുടെയും ശരീരങ്ങളുടെയും സകലവിധ രോഗങ്ങളും പൂർണ്ണമായി സുഖപ്പെടുത്തുന്നതിനു നിങ്കലേക്കു ഞങ്ങൾ നോക്കിക്കൊണ്ടിരിക്കുന്നു. പലതരമായ രോഗങ്ങളാലും കഷ്ടതകളാലും ബാധിക്കപ്പെട്ടിരിക്കുന്നവൎക്കായി പിതാവിൻെറ അടുക്കൽ നിന്നു തൻെറ ശ്രേഷ്ഠതയുടെ ഉന്നതിയെ വിട്ട് ലോകത്തിലേക്കു താണു ഇറങ്ങിവന്ന മ്ശിഹാതമ്പുരാനേ, നിൻെറ സഹായങ്ങളാൽ ഞെരുക്കത്തിലിരിക്കുന്നവരെ ദർശിക്കേണമേ. നിൻെറ ഔഷധങ്ങളാൽ രോഗികളെ സൌഖ്യമാക്കേണമേ, അന്ധകാരത്തിലിരിക്കുന്നവരെ നിൻെറ രശ്മികളാൽ പ്രകാശിപ്പിക്കേണമേ. വീണുപോയിരിക്കുന്നവരെ നിൻെറ മഹാശക്തിയാൽ എഴുന്നേല്പിക്കേണമേ. മ്ലേച്ഛതയുള്ളവരെ നിൻെറ വിശുദ്ധിയാൽ വെടിപ്പാക്കേണമേ. ദൂരസ്ഥരെ മനോഗുണത്താൽ നിൻെറ പിതാവിൻെറ അടുക്കലേക്കു ആകർഷിക്കേണമേ. തിന്മപെട്ടവൻെറ കഠിനമായ നുകത്തിൻ കീഴ് പൂട്ടപ്പെട്ടിരിക്കുന്നവരെ നിൻെറ ബലത്താൽ വിടുവിക്കേണമേ. ലോകമയങ്ങളായ വ്യൎത്ഥവിചാരങ്ങളാൽ വലഞ്ഞിരിക്കുന്നവരെ നിൻെറ കൃപയാൽ ദുഷ്പ്രപഞ്ചത്തിൽനിന്നു രക്ഷിച്ചുകൊള്ളേണമേ. നിനക്കും നിന്നെ അയച്ച പിതാവിനും പരിശുദ്ധാറൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറുവാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ ഹാശാ

ജനം ആമ്മീൻ

§ അതിൻെറശേഷം ബുധനാഴ്ച സൂത്താറായിലെ "ഇന്നാളിൽ യൂദർ-പെസഹാ ആടിനെ" എന്നുള്ള മദറാശാ സമയോചിതംപോലെ ചൊല്ലിക്കൊള്ളണം

കുക്കായാ.

മാളികമേലേശ്ശൂവും ശിഷ്യര....കൂടിയനേരം,
ഗുരുവാം താൻ ശിഷ്യർപാദം....കഴുകാനെഴുന്നേററു,
തൃക്കയ്യാൽ താൻ—അവരെ ശുദ്ധരാക്കി,
പ്രാത്ഥിച്ചുടനെ....തിരുജഡം കൊടുത്തവൎക്കു,
രക്ഷയിൻ കാസായാം രക്തം....കലത്തിയങ്ങവൎക്കായ്,
കുടിപ്പിച്ചാനെല്ലാവരെയും....ഇമ്പമാം മേശയതായ്,
ഹാലേലൂയ്യാ....തവകൃപക്കായ് സ്തോത്രം

ശൂബഹാ.

സത്യത്തിൻ ഗുരുവെ വിട്ട് യൂദാ....പോയങ്ങുടനെ
വാനം ഭൂമിയിൻ സകലവും....ഖേദത്തോടു ചൊല്ലി,
ശ്ലീഹായെ നീ....ഭ്രമിച്ചിടുന്നതെന്ത്യേ?
വെളിച്ചം വിട്ട നീ....ഇരുളെ സ്നേഹിപ്പാൻ,
കാരണമെന്തയ്യോ ജീവൻ....മനസ്സാൽ വെടിഞ്ഞോ നീ,
മൽപാനെ ഒററിയനിന്നെ....ലോകം ശപിച്ചിടുമേ
ഹാലേലൂയ്യാ....ഉ....ഹാലേലൂയ്യാ.

ബാഊത്തദ്ഹാശാ.

1 ഞങ്ങൾക്കായ് ഏററനിൻ.... പ്രതി.

2 ദൈവത്തിൻ ജീവ....കുഞ്ഞാടായ....
മ്ശിഹാ ഇന്നു ...മൂശെ നിബിയാം,
നിയമിച്ചോരു .. പെസഹാഭുജിച്ചു,
തൻ തിരുരഹസ്യ .. ങ്ങളുടെ നിഴലാം....
ആചാരത്തെ ....താൻ തികച്ചു പ്രതി.

3 മെസറേനില ക.....ഞ്ഞാട്ടിൻ രക്തം...
എബ്രായരെവി—ട്ടവിച്ചതുപോലെ,
നിൻചോര ശരീരം... ന്നടെ സഭയെ
അനത്ഥങ്ങളിൽ നി... ന്ന കോട്ടയായി....
കാത്തുമറച്ചീ—ടേണമെന്നും. പ്രതി

4 തൻ രൂപത്തിൽ—നമ്മെ നിമ്മിച്ച്—
തൻ വേദനയാൽ—വീണ്ടെടുത്ത:പന്നും,
തന്നെ നിയോഗിച്ച.... പിതാവിന്നും,
തൻറൂഹായ്ക്കും എന്നും—നിമ്മലസ്തുതി....
കീർത്തിക്കുവാൻ....മറന്നമുക്കണ്ടേ പ്രതി

മാർ യാക്കോബിൻെറ ബാഊസാ.

1 കഷ്ടത സ്ക്കീപ്പാ മരണം.... പ്രത

2 മാംസമയമാം....തൻദേഹം—സജീവമായി,
അവരോടൊത്തു ...മേശക്കങ്ങിരിക്കുന്നേരം,
തന്നുടെ ആത്മ—ശരീരം താ....നവരെ തീററി,
തന്നുടെ ദിവ്യ....ജീവരക്ത...മായവക്ക,
പാനത്തി....നായിവാഴ്ത്തി....ൽകിയ നാഥാ,
നിന്നുടെ ദിവ്യ ...രഹസ്യമധിക—വിസ്മയമത്രെ. പ്രതി

3 വാഴ്ത്തിമുറിക്ക—പ്പെട്ടവിശുദ്ധ....അപ്പത്താലും,
സ്തോത്രംചെയ്യ—പ്പെട്ടദിവ്യ....കാസായാലും,
തൻദിവ്യസംയോ ...ജിപ്പിൻമുദ്ര....ഞങ്ങൾക്കായി,
ഏകിയദൈവ—സുതനെസ്തുതിനിന....ക്കെന്നെന്നേക്കും പ്രതി.

4 ദീഘദശന....രഹസ്യംതികച്ച....താതാവന്ദനം
തൻതിരുച്ചോര....ശരീരംതിരു....സഭയ്ക്കാഹാര....
പാനീയങ്ങളായി....നൽകിയസുത:നേ....സ്തുതിഎന്നേക്കും,
ജീവവിശുദ്ധി....കളടെറൂഹാ....നിനക്കെന്നും സ്തോത്രം പ്രതി

5 ഉത്തരമരുൾക....അരുൾകദേവാ....

‡ അതിൻെറശേഷം

സകലത്തിൻെറയും ഉടയവനായ ...കത്താവിന്ന സ്തോത്രം ചെയ്യുന്നതും....കൌമ്മാ തൻെറ പെസഹായാൽ....

കുർബാനഉണ്ടെങ്കിൽ സകലബുദ്ധിയെയും കവിയുന്ന എന്നുള്ള ആശീർവ്വാദം പട്ടക്കാരൻ ചൊല്ലിഅവസാനിപ്പിക്കണം.

ഇല്ലെങ്കിൽ ഏവൻഗേലിയോൻ മത്താ 26. 1—16

വിശ്വാസപ്രമാണം—ഹൂത്താമ്മാ

ആശീർവ്വാദം.



# വ്യാഴാഴ്ച സന്ധ്യയിലെ നമസ്കാരക്രമം.



## പ്രാരംഭസ്തുതി

കൌമ്മാ. തന്റെ കഷ്ടാനുവത്താൽ............ ...

## പ്രാരംഭ പ്രാർത്ഥന.

പട്ടക്കാരൻ. ദൈവമായ കർത്താവേ, ഞങ്ങളുടെ ശരീരങ്ങളെ ശുചിത്വംകൊണ്ടും, ഞങ്ങളുടെ ആത്മാക്കളെ വിശ്വാസംകൊണ്ടും, ഞങ്ങളുടെ ബോധങ്ങളെ ദൈവിക വചനംകൊണ്ടും അലങ്കരിക്കേണമേ. ശാന്തങ്ങളായ വിശുദ്ധ വിചാരങ്ങളോടും, വിനീതങ്ങളായ സുകൃതനടപടികളോടും, ശ്രേഷ്ഠനടപടികളുടെ നിർമ്മലതയോടും, ഞങ്ങൾ നിന്റസ്വർഗ്ഗീയ മേശയോടു സമീപിപ്പാനും, ഞങ്ങളുടെരക്ഷയ്ക്കുവേണ്ടി ഉണ്ടായ നിന്റെ കഷ്ടാനുഭവങ്ങളുടെ ഈ പെരുനാളിലും, ആയുഷ്കാലം മുഴുവനും മരണമില്ലായ്മയെ നൽകുന്നതായ തിരുശരീര രക്തങ്ങളിൽപങ്ക്കൊള്ളുവാനുംഞങ്ങളെയോഗ്യതയുള്ളവരാക്കേണമേ. ഹാശാ

ജനം. ആമ്മീൻ.

## ൫൧-ാം മസുമൂർ.

## എനിയാനാ

പട്ടക്കാരൻ. തിരുവിഷ്ടത്താൽ മനുഷ്യനായി തീരുകയും ഞങ്ങൾക്കായി ജഡത്തിൽ കഷ്ടമനുഭവിക്കയും ചെയ്തവനായ ദൈവമേ.

ജനം. ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ,

പട്ടക്കാരൻ. രഹസ്യങ്ങളും ദൃഷ്ടാന്തങ്ങളും ഉപമകളും തന്നിൽ തന്നെ നിവൃത്തിച്ചവനായ ദൈവമേ— ഞങ്ങളുടെമേൽ

ഞങ്ങളുടെ രക്ഷക്കവേണ്ടി കുററക്കാരനെപ്പോലെ ന്യായസ്ഥലത്തേക്ക കൊണ്ടുപോകപ്പെട്ടവനായ ദൈവമേ— ഞങ്ങളുടെമേൽ

രാജാക്കന്മാരും ന്യായാധിപതിമാരും തന്നെ കൊല്ലുവാൻ ചെയ്ത ആലോചനയ്ക്കു കീഴ്പെട്ടവനായ ദൈവമേ—ഞങ്ങളുടെമേൽ

സകലത്തിൻെറയും ന്യായാധിപതിയായിരിക്കെ, അന്യായമായി വിധിക്കപ്പെട്ടവനായ ദൈവമേ— ഞങ്ങളുടെമേൽ

വഞ്ചകനായ ശിഷ്യനാൽ ആചാര്യന്മാൎക്ക ഏല്പിക്കപ്പെട്ടകയും അവരാൽ ക്രൂശിക്കപ്പെട്ടകയുംചെയ്തവനായ ദൈവമേ— ഞങ്ങളുടെമേൽ

മസ്മൂർ

കൎത്താവേ നിന്നെ ഞാൻ നോക്കിവിളിച്ചു.................

‡ അതിൻെറശേഷം

പട്ടക്കാരൻ

ഈസന്ധ്യയിങ്കൽ സകല ദൎശകന്മാരുടെയും രഹസ്യങ്ങളും ഉപമകളും നിവൃത്തിയാകയും, മറവായിരുന്ന രഹസ്യങ്ങൾ വെളിവാകയും ചെയ്തു.

ന‍ങ്ങളുടെ സഹോദരന്മാരിൽ നിന്നു എന്നെപ്പോലെ ഒരു പ്രവാചകനെ കൎത്താവു നിങ്ങൾക്ക എഴുന്നേല്പിക്കും. അവനെ ചെവിക്കൊള്ളാത്ത ആത്മാവ് തൻെറ ജനത്തിൻെറ ഇടയിൽ നിന്നു നശിച്ചുപോകും.

ദൈവവും പ്രവാചകനും, പുരോഹിതനും യാഗവും കാഴ്ചയും കാഴ്ച അണെക്കുന്നവനും, അതു കൈക്കൊള്ളുന്നവനും എല്ലാ രഹസ്യങ്ങളുടെയും നിവൃത്തിയും ഇവനാകുന്നു.

ഈസന്ധ്യയിങ്കൽ നമ്മുടെ കൎത്താവ് മാളികയിൽ വെച്ചു പെസഹാ ഭക്ഷിച്ചു. താൻ അവരെ ഭരമേല്പിച്ച രഹസ്യത്തിൽ ശിഷ്യന്മാർ ഇമ്പപ്പെട്ടകയും ചെയ്തു.

കർത്താവ് അപ്പം എടുത്തു, അനുഗ്രഹിച്ചു മുറിച്ചു, ഇതു എന്റെ ശരീരമാകുന്നു എന്നു അരുളിച്ചെയ്തു. വീണ്ടും സ്തോത്രം ചെയ്തു ശുദ്ധീകരിച്ചു, ഇതു എന്റെ രക്തമാകുന്നു എന്നും അരുളിച്ചെയ്തു.

യജമാനനും ദാസന്മാരും ഭക്ഷിച്ചു സ്തുതി പാടി, ഒലിവുമലയിലേക്കു പുറപ്പെടുകയും, അവിടെ വച്ചു അവർ ഉപദേശം കൈക്കൊള്ളുകയും ചെയ്തു.

## പ്രൊമിയോൻ.

### കുക്കായാ.

മൂശെയിൻനാളിൽ മെസറേനിൽ—ഇസ്രായേലിൻ,
പന്തിരുഗോത്രങ്ങളും പെസഹാ—കുഞ്ഞാടിനെ ഭക്ഷിച്ചു,
ഊന്നുസെഹിയോൻ—മാളികമുറിയിൽ.
ദൈവകുഞ്ഞാടിൻ—പെസഹാബലിയാം
പുതുനിയമത്തിൻവിരുന്നിനെ—സ്രായേലിൻ,
ഗോത്രങ്ങളിൽനിന്നുള്ള—പന്തിരുശ്ലീഹന്മാർ;
അനുഭവിച്ചവർ—ആനന്ദിച്ചു.

### ശുബഹാ.

ദൈവസുതാ നിർമ്മല—കുഞ്ഞാടേ ക്രിസ്തുനാഥാ,!
തിരുസഭയാം മണവാട്ടിക്കു ചിത—മണവാളാ!
തവ പിതൃ മഹത്വ—രാജ്യമായതിൽ,
ഘോഷിച്ചിടും നിൻ—കല്യാണത്തിന്റെ,
വിരുന്നിൻ വിശുദ്ധപന്തി—കളിൽ ഞങ്ങൾ,
ചേർന്നാനന്ദിച്ചിടുവാൻ—ഞങ്ങളെ യോഗ്യരാക്കു.
ഹാലേലൂയ്യ. ഉ. ഹാലേലൂയ്യാ.

നാഥാ—അനുഗ്രഹിച്ചെങ്ങളെ തുണയ്ക്കേണമേ—

### എത്രാ.

പട്ടക്കാരൻ. ഞങ്ങളുടെ മ്ശിഹാതമ്പുരാനേ, നിന്റെ സന്നിധിയിൽ പ്രാർത്ഥിച്ച് നിന്റെ കരുണയോടു ഞങ്ങൾ യാചിച്ചുകൊള്ളുന്നു. പഴയനിയമത്തിന്റെ അവസാനവും പുതിയനിയമത്തിന്റെ ആരംഭവുമായ ഈ പെരുനാൾ നിനക്കായി വിശുദ്ധിയോടെ കൊണ്ടാടുവാനും, ഞങ്ങളുടെ ആത്മാക്കളിൽ തിരുശരീരരക്തങ്ങൾ കലത്തുവാനും

ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ. നീ ഞങ്ങളുടെ സർവ്വ ലംഘനങ്ങൾക്കും പരിഹാരവും, ഞങ്ങളുടെ ആത്മാക്കൾക്കു ആശ്വാസവും നൽകേണമേ. ഞങ്ങൾ നിനക്കും നിന്റെ പിതാവിനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറുമാറാകേണമേ. ഹാശാ.

ജനം. ആമ്മീൻ

## ബാത്തെഖ് ഹാശാ

1 ഞങ്ങൾക്കായ് ഏററിൻ—കഷ്ടത താഴ്ച—
കർത്താവേ, വാഴ്ത്ത—പ്പെട്ടതാക— പ്രതി

2 വഞ്ചകദ്രോഹി—യാം യൂദാവിന്റെ—
പാദങ്ങൾ നാഥാ—നീ കഴുകി,
ആയവയെ നീ—തുടച്ചീട്ടും,
അവനുള്ളിലിരുന്ന—ദ്രോഹച്ചെളി—
മട്ടും കഴുക—പ്പെട്ടില്ലല്ലൊ. പ്രതി

3 ആയതുപോലെ—ജലസ്നാനാദി—
ബാഹ്യകർമ്മ—ആചാരത്താൽ,
പാപക്കറകൾ—നീങ്ങി ആത്മം,
ശുദ്ധമാകുന്നി—ല്ലെന്നടിയാരെ—
നീ ഗ്രഹിപ്പിച്ചു—ശുദ്ധീകരിക്ക. പ്രതി

4 ദാസന്മാർ മേ—ശക്കിരിക്കെ—
രാജാവായോൻ—നിന്നവരെ,
ശുശ്രൂഷിച്ചതാം—ആ രാത്രിയിലെ,
ഭക്ഷണമെത്ര—മനോഹരം—
എന്നു നിങ്ങൾ—ചിന്തിച്ചീടുവിൻ ÷ പ്രതി

5 തളിപ്പിൻ രക്തം—ഹൃദയമതിൽ—
ലഭിക്കുംരക്ഷ—ഭാഗ്യം തന്നെ,
പുളിച്ചമാവിനെ—അകററീൻവേഗം,
ഇരിപ്പിൻപന്തിയിൽ—പെസഹായെ നാം—
ഭുജിക്കാം നമിക്കാം—കാനാൻ ദേശം പ്രതി

6 ദൈവജനമേ—പ്രിയസോദരരേ!—
നമുക്കായ് തന്നെ—ബലിയായ് അർപ്പിച്ചു

തൻെറമാംസ—രക്തങ്ങളാലെ,
നമ്മെയോജി—പ്പിച്ചസുതനും—
താതനുംറൂഹായ്ക്കും—സ്തോത്രംപാടിടാം പ്രതി

## മാർ അപ്രേമിൻെറ ബാഊസാ

1 ഞങ്ങൾക്കായതികഷ്ടതകൾ ... ... ... ... ... ... ... പ്രതി

2 തൻകരതലമതിൽ വൻകടലെ—
വഹിച്ചിരിക്കുന്ന ദൈവസുതൻ
ശിഷ്യരിൻ പാദങ്ങൾ കഴുകിടുവാൻ—
തൊട്ടിയിൽ വെള്ളമെടുത്തതും,
തേജസ്സാകിയായ് ഉടുത്തിടുവോൻ—
ഉറുമാൽ അരയിൽ ചുററിയതും
ശോഭിപ്പിക്കും തിരുപാലയായോൻ—
ശിഷ്യരിൻ മുമ്പിൽ കുനിയുന്നതും,
അത്യുന്നതരാം ഈറേന്മാർ—
കണ്ടവർ വിസ്മയിച്ചീ—ട—നു. പ്രതി

3 മിന്നലുടുത്ത സ്രാപ്പേന്മാർ—
തൻമുഖശോഭയിലഞ്ചിച്ച്
ചിറകാൽമുഖങ്ങൾ മൂടീടും—
ദിവ്യജോതിർ മയനാം താൻ,
യോനാ സുതനാം ശെമഓൻെറ—
മുൻപിൽതലകുനിച്ചിട്ടവത്
സ്രാപ്പഗണങ്ങൾ കണ്ടിട്ട്—
ആയവരേററം ഭ—മി—ച്ചു പ്രത

4 ഞാൻ നിന്നെ കഴുകീടായ്കിൽ—
നിനക്കെന്നോടോഹരിയതും
ഇല്ലെന്നരുളീട്ടായവനെ—കഴുകി വശുദ്ധി ചെയ്യുവനാം
സകല വിശുദ്ധിയിൻ ഉറവേ നീ—എന്നെ കഴുകി വെളുപ്പിച്ച്
നിന്നുടെ പന്തിയിലടിയാനും—ഓഹരി തന്നരുളീ-ടേ-ണമേ പ്ര

5 നമസ്കാരം കേൾക്കുന്നവനെ—യാചനകൾ നൾകുന്നവനേ

ഞങ്ങളുടെ കൎത്താവായ യേശുമിശിഹായെ.... ........

കെനൂമാ—തന്റെ കഷ്ടാനുഭവത്താൽ

പാഠംവായന.

1-ാം പാഠം. ഉല്പത്തി 22:1-14. 2-ാംപാഠം എബ്രാ 5:1-11

സൂത്താറാ.

പ്രാ ൎത്ഥ ന.

പട്ടക്കാരൻ. സത്യമുള്ളതും, പരിപൂൎണ്ണവുമായ സ്നേഹം താൻമാത്രമായിരിക്കുന്നവനും, മനുഷ്യരോടുള്ള തന്റെ സ്നേഹത്താൽ സ്വൎഗ്ഗത്തിൽ നിന്നിറങ്ങിവന്ന് ഭൂമിയിൽ വ്യാപരിച്ചവനും, തന്റെ ക്ഷമായിൽ വിനയത്തെയും പൂൎണ്ണതയിലേക്കുള്ള നേർപാതയെയും കാണിച്ചു തന്നവനും,തന്റെ നിത്യശക്തിയാൽ സകലത്തെയും ഉളവാക്കിയവനും. തന്റെ വചനത്താൽ അവയെ യഥാസ്ഥാനപ്പെടുത്തിയിരിക്കുന്നവനും, വിശുദ്ധിയുടെയും ജീവന്റെയും ദാതാവുമായ ഞങ്ങളുടെ ദൈവമായ മശിഹായേ, നിന്റെ ശിഷ്യന്മാരോട് കൂടെ നീ വിരുന്നു കഴിഞ്ഞതായ ആ മാളികയിൽ വെച്ച്, താഴ്മയുടെ ഉപദേശത്തെ ദൃഷ്ടാന്തപൂൎവ്വം അവൎക്കു കൊടുക്കുന്നതിനായി, അത്താഴത്തിൽ നിന്നു നീ എഴുന്നേററു, നിന്റെ അരയിൽ തുവാല കെട്ടി, പാത്രത്തിൽ വെള്ളവും എടുത്തു്, അവരുടെ പാദങ്ങളെ നീ കഴുകി. കൎത്താവേ, ഇപ്രകാരം ഞങ്ങളും സ്നേഹത്തിന്റെ ഐക്യത്തോടും, നിഷ്കപടമായ വിനയത്തോടും കൂടെ, അന്യോന്യം ശുശ്രൂഷ ചെയ്‌വാൻ ഞങ്ങളെ നീ അഭ്യസിപ്പിക്കേണമേ. ആത്മാവിന്റെയും ശരീരത്തിന്റെയും സകല മലിനതയിൽ നിന്നും ഞങ്ങളെ നീ കഴുകേണ

മേ. സകല കൈപ്പും ക്രോധവും, അസൂയയും ഈൎഷ്യയും ദ്വാശിയും ഭിന്നതയും, വ്യാജസംസാരവും, സകലദുർവ്യാപാരവും ഞങ്ങളിൽ നിന്നു നീ അകററിക്കളയേണമേ. കൎത്താവേ, നിന്റെ ഈ പെരുന്നാളിന്റെ സന്തോഷത്തിൽ ഞങ്ങളും ഇമ്പപ്പെടുകയും, നിന്റെ സുവിശേഷത്തിന്റെ ഫലങ്ങളാൽ ഞങ്ങൾ തൃപ്തിപ്പെടുകയും ചെയ്തുകൊണ്ടു, നിനക്കും നിന്റെ പിതാവിന്നും പരിശുദ്ധാറൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറുമാറാകേണമേ—ഹാശാ.

ജനം. ആമ്മീൻ.

† അതിന്റെശേഷം.

118-ാംമസ്മൂർ. (സുറിയാനി 117.)

കുക്കായാ.

പെസഹാനാൾ സന്ധ്യയിലേശു—സെഹിയോൻ മാളികയിൽ,
ശിഷ്യരോടൊരുമിച്ചന്ത്യ....പെസഹാ ഭുജിച്ചിടുമ്പോൾ
അപ്പമൊന്നെടുത്തു—വാഴ്ത്തീട്ടങ്ങവരെ,
ദ്രാക്ഷാരസവും—സ്തോത്രം ചെയ്തുവക്കായ്,
സൂക്ഷ്മതരയോടനുഭവിച്ചിടുവാൻ—കൊടുത്തവരോടുപിൻ,
എൻമരണമിങ്ങിനെ നിങ്ങൾ—ഞാൻവരുംവരെയോൎത്തിടുവിൻ,
ഹാലേലൂയ്യാ....എന്നരുളിനാഥൻ.

ശ്രൂബഹാ.

ഈശോ! നാഥാ! ലോകത്തിൻ—പാപംചുമന്നോനേ!
മാശില്ലാ ദൈവകുഞ്ഞാടേ!—സ്തുതിനിനക്കെന്നേക്കും,
ഈ രാത്രിയിൽ നീ—ഗദസിമ്മന തോപ്പിൽ,
ഘോരകഷ്ടങ്ങൾ—സഹിച്ചും നിണം വിയൎത്തും,
"അപ്പാതാതാ എന്നിൽ നി—ന്നകററണമീക്കാസാ"
എൻ പാപങ്ങൾ നീ ചുമന്നീ—ട്ടീവണ്ണം കരഞ്ഞയ്യോ,
ഹാലേലൂയ്യാ—നിന്നുടെ വ്യഥയിങ്കൽ.

ബാത്തെട്ഹാശാ

1 ഞങ്ങൾക്കായ് ഏററനിൻ—കഷ്ടതതാഴ്ച.- പ്രതി

2 കത്താധികത്താ—വാകുംതനിക്കു—
പെസഹാവിരുന്നു—ഒരുക്കിശിഷ്യർ,
വെളിപ്പാടാലും—മമ്മങ്ങളാലും,
സുതനെന്നിബിയ—ന്മാർഉപമിച്ച—
എല്ലാററിൻമമ്മാ—നിറവേററിതാൻ. പ്രതി

3 അപ്പുന്നതന്റെ—വത്സലജാതൻ—
മന്നിടത്തിൽ—ദാസനായി,
മണ്ണായുള്ളോർ—മുൻപിൽനിന്നു,
ഭക്ഷണനേരം—ശിഷ്യർപാദം—
സൂക്ഷ്മതയോടെ—കഴുകീടിനാൻ. പ്രതി.

4 സ്നേഹം വിനയം—ശിഷ്യക്കെല്ലാം—
മാതൃകയാക്കി—കാണിച്ചൊടുവിൽ,
പുതിയോരു നിയമം—ഏല്പിച്ചെന്നും,
ഇതുപോൽനിങ്ങൾ—എന്മരണത്തെ—
ഓത്തീടുവിനെ—ന്നരുളിച്ചെയ്താൻ. പ്രതി

5 നിങ്ങളിലൊരുവൻ—യൂദക്കെന്നെ—
ഏല്പിച്ചിടുമെ—ന്നരുളിയനേരം,
വലത്തേതിൻ മക്കളാം—സത്യകുഞ്ഞാടുകൾ,
ഈ സന്ധ്യയിങ്കൽ—ദുഃഖക്കടലിൽ—
വീണവരയ്യോ—വിലപിച്ചീടുന്നു. പ്രതി

6 സന്ധ്യയിൽ യൂദാ—ദുഷ്ടക്കവനെ—
ഏല്പിച്ചിടുവാൻ—സമയം നോക്കി,
നിണത്താൽ നമ്മെ—വീണ്ടോന്മ ജീവനിൻ-

സുതനെ മുപ്പതു—വെള്ളിക്കാശിന്നായ്—
വിററിട്ടവൻവില—കൈമാറിനാൻ. പ്രതി

7 എന്നുടെ ദേഹം—നിങ്ങൾക്കായ് ഞാൻ—
അപ്പിക്കുന്നു—ബലിയായ് ക്രൂശിൽ;
പാപവിമോചന—മതിനെൻ രക്തം,
ചിന്തീടുന്നിഹ—സകലക്കായും—
ഭുജിപ്പിൻ കുടിപ്പിൻ—ഞാൻവരുവോളം. പ്രതി

8 സ്നേഹക്കടലേ!—നാശകനെ നീ—
ഓടിച്ചിട്ടെന്നെ—വിടുവിച്ചോനേ,
നീയെൻ പെസഹാ—ഞാൻ നിന്നടിമ,
എന്നുടെ ജന്മം—മുഴുവൻ നിന്നെ—
സേവിപ്പാനായ്—കൃപയരുളേണമേ. പ്രതി

മാർ അപ്രേമിൻെറ ബാഊസാ

1 ഞങ്ങൾക്കായതി കഷ്ടതകൾ ....... പ്രതി

2 മന്നാപൊഴിയും പാളയത്തിൽ—
മന്നാ മന്നാ എന്നിസ്രയേൽ
ശക്തന്മാരുടെ പോഷണമേ—
നുല്ലാസത്തോടു ചൊല്ലുന്നു.
ഭുജിക്കുന്നവരുടെവായിലതു—
രുചിക്കുന്നു തേൻകട്ടയേക്കാൾ
പുതുതായുള്ളൊരു ബലമവക്കു—
ലഭിക്കുന്നു വഴിയാത്രയ്ക്കു
പിറുപിറുപ്പില്ലാതപ്പഴവർ—
നടക്കുന്നു മരുഭൂമിയതിൽ
പാറ പിളന്നുനദിക്കു സമം—
ജലമവരുടെ പിമ്പൊഴുകുകയാൽ

പാനംചെയ്യുന്നവരതിൽനി—
  ന്നടിമയിൻവിടുതലെന്താ—ശ്ച—ര്യം.

2 സാത്താൻറടിമയിൻ നുകത്തടിയെ—
  തകർത്തങ്ങളെ വീണ്ടെടുത്തോനേ,
സ്വർഗ്ഗത്തിൽ നി—ന്നായച്ചമഹാ—
  ജീവഹാരമാം—മന്നായേ!
എന്തൊരു മർമ്മ—നിന്നിലെങ്ങൾ—
  കാണുന്നു നിൻ—മേശതന്നിൽ,
നല്ലവൻ നീ താ—നെന്നടിയാർ—
  രുചിച്ചറിയുന്നോൻ—മനുവേലാ!
പുതുബലം ലഭിക്കുന്നു—നിന്നാൽ—
  പിറുപിറുപ്പെല്ലാംഅ—കലു—ന്നു. പ്രതി

4 കൃപയിൻ നദിയിൽ—നിന്നടിയാർ—
  കുളിക്കുന്നു—വെടിപ്പാർന്നീടാൻ,
പോഷിപ്പാൻ കുടിച്ചീടുന്നു—
  വിടുതലിൻ ഭാഗ്യം ലഭിക്കുന്നു.
രക്ഷയിൻ മോദം—തന്നൊങ്ങളെ—
  ഇക്ഷിതിയിൽ നട—ത്തീടണമേ.
നിനക്കും താതനും റൂഹായ്ക്കും,
  സ്തുതിയുണ്ടാകട്ടേ—ന്നേ—ക്കും. പ്രതി.

അതിൻെറശേഷം

ശയന നമസ്കാരം—മസ്മൂർ—അപേക്ഷ—

കൌമമാ. (തൻെറ കഷ്ടാനുഭവത്താൽ)

ഏവൻഗേലീയോൻ—മത്താ. 26:31—46.

വിശ്വാസപ്രമാണം. ഹൂത്താമ്മാ

ആശീർവാദം.

---

# ദുഃഖവെള്ളിയാഴ്ച കാലത്തെ നമസ്കാരക്രമം.

## ഒന്നാം ശുശ്രൂഷക്രമം.

### പ്രാരംഭസ്തുതി.

പ്രഭാതത്തിങ്കലെ കൌമ്മാ

തന്റെ ന്യായവിസ്താരത്താൽ ഞങ്ങളുടെ ശിക്ഷാവിധിയെ മായിച്ച മ്ശിഹാതമ്പുരാനെ—നിന്റെ ന്യായവിസ്താരത്തിൽ ഞങ്ങളെ പ്രവേശിപ്പിക്കയും, ഞങ്ങളുടെ കുററങ്ങൾ ഞങ്ങളോടു ഓൎക്കയും അരുതേ.

### പ്രാരംഭ പ്രാൎത്ഥന.

ഉറക്കമില്ലാത്ത ഉണർവുള്ളവനായ.........

109-ാം മസ്മൂർ. 1-5, 21-31.

(എത്തഇഉർഅ:ഹായ്—രീതി)

1 മനുസുതനായൊരു ദൈവസുതൻ—ഈ രാത്രിയി—ൽദുഷ്ടന്മാർ
കൈയിലേല്പിക്കപ്പെട്ടതിനെ—ധ്യാനിച്ചവനെക....ബി....ടുവിൻ

2 മരണാന്തോളം എൻ ദേഹി—അതിദുഃഖത്തി—ൽമരുവുന്നു
ഞാൻപ്രാൎത്ഥിച്ചെത്തുവോളം-നിങ്ങൾഎനിക്കായ് പാ-ൎത്തീ-ടിൻ

3 ഉറക്കമില്ലാതൊരുണൎവ്വുള്ളോൻ-ഇന്നുറക്കൊഴിഞ്ഞു—പ്രാൎത്ഥിച്ചു
മരണക്കാസാ തന്നിൽനി—ന്നകററുവാനായിയാ—ചി—ച്ചു

4 ഈ രാത്രിയിൽയൂദന്മാർ—തങ്ങടെനാട—തിലെല്ലാം
നന്മചെയ്തു്സഞ്ചരിച്ച -യേശുവെപിടിപ്പാൻ പു—റപ്പെ—ട്ടു

5 കൂട്ടംകൂട്ടമായവർ—വാളുകൾവടിക—ളുമായി
കള്ളന്റെനേരെഎന്നപോൽ-യേശുവിന്നെതിരെചെ-ന്ന—ല്ലോ

6 ശാപഗ്രസ്തരാം യൂദന്മാർ—കർത്തൻമുൻപിൽ—തലകുലുക്കി
യൂദരിൽരാജാ വാണിടുക-എന്നപഹസിച്ചു ഘോ—ഷി—ച്ചാർ
7 ശെമഓൻകീപ്പാമശിഹായെ-അറിയുന്നില്ലെ—ന്നാണയോടെ
തള്ളിയുരത്താത്തവൻമുറയിട്ടു-മുറയിട്ടീടാത്തോ....രാ....രുള്ളു
8 മ്ശിഹാകുററക്കാരനെപ്പോൽ....ന്യായസ്ഥലത്തിൽ—നിന്നല്ലോ
പാപത്തിൻദാസരെവിടുവിപ്പാൻ- ദാസരിൽനിന്നടിതാ-നേ-ററ
9 തന്നുടെക്രൂശതിലാശ്രയിക്കും— പാപികൾക്കൊക്കെ— രക്ഷയും
തന്നെക്രൂശിൽ തറച്ചീടും—ദുഷ്ടർക്കുശിക്ഷയുമു—ണ്ടാ—കും.

## എനയാനാ

പട്ടക്കാരൻ. സർവ്വലോകത്തിൻെറയും ന്യായാധിപതിയായിരിക്കെ ഞങ്ങളുടെ ശിക്ഷാവിധിയെ അഴിപ്പാനായി അക്രമികളാൽ വിധിക്കപ്പെട്ട മ്ശിഹാ തമ്പുരാനേ—

ജനം. നീ ന്യായം വിസ്തരിക്കുന്ന ദിവസത്തിൽ ദയതോന്നി, ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ.

പട്ടക്കാരൻ.

പാപബന്ധനത്തിൽ നിന്നും വീഴ്ചയിൽ നിന്നും വിഗ്രഹാരാധനയിൽ നിന്നും ഞങ്ങളെ വീണ്ടു കൊൾവാൻ കയ്യാപ്പായുടെ മുൻപാകെ വിസ്തരിക്കപ്പെട്ട മ്ശിഹാ തമ്പുരാനേ—

നീ ന്യായം വിസ്തരിക്കുന്ന....

അധികാരികളുടെ അധികാരിയും, ന്യായാധിപതികളുടെ ന്യായാധിപതിയും താൻ ആയിരിക്കെ, കുററക്കാരനെപ്പോലെ പുഴുവായ പീലാത്തോസിനാൽ വിസ്തരിക്കപ്പെട്ട മ്ശിഹാ തമ്പുരാനേ....

നീ ന്യായം വിസ്തരിക്കുന്ന ദിവസത്തിൽ....

രാജാധിരാജാവും, കർത്താധികർത്താവും താനായിരിക്കെ, തൻെറ സൃഷ്ടിയും ദാസനുമായ ഏറോദേസിനാൽ വിസ്തരിക്കപ്പെട്ട മ്ശിഹാതമ്പുരാനേ—

നീ ന്യായം വിസ്തരിക്കുന്ന ദിവസത്തിൽ ........

സെഹിയോനിൽ വച്ച ക്രൂശുമരത്തിൽ തൂക്കപ്പെട്ടവനും, തന്റെ സ്ലീബായാൽ മനുഷ്യവർഗ്ഗത്തിനു രക്ഷനൽകിയവനുമായ മ്ശിഹാ തമ്പുരാനേ—

നീ ന്യായംവിസ്ഥരിക്കുന്ന ദിവസത്തിൽ....

ഗാഗുൽത്തായിൽവച്ചു കുരിശിന്മേൽ കിടന്നു ഉച്ചത്തിൽ നിലവിളിച്ചവനും, ജീവനുള്ള തന്റെ ശബ്ദത്താൽ തന്റെ സൃഷ്ടികളെ ഇളക്കിയവനുമായ മ്ശിഹാതമ്പുരാനേ—

നീ ന്യായംവിസ്തരിക്കുന്നദിവസ......

അപേക്ഷ.

പട്ടക്കാരൻ. ദൈവമായ കർത്താവേ, ജീവനുള്ളതും ജീവൻ ഉണ്ടാക്കുന്നതുമായ നിന്റെ കഷ്ടാനുഭവത്തെ അനുഭവപ്പെടുത്തി, ആത്മാവിലും സത്യത്തിലുംകഴിക്കുന്ന സത്യാരാധനയായി അതിനെ കൊണ്ടാടുവാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ. ഞങ്ങളുടെ രക്ഷയ്ക്കായി ഇന്നെന്നപോലെ ഒരു ദിവസത്തിൽ കുററക്കാരനെപ്പോലെ ന്യായ സ്ഥലത്തേക്കു കൊണ്ടുപോകപ്പെടുകയും,ദാസനാൽ ചെകിട്ടത്ത് അടി ഏൽക്കയും, ഞങ്ങൾക്കുവേണ്ടി കുരിശിൽ മരിച്ച്, പാപത്തിനു അടിമപ്പെട്ടവരായ ഞങ്ങളെ വിടുവിക്കയും, തന്റെ മരണത്താൽ ഞങ്ങൾക്കു ജീവൻ നൽകുകയും ചെയ്ത മ്ശിഹാതമ്പുരാനേ, വിശുദ്ധ വിചാരങ്ങളാലും ദൈവിക നടപടികളാലും സത്യവിശ്വാസത്തോടു കൂടെ, നിന്റെ കുരിശിൻ ചുവട്ടിൽ വന്ന് നിന്റെ തൃപ്പാദങ്ങളെ ചുംബിച്ചു വന്ദിപ്പാനും, പാപമോചനം പ്രാപിപ്പാനും, ഞങ്ങളുടെ ആയുഷ്കാലം മുഴുവനും നിന്നിൽ ശരണം പ്രാപിച്ച്, സമാധാനത്തോടു ജീവിപ്പാനും ഞങ്ങൾക്കു കൃപ നൽകേണമേ. ഈ പെരുന്നാളിനെ ഘോഷിക്കുന്ന നിന്റെ തിരുസഭയെ വഞ്ചനകളിൽ നിന്നു വീണ്ടുകൊള്ളേണമേ. നിനക്കു സ്തുതിയും ബഹുമാനവും ആധിപത്യവും എന്നേക്കും യോഗ്യമായിരിക്കുന്നു—ഹാശാ.

ജനം. ആമ്മീൻ.

സൂഗീസാ. (ഹൽതീല—രാഗം.)

1 ലോകരക്ഷയ്ക്കായ്—മരത്തിൽമരിച്ചു
ജീവദേവാനിത്യം—സ്തുതിനിനക്കാമ്മീൻ.

2 നിന്നെ അവർവിസ്ത—രിച്ചു വിധിച്ചു,
കോൽകൊണ്ടടിച്ചു—പിന്നെ ഞോടി.

3 സകലക്കുംദീപം—അരുളുംസൂര്യനാം
നിന്നെതടവിൽ—ആയവരടച്ചു.

4 ഉത്തമനെപ്പോലെ—മൌനമായ്നിൽക്കെ,
ഒരുവേഴക്കാലാൽ—അടിച്ചവർനിന്നെ.

5 രക്ഷകനസൂയ—യാൽ വിധിയേററ
ദുഷ്ടർതങ്ങളുടെ—നാഥനെകൊന്നു.

6 തുരുമ്പാകുംനരൻ—സിംഹാസനമേറി—
അഗ്നിജ്വാലയാം—അവനെ വിധിച്ചു.

7 ഇടയനാംനീ അടി—ഏററനേരം—
സഖികളാമാട്ടുകൾ—ചിതറിപ്പോയി.

8 താളടിയാംനരൻ—ഉഗ്രജ്വാലയാം—
നിന്നെബന്ധിച്ചു—നിൻക്ഷമയാശ്ചര്യം.

9 ബലവാനാംനിന്നെ—ഇട്ടവർതടവിൽ
ബലഹീനരാത്തു—കരിശ്ശുണ്ടാക്കി.

10 ഉന്നതത്തിലീറെ—ന്മാരെ വിട്ടിറിങ്ങി....
മൃതനായ്തീൎന്നവനാം—പുത്രനുസ്തോത്രം.

11 വന്ദ്യപിതൃസുതനാം—ഈശോനിൽ കഷ്ട—
പ്പാടാൻലോകം നീ—വീണ്ടതാൽ സ്തോത്രം.

## ഒന്നാം പ്രോമ്യോൻ

(ഏനാനാനഹറാ—രീതി)

ആറാനാ—ളതിരാവിലെ കൎത്തൻ,
പ്രീശരാൽ പീലാത്തോസിന്റെ—
അരമനയിൽ—ഏല്പിക്കപ്പെട്ട്,
ഏറിയ പാട്ടുകൾ പെട്ടവിടെ—
യൂദരിൻ ദുഷിവാക്കനവധിയും,
സേവകരടിയിടിയസംഖ്യമായും,

പാതകർ കയ്യിൽ പാതകൻപോൽ,
പീഡയും സഹിച്ചപിൻ തൂക്കിട്ടവാൻ,
ദുഷ്ടരിൻ വിധിയെ കയ്യേററ—ബാറെക്മാർ.

## ശ്രുബഹാ

യേശുവേ നീ— എൻ പാപംമൂലം
നീചരിൻ കയ്യിൽ അകപ്പെട്ട—
ഈശനേ നീ—രാത്രിമുഴുവൻ
ദുഷ്ടരാൽ അനവധി പാടുകളാക്കം
വാശിയോടവരുടെ അടികളാക്കം
ശേഷിയററവൻ പോൽ മനസ്സോടെ
നിന്നെ നീ വിട്ടു കൊടുത്തതിനാൽ—
നന്ദിയോടെ സ്തുതി നിനക്കെങ്ങൾ
ചൊല്ലി തിരുമുൻ കുമ്പിടുന്നു.

## എത്രാ

പട്ടക്കാരൻ. മരത്തിന്മേൽ യാഗമായി അർപ്പിക്കപ്പെട്ടവനേ, നിനക്കസ്തുതി. തിരുസഭയെ പാപത്തിൻെറ കുഴിയിൽനിന്നും അശുദ്ധബലികളിൽനിന്നും, ഭക്തിഹീനങ്ങളായ ദുഷ്കൃത്യങ്ങളിൽനിന്നും രക്ഷിച്ചവൻ നീയാകുന്നു. നിൻെറ രക്തത്താൽ ഞങ്ങൾ നാശത്തിൽ നിന്നും, മരണത്തിൽനിന്നും രക്ഷിക്കപ്പെട്ടു. കത്താവേ നീ തന്നെ ഞങ്ങളുടെ രക്ഷകനാകയാൽ നിൻെറ കുരിശിനെ വന്ദിച്ച് നിൻെറ കഷ്ടാനുഭവങ്ങളിൽ ഞങ്ങൾ ആശ്രയിക്കുന്നു. ബലഹീനരായ ഞങ്ങളുടെ പ്രാത്ഥനകളെ കൈക്കൊണ്ടു ഉത്തരമരുളേണമേ. തിരുസഭയുടെ സന്താനങ്ങളെ അനുഗ്രഹിക്കേണമേ. നിനക്കു സ്തുതിയും ബഹുമാനവും യോഗ്യമായിരിക്കുന്നു. ഹാശാ.

ജനം ആമ്മീൻ

## ബാത്തെ ഹാശാ

1 ഞങ്ങൾക്കായ് ഏററനിൻ....കഷ്ടതവിനയം—
കത്താവേ, വാഴ്ത്ത....പ്പെട്ടതാക. പ്രതി

2 അവരിലൊരുവൻ—തന്നെദുഷ്ട—
ദുഷ്ടർകയ്യിൽ— ഏല്പിച്ചീടും

എന്നരഹസ്യം — താൻശിഷ്യൎക്ക,
വെളിവാക്കവേ — അവരേവരും കലങ്ങി....
അവനാരെന്നാ — യവർ ചോദിച്ചു. പ്രതി

3 എന്നോടുകൂടെ — കൈതാലത്തിൽ —
മുക്കുന്നവനും — അപ്പഖണ്ഡം,
മുക്കിയശേഷം — ഞാൻ നൽകുന്നവനും,
ആയവൻതന്നെ — എന്നുനാഥൻ —
ഉത്തരമവരോ — ടരുളിച്ചെയ്തു. പ്രതി

4 തോട്ടം തന്നിൽ — വിലക്കപ്പെട്ട —
വൃക്ഷക്കനി ... പറിച്ചു ഹവ്വാ,
നിമിത്തം താനീ — രാത്രിതന്നിൽ,
തോട്ടത്തിൽവൃ — ക്ഷങ്ങൾക്കിടയിൽ —
യേശു നാഥൻ — വീണുകേണു. പ്രതി

5 മരണവിഷ — ഫലം കായ്ച്ചീടുന്ന —
അറിവിൻ വൃക്ഷ — ത്തിനുപകരം,
ജീവനേകും — കനികായ്ക്കുന്ന
ജീവവൃക്ഷമായി.... നമ്മൾക്ക —
ക്രിസ്തുനാഥൻ — നൽകപ്പെട്ടു. പ്രതി

6 സ്രാഫേന്മാരവർ — ചിറകടിച്ചിട്ടു....
ഭയത്തോടവനെ.... സ്തുതിച്ചീടുന്നു,
മന്നിൻമക്കൾ — ദുഷിക്കുന്നവനെ
സ്രാഫ്കൾ വിശുദ്ധൻ — ജനമോ അവനെ —
ക്രൂശിക്കെന്ന — ലറീടുന്നു. പ്രതി

7 തന്മേലേറേറാ — രടികൾ മൂലം —
നിൻ മുറിവുകൾ — സുഖമാകുന്നു.
തന്നുടെ കൃശും — നിൻസമാധാനം
വിണ്ണിലും മന്നിലും.... ലോകമെങ്ങും —
എന്നാളും ഇതു — ഘോഷിക്കുന്നു. പ്രതി

8 തന്നുടെ രക്തം — നിന്റെ വ്യഥയെ —
ശാന്തമാക്ക — മെന്നരുളീടുന്നു,
നിൻമാലിന്യം — ശുചിയായീടും,

നിൻമനസ്സാക്ഷിക്കു—മേന്മയെഴും—
പണിയോടൊത്തു—വെടിപ്പായിടും. പ്രതി

9 തിരുരക്തം—നിന്നാത്മാവെ—
വൈരിയിൽ നിന്നു—വിടുവിച്ചീടും
ശൃംഖലയാകവെ—തകർത്തിടുമവം
അടിമവിട്ടും—ഭയപ്പാടറവും—
നാഥൻ മുൻപിൽ—ആശ്വസിക്കും നീ...... പ്രതി

## മാർ യാക്കോബിൻെറ ബാഊസാ

1 കഷ്ടതസ്ക്കീപ്പാ—മരണം സഹിപ്പാൻ—വന്നമ്ശിഹാ
പ്രാർത്ഥനകേട്ടി—ങ്ങരുളുകനിൻകൃപയെ- ഞങ്ങളുടെമേൽ. പ്രതി

2 മ്ശിഹാതോട്ട—ത്തിന്നുള്ളിൽ—ലോകപാപ—
ഭാരത്തിൻ—കീഴിൽപ്രാർത്ഥി—ച്ചീടുന്നേരം
തന്നുടെഉ—ററശിഷ്യർപോലും—ആപ്രാർത്ഥനയിൻ—
വ്യാപാരമറിയാ—ഞ്ഞായവരെല്ലാം—ഉറങ്ങിപ്പോയി
ഏകനായി - പ്രാർത്ഥനയിൽ—ദുഷ്ടനോടെ
താൻപോരാടി—പിതൃബലത്താലെ—ജയം താൻനേടി. പ്രതി

3 പ്രാർത്ഥനയി—ൽനിന്നുതാന—ങ്ങെഴുന്നേററിട്ട്,
ശിഷ്യരരികിൽ—വന്നുതാനവരോ.. ടരുളിച്ചെയ്തു
മാനുഷസുത....നവനെക്കുറിച്ചെഴു....തപ്പെട്ടതുപോൽ
പോകുന്നൊന്നെ....ഒററീടുന്നോൻ....അടുത്തിരിക്കുന്നു.
എഴുന്നേല്പിൻ....നമുക്കുപോകാം....ഇപ്പോളുംതന്നെ പ്രതി

4 പ്രാർത്ഥനകേൾക്കു....ന്നവനുംതാതനു....സമദൈവവും
താനായിരിക്കെ. ..ഞങ്ങളിലൊരുവ....നെന്നപോലെ
പ്രാർത്ഥിച്ചുനി....നക്കെന്നുംസ്തോത്രം....ഉചിതമല്ലോ.
നാഥാ നിൻപ്രാർത്ഥന....ഞങ്ങൾക്കെന്നും....തുണചെയ്യട്ടെ. പ്രതി

5 ദൈവത്തെ....പ്പോൽപ്രാർത്ഥന....താൻകേൾക്കുന്നു
നരസുതനെ പ്പോലെതാന്നു....പ്രാർത്ഥിച്ചീടുന്നു.
പൂർണ്ണനരനും .. ദൈവവുംതാനെ....നുള്ളസത്യം
സ്പഷ്ടമാക്കിയ....തനിക്കെന്നുംസ്തുതി... ഉണ്ടാകട്ടെ പ്രതി

6 ഉത്തരമരുൾക....അരുൾകദേവാ.... .... .... ....

കൌമ്മാ

ന്യായവിസ്താരത്തിൽ തന്റെ ദാസന്മാരാൽ ദണ്ഡിപ്പിക്കപ്പെട്ട മ്ശിഹാതമ്പുരാനേ—നിന്റെ ന്യായവിസ്താരദിവസത്തിൽ ദയതോന്നി, ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ...............

ഒന്നാം പാഠം. എശായാ 53 അ:

അപേക്ഷ.

പട്ടക്കാരൻ. നീതിമാനും കുററമില്ലാത്തവനും, ദുഷ്ടരാൽ വിധിക്കപ്പെട്ടവാൻ തിരുമനസ്സായവനും, രാജാധിരാജാവും കർത്താധികർത്താവുമായ മ്ശിഹാതമ്പുരാനേ, ഞങ്ങളോടു കരുണചെയ്തു, ഞങ്ങളുടെ കടങ്ങളുടെ ചീട്ടു കീറിക്കളയേണമേ, ആകൽക്കറുസായുടെ അടിമയിൽ നിന്നു ഞങ്ങളെ വിടുവിച്ചു, നിത്യജീവന്നു ഞങ്ങളെ അവകാശികളാക്കുകയും, അന്ത്യനാളിലെ ന്യായവിസ്താരത്തിൽ മുഖപ്രസാദവും വലത്തുഭാഗത്തുള്ള നിലയും ഞങ്ങൾക്കു നല്കുകയും ചെയ്യേണമേ. എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരേ, വന്നു ലോകസ്ഥാപനം മുതൽ നിങ്ങൾക്കായി ഒരുക്കിയിരിക്കുന്ന രാജ്യം അവകാശമാക്കിക്കൊൾവിൻ എന്നരുളിചെയ്യുന്ന ഇമ്പസ്വരം കേട്ടു കൊണ്ടു, നിനക്കും നിന്റെ പിതാവിനും പരിശുദ്ധാറൂഹായ്ക്കും സ്തുതിപാടുവാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കുകയും ചെയ്യേണമേ. ഹാശാ

ജനം. ആമ്മീൻ.

കുക്കായാ

വചനമാംദൈവംന്യായ—വിസ്താര സ്ഥലത്തിൽ
കുഞ്ഞാടുപോൽമൌനമായ്—നിന്നു ചെകിട്ടിൽ
അടിതാനേററു—ന്യൂറാനന്മാരും
സ്രാഫേന്മാരും—ഭയപ്പെട്ടവർ വിറച്ചു
ക്രോബകൾ രഥചക്രങ്ങൾ—കീഴിൽ മറഞ്ഞു.
താനവരോടു ചൊല്ലി—നിങ്ങൾ വിഷമിയ്ക്ക്യാവിൻ
എൻമനസ്സോടെ—ഞാനിവ സഹിക്കുന്നു.

ശുബഹാ.

മ്ശിഹാരാജൻ ന്യായസ്ഥ—ലത്തിൽനിൽക്കവെ,
കയ്യാഫാതന്നോടുചോ ദിച്ച—ധികാരത്തോടെ,
ദൈവത്താണ—ഞാൻ ചോദിച്ചീടുന്നേൻ
ദൈവതനയൻ—മ്ശിഹാ താൻ നീയോ?
താനവനോടരുളിച്ചെയ്താൽ—ഞാനവൻതന്നെ,
ദൂഷണമിതെന്നവൻചൊല്ലി—തൻ വസ്ത്രം കീറി
ഹാലേലൂയ്യാ—ഉ—ഹാലേലൂയ്യാ.

† അതിന്റെശേഷം

മാർബാലായുടെ അപേക്ഷ—കന്യകമറിയാം പാട്ട—

## എക്ബാ—സാരാംശത്തിൽ 40-ാംമസ്മൂർ.

## ബ്നീശാദ്മാർ അപ്രേം.

(നാത്തർമാറാൻ—രീതി)

1 ആറാംനാഴിക മയ്യലിലേയ്ക്കു—കൊലവിധി ഏററീടുന്നു.
യൂദരിൻ കൂട്ടമെല്ലാം—മോദത്താൽ ചാഞ്ചാടുന്നു
യേശുവെ കൂശിപ്പാനായ്—ബാറാബായെ വിടുന്നു.
ചുവപ്പങ്കി ഇടുവിച്ചവർ—മുൾമുടി ശിരസ്സിൽ ചൂട്ടി.

2 സ്ലീപ്പാതൻ തോളിലേററി—ഹേമത്താൽ നടത്തീടുന്നു
ക്ഷീണത്താൽ വേച്ചുംവീണും—നീതിമാൻ നടന്നീടുന്നു.
ഗാഗുൽഥാ മലയിൽതന്നെ—ക്രൂശിപ്പാൻ നടത്തീടുന്നു
വീഥിയിൽപുരുഷാരമെല്ലാം—കണ്മാനായ് ഓടീടുന്നു.

3 നാരിമാരുടെ കൂട്ടം—റാബോനിയെ കണ്ടവർ
മാറടിച്ചലറികൊണ്ട്—പിന്നാലെ പോയിടുന്നു
ഊർശ്ലേം പുത്രികളേ—എന്നചൊല്ലി കരയാതിൻ
വരുന്നോരു കോപദിനം—ഓർത്തു കരഞ്ഞീടുവിൻ.

4 ആശ്വാസവാക്കുകളിനെ—അരുളി നാഥൻ അവൾക്കു
സ്ലീപ്പായിൻഭാരംകൊണ്ടും—തിരുമേനിവാടീടുന്നു
അയ്യോറാബോനീനിന്നോ—ടീവണ്ണംചെയ്തതാരോ
എന്തോരുകററംനിന്നിൽ—കണ്ടിസ്രേലിൻപരിഷ.

5 കണ്ണില്ലാത്തവക്കെല്ലാം—കാഴ്ച്ചകൊടുത്തതാലേ
ചെവിഃകൾക്കാത്തവക്കെല്ലാം—കേൾവികൊടുത്തതാലേ
മരണത്തിൽപെട്ടവരെ—ജീവിപ്പിച്ചതിനാലേ
ഈവണ്ണംചൊല്ലീട്ടവർ—പിന്നാലെപോയീടുന്നു

6 ആറാംനാൾമൂന്നാംമണിയിൽ—സ്ലീപ്പായിൽതറച്ചവനെ
വാനം ഭൂമി മദ്ധ്യേയവൻ—തൂങ്ങുന്നുസ്ലീപ്പാതന്നിൽ
സവ്വഭൂതലമേനോക്കി—രക്ഷയെനേടിക്കൊൾക.
എന്തൊരു കുററമിവൻ—ചെയ്തിങ്ങനെഭവിപ്പാൻ

പട്ടക്കാരൻ. ത്രിത്വത്തിനു സ്തുതി—മാലാകമാർസ്തുതി.

ഞങ്ങളുടെകർത്താവായ—

കൌമ്മാ

തന്നെ തള്ളിപ്പറഞ്ഞ ശെമഓനോടു അവന്റെ കുററങ്ങൾ ക്ഷമിച്ച മ്ശിഹാ തമ്പുരാനേ—നിന്നിൽ അഭയം പ്രാപിച്ചിരിക്കുന്ന ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

† അതിന്റെശേഷം

രണ്ടാം പാഠം. 1 പത്രൊസ് 1 അ.

രണ്ടാം പ്രൊമ്യോൻ.

§ അതിന്റെശേഷം

മദറാശാ

(ശേത്ക്ക് സക്കായാ—രാഗം)

1 നീതിമാൻ മൌന—മോടെ ന്യാ—യസ്ഥലത്തിൽ
ഏത്തുമുരചെയ്യാ—തടികൾ കൊ—ണ്ടീടുന്നു
ബലിക്കായു—ള്ളാടിനെപ്പോലെയവൻ
എതിർക്കാതെ—നിൽക്കും നേരത്തിൽ
യൂദജനം—ദ്വേഷത്താൽ—ക്രൂശിപ്പാ—നലറുന്നു

2 മാലാകാമർ—ഉയരത്തിൽ—ഇളകുന്നു
സ്രഷ്ടാവിൻ പീഡ—കണ്ടവർ—ഉരുകുന്നു
മനദസ്സാടയ്യോ—ദൈവസുതൻ
അവമാനങ്ങളം....ഏററിടുവാൻ
ഭൂതലത്തിൽ—വന്നുദിച്ച—സ്നേഹത്തെ—സ്തുതിക്കുന്നു.

3 പീഡകളം തന്മെ—ലനവധിയായ്—ചുമത്തുന്നു
യൂദർ ക്രോധമോടെ....ബന്ധനങ്ങളം— ചെയ്തിടുന്നു.
തുപ്പുന്നവർ—തിരുമുഖത്തിൽ
ഞൊട്ടുന്നു....ശിരസ്സിന്മേൽ
കഷ്ടപ്പാ—ടനവധിയാ—യേററീടുന്നു— പരമേശൻ.

4 ഹേ! പാപീ നീ—രക്ഷകനെ—നോക്കീടുക.
ദേവേശൻ താ—നെന്തു പിഴ—ചെയ്തിഹത്തിൽ
രോഗികളെ—സുഖമാക്കി
മരിച്ചവരെ—ഉയിർപ്പിച്ചു.
തീററിയവൻ—വിശന്നവരെ—രക്ഷിച്ചാൻ—പാപികളെ.

കുക്കായാ.

സർവ്വനരകുല പി—താവാം ആദാമ്മിൻ.
ശിക്ഷ വിധിഅഴിച്ചിടുവാനായ്—നാഥൻന്യായസ്ഥലത്തിൽ
ചെന്നുപീലാത്തോ ...സിൻ മുന്നൽ നിന്നു,
മരണവിധിക്കു—താൻപാത്രമെന്നു,
താൻവിടുവിച്ചിടുവാനായ്....വന്ന തൻെറ
സ്വജനമട്ടഹസിച്ചു... അവരിൽനിന്നിതെല്ലാം
സഹിച്ചവനാം താൻ....വന്ദനീയൻ.

ശ്ശുബഹാ.

ലോകത്തെ നീ നീതിയിൽ....വിധിക്കുംവിധിയിൽ
ഞങ്ങളുംവിധിപെടായ്‌വാൻ....ഞങ്ങൾക്കായ് വിധി—
യേററവനാം....ദൈവസുതനേ
നീ നിൻെറ ജനത്തി....ന്നുപ്രതിദാനം
നൽകും ന്യായാസനത്തിൻ—മുൻപിൽ ഞങ്ങൾ
ലജ്ജപെടാതെ നിന്നിടുവാൻ....നിന്നാത്മാവാലെ
യോഗ്യമായ് ശുശ്രൂഷ—ചെയ്‌വാനരുളക.

## ബാത്തെദ്ഹാശാ

1 ഞങ്ങൾക്കായ് ഏററന്നിൻ...... ............ പ്രതി

2 മെസ്രേമിൻെറ.... രാജൻഫെറവോൻ....
ഇസ്രായേലാം.... ദൈവജനത്തെ,
നിഷ്ഠൂരമായി ...പീഡിപ്പിച്ചപ്പോം,
കണ്ടുദൈവം—തൻജനദാസ്യം—
കേട്ടവരുടെ—നിലവിളിയെയും. പ്രതി.

3 തന്നവകാശം.... വിട്ടുവിപ്പാനായ്....
കുഞ്ഞാടിൻെറ— രുധിരംചിന്തി,
ഘാതകൻകയ്യിൽ... മെസ്രേമ്യരെ,
ഏൽപ്പിച്ചതിനാൽ.... അവരുടെനാശം—
ഭവനംതോറും.... നിലവിളിഏററം. പ്രതി

4 പോകാംനമ്മുടെ.... ശത്രുതോററു....
ബന്ധിച്ചവനെ....കർത്തൻക്രൂശിൽ,
ഓട്ടുവിൻദവശം....നേട്ടുവിൻരക്ഷ
മോചനംനമുക്കായ്.... തിരുരക്തത്താൽ—
ലഭിച്ചസൽഗ്ഗീയ....ദാനംക്രൂശിൽ. പ്രതി.

## മാർ അപ്രേമിൻെറ ബാഊസാ

1 ഞങ്ങൾക്കായതികഷ്ടതകൾ.... .......... പ്രതി

2 മഹത്വത്തിൻപ്രഭുവായവൻ....മനസ്സോടുസ്ലീബായിൽതൂങ്ങി
കുററമററവനാംതൻമരണ....ത്തിന്നായ് ആത്തഘാതകന്മാർ...
രൂക്ഷതരംചെന്നായ്കൾപോൽ....ഊമയററാടാകും തന്നെ,
ചുററിവലഞ്ഞവർപറിച്ചലറി....തൻമനസ്സോടെവേദനകൾ
താനേററഥതൻ സ്ലീബായാൽ-സർവരെയുംതാൻഉ -ദ്ധ— രിച്ചു

3 വെളിച്ചത്തിൻസുതരായവരാം—തൻശിഷ്യന്മാരോടിപ്പോയി—
അന്ധകാരത്തിൻജനങ്ങൾ—വെളിവിൻപ്രഭുവിനെ ബന്ധിച്ചു—
ഇടത്തുവശത്തിൻനായകരാം— ഹന്നാൻ കയ്യാപ്പാ യൂദാ—
എന്നിവർകൂടിവലഭാഗ....ത്തലവനാംതന്നെക്രൂ—ശി—ച്ചു പ്രതി

4 സൃഷ്ടികൾക്കുടയവനായോവേ---നീ സൃഷ്ടിച്ച നന്മകൾ
സൂര്യകാന്തിയും എന്നിവ.... കൊണ്ടു വളർന്നൊരു മരമതിനെ....
നിൻമരണത്തിൻ കഴുവായി. . ദുഷ്ടജനങ്ങൾ തീർത്തതുപോൽ
നിന്നുടെ പലവിധ നന്മകളെ—നിന്നപമാനത്തിനാക്കിയതു
നിൻ ബഹുകാരുണ്യത്താലെ....ഞങ്ങളോടു നീ ക്ഷ--മിക്കേ—
ണമേ

5 സർവ്വ രോഗ ശാന്തികളും .. നാനാതരമാം നന്മകളും
ആർക്കും സൌജന്യമായ്.... നല്കി സഞ്ചരിച്ചിരുന്നവനാം
ദൈവസുതാ, മറിയാം സുതനേ....ദുർജ്ജനം നിന്നെ ദ്വേഷിച്ച്....
ഹീനമാം കുരിശുമരത്തിന്മേൽ....ക്രൂരതയോടു തറച്ചതുപോൽ....
നിന്നിൽ നിന്നനവധിയായി....നന്മകളേൾക്കുമീയുള്ളോർ....
നിന്നോടെന്നും ചെയ്തവയാം — തിന്മകൾ കൃപയാൽ മോ—ചി-ക്ക

6 ഊമർ, ചെകിടർ, കുരുടന്മാർ— എന്നിവരെ നീ സുഖമാക്കി—
മ്ലേച്ഛകുഷ്ഠരോഗികളെ— മുററും നീ ശുദ്ധം ചെയ്തു
നീചപിശാചിൻ ബാധകളെ... മാനുഷരിൽ നിന്നകററി നീ....
മരണത്താഴ്‌വരയിൽ പോയ—മൃതരെ തിരികെ വരുത്തി നീ ...
കടലുകൾ കാററുകൾ ആയവയിൻ.... കോപത്തെ നീ ശമിപ്പിച്ചു....
ഈ നിൻ ശക്തികൾ യാതൊന്നും.... തവസുഖക്ഷേമങ്ങൾ കരുതി
ഉപയോഗിക്കാതിരുന്നതാം....ദിവ്യമഹാത്മപരിത്യാഗം—
ഞങ്ങളിൽ നിന്നുടെ ആത്മാവാൽ.... നീ പ്രതിബിംബിപ്പി—ച്ചീ—
ടുക.

7 നമസ്കാരം കേൾക്കുന്നവനേ.... ...

† അതിന്റെ ശേഷം

കൌമ്മാ. തന്നെ തള്ളിപ്പറഞ്ഞ ശെമഓനോടു.... ....

ഏവൻഗേലിയോൻ ....മത്താ. 26: 47....75

വിശ്വാസപ്രമാണം .. ഹൂത്താമ്മാ...

ആശീർവ്വാദം.

# വെള്ളിയാഴ്ചയിലെ രണ്ടാം ശുശ്രൂഷക്രമം



## പ്രാരംഭസ്തുതി

കൊമ്മാ.

തന്റെ ദാസനാൽ വിസ്തരിക്കപ്പെട്ട മ്ശിഹാതമ്പുരാനേ—നിന്റെ ന്യായവിസ്താരദിവസത്തിൽ ദയതോന്നി, ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

## പ്രാരംഭ പ്രാർത്ഥന.

അളവില്ലാത്ത തന്റെ സ്നേഹത്താൽ ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ടവനും, തന്റെ കഷ്ടാനുഭവത്തിൽ അഭയം പ്രാപിക്കുന്ന എല്ലാവർക്കും അതിനെ ബലമുള്ള കോട്ടയും വിജയത്തിന്റെ ആയുധവുമാക്കി തീർത്തവനുമായ ഞങ്ങളുടെ മ്ശിഹാതമ്പുരാനേ, നിന്റെ കൃപയാൽ തിരുസന്നിധിയിൽ ഞങ്ങൾ കഴിക്കുന്നപ്രാർത്ഥന കൈക്കൊള്ളേണമേ. ജീവകരമായ നിന്റെ കഷ്ടാനുഭവത്തെ ഞങ്ങൾ ധ്യാനിക്കുന്നതിനാൽ എല്ലാ കഷ്ടതകളെയും, നിനക്കു ഇഷ്ടമില്ലാത്ത എല്ലാ വികാരങ്ങളെയും ഞങ്ങളിൽനിന്നു നീക്കിക്കളയേണമേ. അറിവോടും ദൈവഭക്തിയോടും കൂടെ നിന്റെ കഷ്ടാനുഭവത്തിൽ വിശ്വസിച്ച്, അതിനെ കൊണ്ടാടി ആരാധിപ്പാനും, നിന്റെ വലത്തുഭാഗത്തു നില്പാനും ഞങ്ങളെ യോഗ്യതയുള്ളവരാക്കുകയും ചെയ്യേണമേ. ഹാശാ.

ജനം. ആമ്മീൻ.

## 51-ാം മസ്മൂർ

(എന്നയാനാ മ്ശിഹാ മലാക്—രീതി)

1 അത്ഭുതമടയാളം ശക്തി.... ഇവയാൽ മെസ്രേ—നിന്നിന്നു
പുറപ്പെട്ടോരുമുന്തിരിവള്ളി—ഉടയോനേഅവമാ—നിച്ചു

2 അപമാനം നിന്ദ്യം ഹാസ്യം.... രക്ഷകനവൾ പ്രതി—ഫലം ചെയ്തു
തവസുതയെന്നീ—കാണ്മാനായ്... അബ്രഹാമേവരകി— വേഗം

3 യാക്കോബേനിന്ദ്യവുംക്രൂരവും....തന്നടയോനാംരക്ഷ—കന്നു
പ്രതിഫലംകൊട്ടത്തോരുദ്ദതാപ്പിന്മേൽ.... മുറയിട്ടവാനായ്—നീ
വരിക

4 ചീത്തക്കനികളംകൊട്ടത്തിരുന്ന ...തോട്ടത്തെതാൻനാശി—പ്പിച്ച
പകരംതിരുസഭയെനട്ട....ഉടയോൻവാഴ്ത്തപ്പെട്ടോ—ൻതാൻ

5 സകലാധിപനാംരാജാവേ-സ്തുതിയിൻഫലങ്ങളെകാട്ടു—വെ
പ്പാൻ
ശക്തിസഹായംഅടിയാക്ക നൽകണമേനീ—എന്നന്നേക്കം

6 മനസ്സാൽബലിക്കായ്‌വന്നവനേ—മനുജകുലത്തെവീണ്ട—വനേ
ബലികളംകൈക്കൊള്ളുന്നവനേ ... എന്നന്നേക്കംസ്തുതിനി—
നക്കേ

7 നിന്നാൽബലിഎല്ലാംമാഞ്ഞു....മർമ്മങ്ങളെല്ലാംനിറ—വേറി
നീതാൻശുദ്ധീകരിച്ചീട്ടുന്നു....ബലിയായ്തീൎന്നവനാ—കുന്നു.

## എനയാനാ. മററൊന്നു

പട്ടക്കാരൻ കഷ്ടതയും കുരിശും സഹിക്കയും, മുൾകിരീടം ധരിക്കയും ചെയ്തവനായ ദൈവമേ—

ജനം. ഞങ്ങളുടെമേൽ അനുഗ്രഹംചെയ്യേണമേ,

പട്ടക്കാരൻ. ആദാമിനെയും സന്താനങ്ങളെയും രക്ഷിപ്പാൻ തിരുഹിതത്താൽ കുരിശാരോഹണം ചെയ്തവനായ ദൈവമേ.... ഞങ്ങളുടെമേൽ

സകലവിശ്വാസികളുടെയും ശരണവും, നിഴലായ സകലത്തിന്റെയും സാക്ഷാൽ പൊരുളുമായദൈവമേ—ഞങ്ങളുടെമേൽ

ഇന്നെന്നപോലെ ഒരുനാളിൽ ദുഷ്ടകൈകളാൽ ബന്ധിപ്പിക്കപ്പെട്ടവനും, ക്രൂശിൽ തൂക്കപ്പെട്ടവനുമായ ദൈവമേ....ഞങ്ങളുടെമേൽ

ഞങ്ങളുടെ രക്ഷയ്ക്കായ് ക്രൂശിൽ വച്ചുമനസ്സോടെ തന്റെ ജീവനെ വിട്ടകയും, ഞങ്ങളുടെ നീതികരണത്തിന്നായി മഹത്വത്തോടെ ഉയിർത്തെഴുന്നേൽക്കയും ചെയ്തവനായ ദൈവമേ....ഞങ്ങളുടെ

പിതാവേ, ഇവർ ചെയ്യുന്നതു ഇന്നതെന്നു അറിയായ്കയാൽ ഇവരോട് ക്ഷമിക്കണമേ എന്നു തന്റെ ശത്രുക്കൾക്കുവേണ്ടി പ്രാർത്ഥിച്ചവനായ ദൈവമേ.... ഞങ്ങളുടെ മേൽ

നീ ഇന്നു എന്നോടു കൂടെ പറുദീസായിൽ ഇരിക്കുമെന്നു തന്റെ വലത്തുഭാഗത്തെ കള്ളനോടു അരുളിച്ചെയ്തവനായ ദൈവമേ.... ഞങ്ങളുടെമേൽ....

എന്റെ ദൈവമേ! എന്റെ ദൈവമേ! നീ എന്നെ കൈവിട്ടതു എന്ത് എന്നു നിലവിളിച്ചു പറഞ്ഞവനായ ദൈവമേ.... ഞങ്ങളുടെ....

പിതാവേ, ഞാൻ നിന്റെ കൈകളിൽ എന്റെ ആത്മാവിനെ ഭരമേല്പിക്കുന്നു എന്നു പറഞ്ഞ്, തന്റെ ആത്മാവിനെ പിതാവിങ്കൽ ഭരമേല്പിച്ചവനായ ദൈവമേ,.... ഞങ്ങളുടെമേൽ

ഒന്നാംപ്രോമ്യോൻ.

കുക്കായാ

ദൈവത്തിന്നാദ്യജാത....നാകും യേശു
ആഴ്ചയിൽ ആറാംദിനം.... മൂന്നാംമണിനേരം
വൻകുരിശും തൻ.... തോളിൽ വഹിച്ചു
സൃഷ്ടികൾ ക്കൊക്കെ — രക്ഷകനായവൻ
പട്ടണത്തിൻവെളിയിൽ ... ക്രൂശിക്കപ്പെടാൻ
സെഹിയോൻ തെരുവിലൂടെ.... പോവതു കാണ്മിൻ.
ഹല്ലേലൂയ്യാ — ഉ — ഹാല്ലേലൂയ്യാ

സ്രൂബഹാ

ദൈവസുതനാം ലോക.... രക്ഷകനിതാ
ഗാഗുൽത്താ മലയിന്മേൽ.... ക്രൂശിക്കപ്പെടുന്നു
തൻശിരസ്സതിൽ ...മുൾമുടികാണുന്നു
കാൽകരങ്ങളിൽ ....ആണികേറീടുന്നു.
തിരുവിലാവിൽ ചവലത്താൽ .... കുത്തേൽക്കുന്നു
മുറിവിലൂടെ പാപശുദ്ധിക്കായ് .... ജലരക്തങ്ങൾ
ഒഴുകീടുന്നു — തൻകൃപയ്ക്കു സ്തോത്രം.

## ഏത്രാ

തന്റെ സ്നേഹത്താൽ തിരുവുള്ളം തോന്നി ഞങ്ങൾക്കുവേണ്ടി ജഢമെടുത്തു കഷ്ടത അനുഭവിക്കയും, കുരിശിന്മേൽ നഗ്നനായികിടന്ന തന്നെ കാണാതിരിപ്പാൻ ആകാശവീഥിയിൽ സൂൎയ്യൻ ഇരുട്ടടകയും, തന്റെ ശബ്ദംകേട്ടിട്ട് പാറകൾപിളൎക്കയും, ശവക്കല്ലറകൾ തുറക്കയും, അതിൽ നിന്നു അനേകം മരിച്ചവർ ഉയിൎത്തെഴുന്നേല്ക്കയും ചെയ്വാൻ കാരണമായ പിതാവിന്റെ ഏകജാതനും, പാപത്തിന്റെ ശിക്ഷാവിധിയിൽ നിന്നു ഞങ്ങളെ രക്ഷിപ്പാൻ തന്നെത്തന്നെ ബലിയായി അൎപ്പിക്കുന്നതിനു തിരുമനസ്സായ ദൈവത്തിന്റെ കുഞ്ഞാടുമായ കൎത്താവേ, ഞങ്ങളുടെ ജീവകാലം മുഴുവനും വിട്ടുകൂടാതെ തിരുസന്നിധിയിൽ ഞങ്ങളെ നിൎത്തിക്കൊള്ളേണമേ. ഞങ്ങളുടെ പ്രാൎത്ഥനകൾ കൈക്കൊണ്ട്, ഞങ്ങളുടെ ആരാധനയിൽ നിനക്കു പ്രസാദം തോന്നേണമേ. ഞങ്ങൾ എല്ലായ്പോഴും നിനക്കും നിന്റെ പിതാവിനും പരിശുദ്ധറൂഹായ്ക്കും സ്തുതിപാടുകയും ചെയ്യുമാറാകണമേ....ഹാശാ.

ജനം. ആമ്മീൻ.

## ബാത്തെഗ് ഹാശാ

1 ഞങ്ങൾക്കായ് ഏററനിൻ.... പ്രതി

2 താതനാം ദൈവ—ത്തോടൊത്തു ...
അംബരങ്ങൾ ...വിരിച്ചവൻ.
ആയദൈവ....തനയന്റെ
തിരുക്കൈകളിനു....ക്രൂശിന്മീതെ. ..
ആണികളാൽ—തറയ്ക്കപ്പെട്ടു. പ്രതി

3 സൎവ്വലോകങ്ങ—ളുടെ ഭാരം—
ഭുജത്തിൽ വഹിച്ചീ—ടുന്നോനാകും,
തന്നുടെ തിരു....മേനിയതിൻ—
ഭാരമാകെ....മൂന്നാണികൾ....
ക്രൂശിൽ ഊന്നു....വഹിച്ചുവല്ലോ. പ്രതി

4 പറുദീസായിൽ....ആദം ഹവ്വാ....
എന്നിവരിൻ—നഗ്നതയെ,
തോലാൽ മറച്ച—ദൈവസുതനെ,

ആദപുത്രർ....വസ്ത്രമൂരി....
നഗ്നരാക്കി....തീർത്തുവല്ലോ. പ്രതി

5 നന്മകൾക്കുപകരം....തിന്മയേററ....
നാഥാ ഞങ്ങളിൻ .. തിന്മ മായിച്ചു്,
ധാരാളമായ....നിൻ നന്മകൾ,
ഞങ്ങൾക്കു നീ....കൃപയോടെ....
സൗജന്യം ചെ—യ്തീടേണമേ. പ്രതി

6 മിന്നുന്നപ്രകാ—ശത്തിന്നങ്കി—
ധരിച്ചിരിക്കുന്ന....വനായിരിക്കെ,
നഗ്നനായി...ക്രൂശിൻമീതെ
തൂക്കപ്പെട്ട....മ്ശിഹായേനീ....
നിൻമഹിമ—ഉടുപ്പിക്കെങ്ങളെ. പ്രതി

7 ശാപമരമാം—ക്രൂശിൻമീതെ....
തൂങ്ങുംമഹത്വ—രാജനാകും,
നാഥാനിന്നെ....കണ്ടു് തിരു,
രക്തത്തിൻവി...ലയാകുംഞങ്ങൾ....
ഭയഭക്തിയോടെ—കുമ്പിടുന്നു. പ്രതി

8 അടിതൊട്ടു മുടിയോളം....അടിപ്പാടിലൂടെ—
ഉടലൂടെഒഴുകീ....ടുന്നരക്തം
പാപ വിനാശകം—എന്നു ഞങ്ങൾ
അകമെ ദൃഢമായ്....വിശ്വസിക്കുന്നു—
അതിനായ് നാഥാ....നിനക്കുസ്തോത്രം. പ്രതി

9 എൻദൈവമേനിൻ....ജീവകരമാം—
മരണത്തെഞാൻ... ധ്യാനിച്ചിട്ടു്,
നിത്യംസ്തുതി....നിൻസന്നിധൌ
അണെപ്പാൻഎനിക്കു ...കൃപനൽകേണമേ—
എനിക്കായ് ക്രൂശിൻ...മരിച്ചനാഥാ. പ്രതി

10 താനയൻകുരിശിനെ....കണ്ടവരെല്ലാം—
പുകഴ്ത്തിഅതിനെ....കൊണ്ടാടുന്നു.
അവനോടുകൂടെ....അവരെക്രൂശിൽ
പതിച്ചുംകൂടെ... മരിച്ചും തൻെറ—
ജീവശക്തി...പ്രാപിക്കുന്നു. പ്രതി

## മാർ യാക്കോബിന്റെ ബാഊസാ

കഷ്ടത, സ്ലീപ്പാ, മരണം........................ പ്രതി
ശോകപാപീ....യേശുവിന്നരികിൽ....ഗതസീമാനിൽ
കാൺകനിൻരക്ഷകൻ....പോരാട്ടത്തിൽ....തളന്നീടുന്നു.
ശത്രുതന്നുടെ ...തീയമ്പുകളെ.....എയ്തിടുന്നു.
താതൻതന്നുടെ ...സുതനിൽ പാപ ....ചുമടേററുന്നു.
കോപാഗ്നിയിൽ—വത്സലസുതന....ങ്ങുരുകീടുന്നു.
വാളിന്നവനെ....ഇരയാക്കണമെ....ന്നരുളീടുന്നു.
ചോരത്തുള്ളിക....ളൊഴുകീടുന്നു....തിരുമെയ് തന്നിൽ
പ്രാർത്ഥനയാൽതാൻ....ജനകന്നിഷ്ടം....കയ്യേൽക്കുന്നു. പ്രതി

ക്രൂശിൽ തൂങ്ങിയോ....രേശുവിന്നരികിൽ....ചേരുകപാപി
നിന്മേലുള്ളോ....രീശൻസ്നേഹം... കവിഞ്ഞൊഴുകുന്നു
തന്നാദ്രതയിൻ....ആഴംനിനക്കയ്....ഉണന്നീടുന്നു
ക്രൂരിരുളേറം....രാത്രിയിലുംതൻ... മുഖംശോഭിക്കുന്നു.
നിന്മേലുള്ളതൻ....സ്നേഹമാറു— ന്നില്ലൊരുനാളും,
തൽപ്രകാശം....മങ്ങിടുന്നി....ല്ലൊരുനാളും
വിശ്വാസത്തോ....ടങ്ങതിനെതികവായ്....കണ്ടിടുവാൻ
നൽകേണമേ നിൻ— ആത്മാവിന്നൊളി....എൻമാനസത്തിൽ.

ഉത്തരമരുളുക.—അരുളുകദേവാ.................

### ക്കൊമ്മാ

ന്യായവിസ്താരത്തിൽ തന്റെ ദാസനാൽ അടിക്കപ്പെട്ടമ്ശിഹാ തമ്പുരാനേ....നിന്റെ ന്യായവിസ്താരദിവസത്തിൽ ദയതോന്നി, ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

ഒന്നാംപാഠം. സ്ലീഹായിയാ, 13. അ.

### അപേക്ഷ.

എല്ലാവരുടെയും ജീവനും പ്രത്യാശയുമാകുന്ന ഞങ്ങളുടെ മ്ശിഹാതമ്പുരാനേ, പാപത്തിന്റെ അഗാധത്തിൽ നിന്നു ഞങ്ങളെ നീ കോരിഎടുക്കേണമേ. പാപത്താൽ അശുദ്ധരായ ഞങ്ങളെ നീ ശുദ്ധീകരിച്ചു വെടിപ്പാക്കേണമേ. കഷ്ടതകളെ സഹിപ്പാനും, അവമാനകരമായ മരണം അനുഭവിപ്പാനും, മനസ്സോടെ എഴുന്നള്ളിയവനായ

കർത്താവേ, സകലകഷ്ടതകളിൽനിന്നും നിരാശയിൽ നിന്നും ഞങ്ങളെ രക്ഷിക്കേണമേ. നിൻെറ താഴ്മയും സ്നേഹവും കരുണയും ഞങ്ങളെ പഠിപ്പിക്കേണമേ. നിൻെറ രണ്ടാമത്തെ എഴുന്നള്ളത്തിങ്കൽ വെണ്മയുള്ള വസ്ത്രങ്ങൾ ധരിച്ചും, ദീപയഷ്ടികൾ പ്രകാശിപ്പിച്ചും കൊണ്ട് നിന്നെ എതിരേല്പാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കുകയും ചെയ്യേണമേ ഹാശാ....

ജനം. ആമ്മീൻ.

ഏ്യനയാനാ

പട്ടക്കാരൻ തൻെറ ഇഷ്ടത്താൽ നമുക്കുവേണ്ടി മനുഷ്യാവതാരം ചെയ്കയും, ജഡത്തിൽ കഷ്ടപ്പെടുകയും ചെയ്ത ദൈവപുത്രനെ ധ്യാനിച്ചു നാം കുമ്പിടണം.

ജനം ഞങ്ങളുടെ ദൈവമായ കർത്താവേ, ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

പട്ടക്കാരൻ നമ്മുടെരക്ഷക്കുവേണ്ടി കുററക്കാരനെപ്പോലെ ന്യായസ്ഥലത്തിലേക്കു കൊണ്ടുപോകപ്പെട്ട ദൈവപുത്രനെ ധ്യാനിച്ചു നാം കുമ്പിടണം ഞങ്ങളുടെ............

രാജാധിരാജാവായ തന്നെ കൊല്ലുവാൻ രാജാക്കന്മാരും ന്യായാധിപതിമാരും ഒന്നിച്ചു ആലോചന ചെയ്തതിനെ സമ്മതിച്ചവനായ തന്നെ ധ്യാനിച്ചു നാം കുമ്പിടണം. ഞങ്ങളുടെ..........

ഭാരമേറിയ ക്രൂശിനെ ചുമന്നുകൊണ്ടു ഗാഗുൽത്താമലയിലേക്കു നടന്ന നമ്മുടെ രക്ഷിതാവാം ദൈവത്തെ ധ്യാനിച്ചു നാം കുമ്പിടണം ഞങ്ങളുടെ.... .... ....

നമ്മുടെപാപങ്ങൾക്കു വേണ്ടി ആകാശത്തിനും ഭൂമിക്കും മദ്ധ്യേ ഹീനമായ ക്രൂശിൽ തൂക്കപ്പെട്ടവനെ ധ്യാനിച്ചു നാം കുമ്പിടണം.

ഞങ്ങളുടെ....... .......

അപേക്ഷ.

ആകാശത്തിൻെറയും ഭൂമിയുടെയും നാഥനും, ഞങ്ങളുടെ ആത്മാക്കൾക്കു ദൈവവുംരക്ഷിതാവും, ബലഹീനരായ ഞങ്ങളെ സഹായിച്ചവനും, ഞങ്ങൾക്കുവേണ്ടി വേദനയോടുപ്രാർത്ഥിച്ചവനും, പ്രാർത്ഥന കൈക്കൊള്ളുന്നവനും, ഞങ്ങൾക്കുവേണ്ടി ദുഃഖത്തോടെ പിതാവിൻെറ

മുൻപിൽ മുട്ടുകുത്തിയവനും, ഞങ്ങളുടെ വേദനകളും സങ്കടങ്ങളും മാററുവാൻ മരണത്തോളം വേദനപ്പെട്ടു ദുഃഖിച്ചവനും, ഞങ്ങളുടെ സന്തോഷങ്ങളുടെ അധിപതിയുമായ മ്ശിഹാതമ്പുരാനേ, എല്ലാ ഉപദ്രവങ്ങളിൽ നിന്നും ഞങ്ങളെ വിട്ടുവിടക്കണമേ. ശക്തിക്കപ്പുറമായ പരീക്ഷകളിൽ നിന്നു ഞങ്ങളെ എല്ലായ്പോഴും രക്ഷിച്ചുകൊള്ളണമേ· നിൻെറ ദൂതന്മാരെ ഞങ്ങൾക്കു ചുററും കാവൽ നിർത്തണമേ. നിൻെറ കൽപനകളെ ആചരിപ്പാനും നിൻെറ തിരുവിഷ്ടം ചെയ്‌വാനും ഞങ്ങളെ സന്നദ്ധരാക്കുകയും ചെയ്യേണമേ. ഹാശാ.

ജനം. ആമ്മീൻ.

## രണ്ടാം പ്രൊമ്യോൻ.

### കുക്കായാ.

ആഴ്ചയിലാറാംദിനത്തിൽ.... മൂന്നാം മണിയിൽ
ലോക രക്ഷകനെ ദുഷ്ട.... യൂദർ ക്രൂശിച്ചു
ഭൂതങ്ങളിളകി.... ഭൂമിഭ്രമിച്ചു
പാറകൾ പിളന്നു.... കുന്നുകൾ വിറച്ചു.
കബറുകൾ തുറന്നു.... മരിച്ചവരങ്ങുയിർത്തു
ദൈവസുതനെ തൂക്കിയ.... ജനത്തിന്നു ഹാ കഷ്ടം
തന്മരണത്താൽ—മരണം നമുക്കൊഴിഞ്ഞു.

### ശൂബഹാ.

തിരുസഭയിൻ സവ്വ.... പ്രജകളെ നിങ്ങൾ
ലോകത്തിൻ ദീപമാകും.... നീതിസൂര്യനെ
ക്രൂശുമരത്തിൻ—മുകളിൽ കാണ്മീൻ
കൈകാലുകളിൽ—തിരുവിലാവിലും
ആണി കുന്തങ്ങളാൽ—മേനിയിലേററ
മുറിവു മുത്തംചെയ്തു—വന്ദിച്ചാർത്തു ചൊല്ലീടുവിൻ.
ഹാലേലൂയ്യാ—ഉ ഹാലേലുയ്യാ
നാഥാ— അനുഗ്രഹിച്ചെങ്ങളെ തുണക്കണമേ

### ബാത്തെഡ് ഹാശാ

1 ഞങ്ങൾക്കായ് ഏററനിൻ.... .... .... ... പ്രതി.

2 മഹിമയുടെ—രാജനാകും ...
മശിഹാ മരിച്ചു—അത്ഭുതസ്ലീബാ,

ഞാൻ ധ്യാനിച്ചീ—ടുമ്പോൾ എൻെറ
സർവാദായ—ങ്ങളെയും നഷ്ടം—
എന്നുഞാൻ ഗ—ണിച്ചീടുന്നു പ്രതി

3 എൻ ദൈവമേ—ക്രിസ്തുനാഥാ—
നിന്നുടെകുരിശി—ങ്കലെന്ന്യേ ഞാൻ,
ഒന്നിലും ഒട്ടും—പുകഴായ്‌വാൻ,
നിൻ ക്രൂശിൻമാ—ഹാത്മ്യം നിന്നാം—
ത്മാവാലെനിക്കു—കാണിച്ചീടുക പ്രതി

4 എന്നെ അത്യ - ന്തം മോഹിപ്പി—
ച്ചീടും സവ്—വസ്തുക്കളും,
എൻനാഥാ നിൻ—ചോരയതിൻ
ഫലമാം പുണ്യ—ഭാഗ്യങ്ങളെ—
നേടീടുവാൻ—വെടിഞ്ഞീടുന്നേൻ പ്രത

5 പ്രിയസോദരരേ—തിരുശിരസ്സിലും—
സവാംഗങ്ങ—ളിലും ഒഴുകീടും,
രക്തത്തിൽചേൻ—വിളങ്ങീടുന്ന,
സ്നേഹഖേദങ്ങൾ—കണ്ടീടുവിൻ—
അൻപേറുംനാഥനെ—കുമ്പിട്ടീടുവിൻ പ്രതി

6 ഇതിനുതുല്യം—സ്നേഹ ഖേദങ്ങൾ—
എങ്ങുയോജി—ച്ചു കാൺമൂ നാം
മുള്ളുകൾകൊണ്ടു—ഇത്ര ശ്രേഷ്ഠ—
മായൊരു മുടിയി—തെന്ന്യേ എങ്ങും—
കാണ്മാനില്ല—പാപീന്ദ്രനാം. പ്രതി

7 ഈ പ്രപഞ്ച—മാകയെൻെറ—
സമ്പാദ്യമെ—ന്നിരുന്നീടിലും.
ഇമ്മഹാത്മ്യപ—സ്സ്യോരു സ്തോത്രം
കാഴ്ച്ചയ്ക്കിവ—നിസ്സാരങ്ങൾ—
എന്നെൻ മനം—ചൊല്ലീടുന്നു. പ്രതി

8 ആശ്ചര്യപൂർണ്ണ—മാം നിൻദിവ്യ—
സ്നേഹത്തിനു—പകരമായി,
എൻ ജീവദേഹ—ദേഹികളും
സർവ്വസമ്പത്തു—ക്കളും കൂടെ—
സ്തോത്രപൂവ്—മർപ്പിക്കുന്നു. പ്രതി

9 എൻരക്ഷകാ—എന്നായുസ്സിൻ—
നാളെല്ലാം നിൻ—ദിവ്യ സ്ലീബാ
എൻധ്യാനവും —എൻഗാനവും,
ആയീടുവാൻ—നിന്നാത്മാവാൽ—
കൃപ നീ തന്ന— രുളീടേണമേ. പ്രതി

## മാർ അപ്രേമിൻെറ ബാഊസാ.

1 ഞങ്ങൾക്കായതി കഷ്ടതകൾ— പ്രതി

2 കരുണാകരനെ നിൻജനത്തെ—എത്രയോവളരെ നീ സ്നേഹിച്ചു.
നിൻമഹത്വത്തിൽ പരത്താൻനീ—അവർക്കായ് നിന്നെ ഒള്ളിച്ചു
താഴ്മയിൻരൂപം നീ എടുത്ത്—മരണത്തോളം താഴ്ത്തി നിന്നെ—
ക്രൂശിൻ കഷ്ടത നീ സഹിച്ച്—നിത്യജീവൻ അവർക്കാ—യ്
ന—ൽകി

3 ഗാഗുൽത്തായിൻമുകളിലഹോ—ക്രൂശിപ്പാനായ് തീപ്പെഴതി
കുരിശെടുപ്പിച്ചു നടത്തിയപിൻ—കുരിശിൽതന്നെ കിടത്തുന്നു
കയ്യിലും കാലിലും ആണികളെ—തറച്ചീടുന്നവർ ചുററികയാൽ
കുരിശോടുതന്നെ പൊക്കിയവർ—ഹേമത്തോടുറപ്പിക്കുന്നു
തന്നുടെ ഇരുവശങ്ങളിലോരൊ—കള്ളനെക്കുടെത്തു—ക്കു—ന്നു.

4 വഴിതെററിൽനിന്നുദ്ധരിപ്പാൻ—പാടേററോനേ യേശുമന്നാ
ജീവൻ ഞങ്ങൾക്കുണ്ടാവാൻ—ഞങ്ങളെപ്രതിമരണത്തിന്നായ്
നിന്നെത്തന്ന നിൻജനകനവൻ—വാഴ്ത്തപ്പെട്ടവനാകട്ടെ,
പറക്ലീത്തായാം വിശുദ്ധാ—ത്മനും സ്തോത്രമെ—ന്നേ—ക്കും.

5 നമസ്കാരം കേൾക്കുന്നോനേ........ പ്രതി

കൌമ്മാ. ന്യായവിസ്താരത്തിൽ തൻെറ ദാസനാൽ പരിഹസിക്കപ്പെട്ട മ്ശിഹാതമ്പുരാനേ—നിൻെറ ന്യായവിസ്താര ദിവസത്തിൽ ദയതോന്നി, ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ......

രണ്ടാംപ്പാഠം. ഗലാത്തി. 3 അ.

## F. M. 2.

മദറാശാ. (ശേ്തക്ക സക്കായാ രീതി)

1 നാശലോകത്തെ....കണ്ടവൻ സ്വൎഗ്ഗത്തിൽ
താതൻ മഹത്വത്തെ—വിട്ടവൻ ....മനസ്സോടെ
ദാസനുടെ—വേഷമെട്ടു—
ത്താകൃതിയിൽ —മാനുഷനായ്
കുരിശോളം—താഴ്ത്തിയവൻ—മരണത്തെ — ആസ്വദിച്ചു.

2 ദൈവകോപത്തിൽ—വീണവരാം മാനുഷരെ
ശാപപാത്രമായ്—തീൎന്നവരാം ....പാതകരെ
വീണ്ടെടുപ്പാൻ....രക്തത്തെ
ചിന്തിയവൻ—ബലിയായി
താതനുടെ—കോപത്തെ —ആററിയവൻ — നിരപ്പാക്കി.

3 യേശുവേ,നിൻെറ — സ്നേഹത്തെ ഞാൻ കണ്മാൻ
ക്രൂശൊട്ടുകൂടെ — വരിക നീ—എൻ മുന്നൽ
നീമാത്രം—എനിക്കുള്ളോൻ
നീയൊഴികെ—സ്നേഹിപ്പാൻ
എനിക്കാരു—മില്ലിഹത്തിൽ—സ്നേഹിക്കും— ഞാൻ നിന്നെ.

4 എൻമോചനത്തെ —നീ വാങ്ങി, ക്രൂശതിനാൽ
എൻഭാഗ്യത്തെ—നീ നേടീ—രുധിരത്താൽ
വീണ്ടെടുപ്പിൻ—ദാനങ്ങളാം
നൽവരങ്ങളും—ചിന്തി നീ,
മരണത്തിൻ—മുള്ളൊടിച്ചോൻ—പാതാളം—ജയിച്ചവൻ നീ

5 ഞാൻ പാടിടും—ആനന്ദമോടിനിയും
മണ്ണിലും പിന്നെ—വിണ്ണിലും....നിന്നെ ഞാൻ
വാഴ്ത്തിടും—മോദമോടെ
ചേൎക്കും നീ —മഹത്വത്തിൻ
പൊൻമുടിയും—എൻ ശിരസ്സിൽ....വച്ചീടും നീ ... അന്ത്യത്തിൽ.

† അതിൻെറശേഷം

ഏവൻഗേലിയോൻ മത്താ: 27:1-44.

† അതിൻെറശേഷം ഞങ്ങളുടെ കൎത്താവും

ഞങ്ങളുടെ ദൈവമേ....

സകല ബുദ്ധിയെയും എന്നുള്ള

ആശീൎവ്വാദം.

# വെ: മൂന്നാം ശുശ്രൂഷ

## പ്രാരംഭസ്തുതി

കൌമ്മാ ന്യായവിസ്താരത്തിൽ തൻെറ ദാസന്മാൽ പരിഹസിക്കപ്പെട്ട മ്ശിഹാതമ്പുരാനേ—നിൻെറ ന്യായവിസ്താരദിവസത്തിൽ ദയതോന്നി, ഞങ്ങളുടെമേൽ അനുഗ്രഹ ചെയ്യേണമേ.

## പ്രാരംഭപ്രാത്ഥന

ഞങ്ങളുടെ വഗ്ഗത്തിൻെറ രക്ഷക്കായി, ക്രൂശിൽ തൂക്കപ്പെട്ട ഞങ്ങളുടെ കത്താവും ദൈവവുമായ മ്ശിഹായേ, നിൻെറ വിശുദ്ധ കഷ്ടാനുഭവം ഞങ്ങൾക്ക സമാധാനത്തിൻെറ ആധാരവും ജയത്തിൻെറ. കൊടിയും രക്ഷയുടെ പ്രത്യാശയുമായി ഭവിക്കുമാറാകേണമേ· സർവശക്തിയുള്ള നിൻെറ വലങ്കയ്യാൽ ഞങ്ങളെ നീ അനുഗ്രഹിക്കയും ഞങ്ങളുടെ കൂട്ടം മുഴവനെയും നിൻെറ സ്ലീബായുടെ ചിറകിൻ കീഴ മറെച്ചുകൊള്ളുകയും ചെയ്യേണമേ. പിതാവും പുത്രനും പരിശുദ്ധറൂഹായുമായ ദൈവമേ, ഞങ്ങളുടെ ആയുഷ്കാലം മുഴവനും ഞങ്ങൾ നിന്നെ പ്രസാദിപ്പിക്കയും നിനക്കസ്തുതിയും സ്തോത്രവും പാടുകയും ചെയ്വാൻ ഞങ്ങളെ യോഗ്യതയുള്ളവരാക്കേണമേ ഹാശാ

ജനം ആമ്മീൻ

## 22ാം മസ്മൂർ

## എനയാന.

പട്ടക്കാരൻ. തൻെറ വാത്സല്യ പുത്രനെ പാപികളായ ഞങ്ങൾക്ക വേണ്ടി ഇഹലോകത്തിലേക്ക അയപ്പാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചവനായ ദൈവമേ,

ജനം നീ വാഴ്ത്തപ്പെട്ടവനും സ്തുതിക്കപ്പെട്ടവനുമാകുന്നു.

പട്ടക്കാരൻ. ഞങ്ങൾക്കവേണ്ടിയുള്ള നിൻെറ കഷ്ടാനുഭവത്താലും ക്രൂശിൽ തറപ്പാലും, സകല വഞ്ചനകളിൽ നിന്നും ഞങ്ങളെ രക്ഷിച്ചവനായ മ്ശിഹായെ—

നീ വാഴ്ത്തപ്പെട്ടവനും സ്തുതിക്കപ്പെട്ടവനുമാകുന്നു.

രഹസ്യമായ തന്റെ ശക്തിയാൽ പാപക്കറയിൽ നിന്നു ഞങ്ങളെ വീണ്ടെടുക്കുന്ന പരിശുദ്ധാത്മാവാം ദൈവമേ—

നീ വാഴ്ത്തപ്പെട്ടവനും............

ത്രിത്വമായ ഏകശക്തിയായ പിതാവും പുത്രനും പരിശുദ്ധറൂഹായുമായ ദൈവമേ—

നീ വാഴ്ത്തപ്പെട്ടവനും സ്തുതിക്കപ്പെട്ടവനുമാകുന്നു.

## പ്രോമ്യോൻ.

ഏനാനാനഹറാ—രീതി.

നിലവിളി ഞാൻ—കേൾക്കുന്നേ ക്രൂശിൽ
അലറുന്നതിലെൻരക്ഷകൻ താൻ,
മുറവിളിയും—കേൾക്കുന്നേനവിടെ
സകലവും നിവർത്തിച്ചതിലെനിക്കായ്,
ബലിയാൽ മോചന—മെനിക്കരുളി
ബലയാറിൻ തല—ചതച്ചവിടെ
ബലവാനെ ജയി—ച്ചവൻ കുഴിയിൽ—
വിലങ്ങരായവരെവിടുവിച്ചു
വലുതായൊരുജയംനേടിയപിൻ.

## ശൂബഹാ.

വരുന്നിതാ ഞാ—നേശുദേവ നിന്നരികിൽ
കുരിശതിൽ നിന്നെഞാൻ കാണുന്നു
ചൊരിയുന്നേൻ—ബാഷ്പം നിൻപാദെ
പറവാനരുതെനിക്കുടയോനേ,
പാരിടമതിലീ—വിധമാരും
പാപിയെസ്നേഹി—ച്ചില്ലല്ലോ
മരണത്തോളം—നീയെന്നെ
സ്നേഹിച്ചെൻരിപുക്കളെഒടുക്കി
ശരണമെനിയ്ക്കായ് നീ നേടി.

## എനയാനാ.

പട്ടക്കാരൻ. എല്ലാവരുടെയുംന്യായാധിപതിയായിരിക്കെ, അന്യായക്കാരാൽ മരണശിക്ഷയ്ക്കു വിധിക്കപ്പെട്ടവാൻ തിരുമനസ്സായപരിശുദ്ധനും നീതിമാനുമായ ദൈവമേ—

ജനം. നിന്റെ കുരിശിങ്കലേക്ക അട്ടത്തുവരുന്ന ഞങ്ങളെ അനുഗ്രഹിക്കേണമേ.

പട്ടക്കാരൻ. തന്റെ സ്ലീബായാൽ ഞങ്ങളുടെ വർഗ്ഗത്തെ ഉയത്തുകയും, തന്റെ മരണത്താൽ ഞങ്ങളുടെ മരണത്തെ ജീവിപ്പിക്കയും ചെയ്തവനായ ദൈവമേ—

നിന്റെകുരിശിങ്കിലേക്ക........

1 സ്വാഭാവികമായി താൻ ദൈവമായിരിക്കെ, മനുഷ്യനായി വന്ന് വിധിക്കപ്പെടുകയും, ഞങ്ങളുടെ ശിക്ഷാവിധിയുടെ ശക്തിയെ അഴിക്കയും ചെയ്തവനായ ദൈവമേ—

നിന്റെകുരിശിങ്കിലേക്ക........

കുക്കായാ.

ദൈവസുതൻ സ്ലീപ്പായിൽ....തലചായിച്ചു,
തൻദേഹിയെ പിതാവിൻ....കൈകളിലേൽപിച്ചു,
മൃതിരഹിതൻ താൻ—മരിച്ചവരിടയിൽ,
ആശ്വസിച്ചതിനാൽ....കബറിൽ നിന്നു,
പറുദീസായിനുള്ളിലേക്ക—പാകംവഴി,
തന്നുയിർപ്പിൽ നമ്മും ആദ ...സുതക്കായ് തെളിച്ചു.
ഹാലേലൂയ്യാ....ഉ—ഹാലേലൂയ്യാ

ശുബഹാ

1 ദൈവം സ്ലീബായിലേറി...മരണം രുചിച്ചു,
മർത്ത്യക്കുയിർപ്പുണ്ടാക്കി .. പാതാളത്തിലിറങ്ങി,
അതിൻമതിലുകൾ .. വാതിലുകളും,
ഇരിമ്പോടാമ്പ—ലുകളും തകത്താൻ,
തൻസ്വരൂപമാം ആദാ....മിനെ നാശമതിൽ,
നിന്നുദ്ധരിച്ചവന്ന്....സ്തുതി എന്നെന്നേക്കും....
ഹ ...ഉ... ഹ

ബാത്തെദ് ഹാശാ

1 ഞങ്ങൾക്കായ് ഏററനിൻ....
2 ബലത്താൽ പണ്ട് ....മെസ്രേനിൽ നി....
ന്നെടുത്തോരു മുന്തിരി....ക്കൊടിയാം സുദർ
മാറായിൻവെള്ളം....മധുരമാക്കി,
തീത്തവനു....ദാഹിച്ചനേരം—
കയ്പുകൊടി....നീട്ടീടുന്നു പ്രതി

3 ആൻപേരും നാഥൻ.... ഒൻപതാം മണിയിൽ....
വൻപൻ പിശാചെ ....കൊള്ളചെയ്യുന്നു
കന്മഷമകററി .. ദുഃഖം നീക്കി
തമ്പുരാൻ മുൻപിൽ സമ്മതരാക്കി—
നിവൎത്തിയാമയെ ....നരചെയ്യുന്നു. പ്രതി

4 പാറകൾപൊട്ടി.... കീറുന്നല്ലോ—
തുറന്നീടുന്നു.... കബറിടങ്ങൾ
കീറീടുന്നു. ..ദേവാലയത്തിൻ
തിരശീലരണ്ടായ്.... സൂൎയ്യനും തൻെറ...
പ്രഭയെ മൂടി.... മങ്ങീടുന്നു. പ്രതി

5 കുരിശിന്നരികിൽ ....നിന്നൊരു നായകൻ ...
പറയുന്നിവൻ താൻ.... ദൈവകുമാരൻ,
ഘാതകനൊരുവൻ... വിലാവിൽ കുത്തി,
ചങ്കുതുറന്നു ....രക്തവും ജലവും....
ചൊരിഞ്ഞു ലോക... വിശുദ്ധിക്കായി. പ്രതി

## മാർ അപ്രേമിൻെറ ബാഊസാ

1 ഞങ്ങൾക്കായതികഷ്ടതകൾ .........

2 കള്ളന്മാരോടു കൂടെയവൻ— എണ്ണപ്പെട്ടെന്നുള്ളതായ—
നല്ലൊരുവാക്യംനിവൎത്തിപ്പാൻ— വല്ലഭനിങ്ങനെമനസ്സായി—
ഭാരംകൊണ്ടുടൽതാഴുമ്പോൾ—കീറീടുന്നുകാൽ കരവും
ചോരത്തുള്ളികൾശിരസ്സുമുതൽ—പാദത്തോളംഒഴു കു....ന്നു.

3 വെയിലുംചൂടുംകൊണ്ടതിനാൽ—വീങ്ങീടുന്നുതിരുമേനി
അതിലുംവേദനപ്രിയതാതൻ—തിരുമുഖംതനിക്കു മറെക്കുന്നു
എൻദൈവമേ, എൻദൈവമെ— ന്നീവണ്ണംതാൻനിലവിളിച്ചു
കണ്ണീർവാൎത്തുകരഞ്ഞവൻ— താതനെനോക്കിനമി—ക്കു—ന്നു.

4 സാത്താൻതന്നുടെ തീയമ്പേ—-എയ്തീടുന്നുമഴപോലെ
ശത്രുക്കൾ കുരിശിനെചുററി—പരിഹാസങ്ങൾ ചൊല്ലുന്നു
ബലവാനിൽനിന്നപഹൃതങ്ങൾ – ബലമോടുപിടിച്ചെടുക്കുന്നു.
കളവാംഅവനുടെകൊള്ളകളെ—ബലവാൻകയ്യിൽ വാ—ങ്ങു—ന്നു

5 സ്വർലോകത്തിൻ വാഴ്വുകളെ— എല്ലാംതാതൻ നൽകുന്നു
ഭൂലോകത്തിന്നതിരുകളെ— സ്വാധീനത്തിൽവാങ്ങുന്നു
ലോകംജഡംപിശാചിവർമേൽ— താനേകനായ്ജയംകൊണ്ടു
താതനോടു മാനുഷരെ—യോജിപ്പിച്ചാൻ ര— ക്ത— ത്താൽ.

6 താതാനിറവിത്തിയായെന്നുടനെ—താതനേറ്റരച്ചപിൻശി
രസ്സതിനെ
ക്രൂശിൽ ചായിച്ചുയ്യോത—ന്നാത്മാ താതന്നേല്പിച്ചു
കുരിശിലെനിന്നുടെജയമതിനെ—പറവാനാക്കുംവശമില്ലേ
തിരുസഭഅതിനെഅനുഭവിപ്പാൻ—അരുളീടേണമേക—ർത്താ—
വേ

3 നമസ്കാരം കൊൾക്കുന്നവനേ........

‡ അതിന്റെശേഷം

കൌമ്മാ

തന്റെ മരണത്താൽ ഞങ്ങളുടെ മരണത്തെ ജീവിപ്പിച്ച മ്ശിഹാതമ്പുരാനേ—ഞങ്ങളുടെജീവനെശക്തപ്പെടുത്തി, ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യണമേ.

പാഠവായന. സംഖ്യ 21: 1—9—എസ്രാ. 13: 9—29

മദ്രാശാ. (ശ്തക്കസക്കായാ-രീതി)

1 ഹേ! പാപീനി—നക്കുണ്ടായ പാപവിഷം,
തീരുവാൻ താത ...നയഃ പ്രാരുപരിഹാരി,
ഇവനല്ലോ ...ലോകത്തിൻ ...പാപത്തെ ....ചുമന്നവൻ,
രക്തത്താൽ ...മോചനം ...നൽകാൻ ബ ...ലിയായ്തീർന്നു.

2 ക്രൂശിങ്കൽ നീ....വന്നീടാൻ വിളിക്കുന്നു,
തിരുമേനികണ്ടു് ....തൃക്കാലുകൾ ചുംബിക്ക,
കള്ളന്മാരി....ലൊരുവനും,—താഡി—പനും തന്റെ,
ഉള്ളത്തി....ങ്കും ദൈവ....തേജസ്സ് ...കണ്ടതോർക്ക.

3 പാപികൾ ക്രൂശി....ന്നരികിൽ വന്നീടുന്നു,
വൈരികൾ തോറ്റു ....ഓടിഒളിച്ചീടുന്നു,
ക്രൂശിൻജയം—കണ്ടെങ്ങൾ,—ശുദ്ധിക്കായ്....നിന്റരക്തം,—
വൻനദിപോൽ....ഒഴുക്കീടാൻ....യാചിക്കു—ന്നേങ്ങൾ

4 രക്ഷയെ നിവർത്തി—ച്ചെന്നു താനുരയ്ക്കുന്നു,
താതൻ തന്റെ....തനയൻ ബലികണ്ടുടനെ,
ശാപങ്ങൾ....നീക്കിടുന്നു, ദാനങ്ങൾ— ചിന്തിടുന്നു,
ക്രൂരിരുൾ....ഓടിടുന്നു....ക്രൂശിങ്കൽ....വേഗമെത്താം

5 പാപീ! അനുതപിക്ക....പാപങ്ങൾവിട്ടിടുക,
പാപികളാശ്രയം .. മററാരുമില്ലിഹത്തിൽ,
താതസുതാ....ത്മാക്കൾക്കു—ണ്ടാകട്ടെ.... മാമഹത്വം,
ആദിമുതൽ ...ഇപ്പോഴും.... എന്നേക്കും....ഉണ്ടാക.

§ അതിന്റെശേഷം

കൌമ്മാ. തന്റെ മരണത്താൽ

‡ അതിന്റെ ശേഷം

ഏവൻഗേലിയോൻ....മത്താ 27: 45....56

വിശ്വാസപ്രമാണം.—ഹൂത്താമ്മാ.

ആകാശവും ഭൂമിയും എന്ന

ആശീർവാദം



# വെള്ളിയാഴ്ചസന്ധ്യയിലെ നമസ്കാരക്രമം.



### പ്രാരംഭസ്തുതി

കൌമ്മാ

തന്റെമരണത്താൽ ഞങ്ങളുടെ മരണത്തെ ജീവിപ്പിച്ച മ്ശിഹാതമ്പുരാനേ—ഞങ്ങളുടെ ജീവനെ ശക്തിപ്പെടുത്തി, ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

### പ്രാരംഭപ്രാർത്ഥന.

പട്ടക്കാരൻ.

മനുഷ്യരെ സ്നേഹിക്കുന്ന ദൈവമായ കർത്താവേ, യൌസേഫും നീർക്കാദിമോസും കൂടി സുഗന്ധവർഗ്ഗങ്ങൾ ഇട്ട് നിന്നെ സംസ്കരി

ച്ചതുപോലെ, ഉത്തമനടപടികൾ കൊണ്ട് ജീവൻ നല്കുന്ന നിൻെറ കബറടക്കത്തെ കൊണ്ടാടുവാനും, പുതിയ ശവക്കല്ലറയിൽ എന്നപോലെ ഞങ്ങളുടെ ഉള്ളിൽ നീ പ്രവേശിച്ച് വിശ്രമിപ്പാനും, നിൻെറ കുരിശിനാൽ നീ രക്ഷിച്ചിട്ടുള്ളവരോടുകൂടെ, നിനക്കും നിൻെറ പിതാവിനും പരിശുദ്ധാത്മാവിനും സ്തുതിയും സ്തോത്രവും കരേറുവാനും, ഞങ്ങളെ യോഗ്യതയുള്ളവരാക്കിത്തീർക്കണമേ. ഹൂശാ

ജനം ആമ്മീൻ.

## ൫-ാം മസ്മൂർ

## എനിയാനാ.

പട്ടക്കാരൻ സ്വഭാവപ്രകാരം ജീവനുള്ളവനായിരിക്കെ, ഞങ്ങൾക്കു വേണ്ടി മരിച്ചവരുടെ ഇടയിൽ അടക്കപ്പെട്ടവനായ ദൈവമേ....

ജനം. ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ.

പട്ടക്കാരൻ തൻെറ മനസ്സോടെ മരണം ആസ്വദിക്കയും, തൻെറ മരണത്താൽ മരിച്ചവരെ ജീവിപ്പിക്കയും ചെയ്തവനായ ദൈവമേ....

ഞങ്ങളുടെ മേൽ....—

പട്ടക്കാരൻ. മരണമില്ലാത്ത ജീവനുള്ളവനായിരിക്കെ, മരിക്കയും ജീവിക്കയും, ഞങ്ങൾക്ക ജീവൻ നല്കുകയും ചെയ്തവനായ ദൈവമേ

ഞങ്ങളുടെ മേൽ....

പട്ടക്കാരൻ. കുററക്കാരനായ ആദാം നിമിത്തം കുററക്കാരനെപ്പോലെ, മരിച്ചവരുടെ ഇടയിൽ വയ്ക്കപ്പെട്ടവനായ ദൈവമേ—

ഞങ്ങളുടെ മേൽ.......

പട്ടക്കാരൻ. ഞങ്ങളുടെ രക്ഷയ്ക്കായി മൂന്നു നാൾ കബറിൽ വസിച്ചിരുന്നവനായ ദൈവമേ—

ഞങ്ങളുടെ മേൽ.......

## മസ്മൂർ

കർത്താവേ നിന്നെ ഞാൻ നോക്കിവിളിച്ചു.......

§ അതിൻെറ ദശഷം

പട്ടക്കാരൻ. ഇന്നു ജീവനുള്ളവൻ തൻെറ കൃപയാൽ മരിച്ചവരുടെ ഇടയിൽ പ്രവേശിക്കയും, മരണത്തെ ശാസിക്കയും ചെയ്തു.

മരിച്ചവരുടെ ഇടയിൽ പാതാളത്തിൽ അവൻ പാൎത്തു എന്നു ഇശയായിയുടെ പുത്രൻ പ്രവചിച്ച വചനം ഇന്നു നിവൎത്തിയായി. ഉയിൎത്തെഴുന്നേല്പിൻെറ അടയാളത്താൽ മരിച്ചുപോയവൎക്ക അവൻ പ്രത്യാശ ഉണ്ടാക്കി.

റമതായിൽ നിന്നുള്ള നീതിമാനായ യൌസേഫേ, നീഭാഗ്യവാനാകുന്നു. എന്തെന്നാൽ ദൈവപുത്രൻെറ തിരുശരീരത്തെ നിക്ഷേപസാദ്ധ്യനാൽ നീ മൂടി. ഇതാ നിനക്കായി രാജ്യവും സന്തോഷമണവറയും സംഗ്രഹിച്ചിരിക്കുന്നു.

തൻെറ സ്വഭാവത്തിനു വികാരരഹിതനും, മനുഷ്യവൎഗ്ഗത്തിൻെറ രക്ഷയ്ക്കുവേണ്ടി മനസ്സോടെ കഷ്ടമനുഭവിച്ച്, മരിച്ച് അടക്കപ്പെട്ടവനുമായവൻ വാഴ്ത്തപ്പെട്ടവനാകുന്നു.

പ്രോമ്യോൻ.

കുക്കായാ.

ക്രൂശിൻചിറകുകളിൽനിന്നു—ദൈവസുതൻെറ,
തിരുമേനിആദരപൂൎവ്വം—ഇറക്കിസുഗന്ധ—
വൎഗ്ഗങ്ങൾ പൂശി—ശീലകൾ പൊതിഞ്ഞു,
പുതിയൊരു—കല്ലറയിനുള്ളിൽ,
മാന്യമായടക്കം ചെയ്തു—മാന്യമന്ത്രി—
ശ്രേഷ്ഠരാം യൌസെഫ് നീക്കോ—ദിമോസു എന്ന ധന്യർ
യോഗ്യമായി—പ്രതിഫലം ഏററിടും,

ശുബഹാ.

ദൈവം മരണ വാഹന—നായിട്ടിന്നു,
പാതാളത്തിൽ പൂകി അതിൻ—ശക്തി തകൎത്തു,
മരണം ഭ്രമിച്ചു—പാതാളം ഇളകി,
നരകസൈന്യങ്ങൾ—പരിഭ്രമിച്ചോടി,
മരണമുള്ളൊടിഞ്ഞു നരക—ഭയംനീങ്ങി
നിത്യതയിലേക്കുള്ള—ഉയിൎപ്പും സ്ഥാപിച്ച
ഹാലേലൂയ്യാ —വന്ദനം തന്നിക്കെന്നും.

എത്രാ.

പട്ടക്കാരൻ. തൻെറ ദാസന്മാരായ നീക്കോദിമോസിനാലും യൌസേഫിനാലും, സുഗന്ധദ്രവ്യങ്ങൾകൊണ്ടും വെള്ളവസ്ത്രങ്ങൾകൊണ്ടും

ചെയ്യപ്പെട്ട സംസ്കാരം മനസ്സോടെസ്വീകരിച്ച സൌരഭ്യവും പരിമളവുമായ ഞങ്ങളുടെ ദൈവമായ മിശിഹാകർത്താവേ, നിൻെറ മാറാത്ത സ്നേഹത്താൽ കുരിശാരോഹണം ചെയ്തതിനെ ഓക്കുന്ന ഈ പെരുന്നാളിൽ നാഥനായ നിനക്കു ഇപ്പോൾ ഞങ്ങൾ സമപ്പിച്ചിരിക്കുന്ന ഈ പ്രാർത്ഥനകൾ ഞങ്ങളുടെ ബലഹീന കൈകളിൽ നിന്നു അംഗീകരിക്കേണമേ. ഇഹത്തിലും പരത്തിലും ഞങ്ങൾക്കു കടങ്ങളുടെ പൊറുതിയും പാപപരിഹാരവും കനിവോടെ നൽകുമാറാകേണമേ. നിനക്കും നിൻെറ പിതാവിന്നും പരിശുദ്ധാത്മാവായ്ക്കും സ്തുതിയും സ്തോത്രവും ഞങ്ങൾ കരേററുമാറാകേണമേ. ഹാശാ.

ജനം ആമ്മീൻ.

## ബാത്തെ ദ്ഹാശാ.

1 ഞങ്ങൾക്കായ് ഏററനിൻ — പ്രതി

2 ഇന്നിനമന്ത്യ—സമയേ യൌസേഫ്—
ചെന്നാൻ പീലാ.... ത്തോസിന്നരികിൽ,
യേശുവിൻമേനിയെ.... ക്രൂശതിൽനിന്നു,
ഇറക്കീടുവാൻ—യാചനയോടെ—
പൊന്നാനടനെ.... അവനനുവദിച്ചു. — പ്രതി

3 ധനവാൻെറ കൂടെ — നീക്കാദിമോസും—
അൻപേറുന്നാരി... മാരുംകൂടി,
ഭക്തിയോടവയവർ— യേശുവിൻ മേനിയെ
ക്രൂശിൽനിന്നട.... നിറക്കി। തൻെറ—
അടിപാടെല്ലാം ഉടനെ കഴുകി. — പ്രതി

4 കെത്താനഎന്ന.... വിലയേറീടും—
നേത്തൊരു തുണിയിൽ .. പൊതിഞ്ഞിട്ടവനെ
യൌസേഫിൻെറ.... പുതിയൊരു കബറിൽ,
വച്ചാനതിൻെറ .. വാതിൽവലിയ—
കല്ലാൽമറച്ചവർ ബഹുമതിയോടെ — പ്രതി

5 അൻപേറുമീശോ—തമ്പുരാനേ—
ഇൻപമേറും—നിൻതിരുമേനിയെ
തൂവപ്പെട്ടോർ— കമ്പമകന്നു,
അൻപോടുകൂട —ങ്ങടക്കീടുവാൻ—
ഇൻപപ്പെട്ട—തെന്താശ്ചര്യം. — പ്രതി

6 നിന്നോടുകൂടെ—ഞാനുംകബറിൽ—
വന്നോൻനാഥാ—മരിച്ചവനൊപ്പോൽ,

മൂന്നാംനാളിൽ .... ഉയിർത്തപോലെ,
നിന്നോടുകൂടെ .... ഞാനുമുയിർത്ത ....
ങ്ങുന്നതവാസം ... ചെയ്യതാൽസ്തോത്രം. പ്രതി·

മാർയാക്കോബിൻെറബാഊസാ

1 കഷ്ടതസ്ലീപ്പാ. മരണം ........

2 ക്രൂശിന്മെ കാണ്മാൻ—തിരുസഭയേനീ.... വരികശീഘ്രം,
ആരുംകണ്ടാ—ലലറിക്കരയും—തിരുമേനിയെ,
ആരിവരാരോ—ക്രൂശിൽത്തൂങ്ങി—കിടക്കുന്നയ്യോ,
പെരിമ്പമേ — എന്തീവണ്ണം— ഭവിച്ചെൻനാഥാ
അക്രമികൾ—നടുവിൽത്തൂങ്ങി —മരിച്ചോനാഥാ
നിന്നുടെമുതുകിൽ—ഉഴച്ചാലുകളെ—ദീർഘമാക്കി,
നിന്നുടെചെന്നി—രോമംപറിക്കു—ന്നവകേൾപ്പിച്ചു,
നിൻതിരുമുഖമൊ—അടിക്കുന്നവക്കായി—കൊടുത്തീടുന്നു,
നിൻതിരുമാർവിന്നെ—കുന്തക്കാരൻ—ലാക്കാക്കുന്നു,
ചങ്കുതുറന്നു—രക്തംജലവും—ഒഴിക്കീടുന്നു,
ചെങ്കതിർചിന്നും—തിരുമേനിയും —വാടീടുന്നു. പ്രതി

3 എന്തോരു വിസ്മയ—മീശനേ നിന്നിൽ—ഞാനു കാണുന്നു
നിൻ തിരു പാടുകൾ....വിവരിച്ചിടുവാൻ—കഴിവില്ലയ്യോ,
എൻപാപമാകെ....വന്മലപോലെ.... ദിനമേലേറ,
ദുഃഖവാരിധി ... തന്നിൽ നീയ—ങ്ങലഞ്ഞീടുന്നു. പ്രതി

4 എന്നുടെ മാലി—ന്യമാകവെ— കഴുകിക്കളവാൻ,
നിന്നുടെ രക്ത ... വിശുദ്ധിയിന്നുറവായ്—ഒഴിക്കിയോ നീ,
ഞാനും നിന്നോടു ...കൂടെ ക്രൂശിൽ .... ഛതിയുന്നയ്യോ,
കാണുന്നു ഞാൻ....നിൻ പ്രേമത്തിൻ... ആഴം നാഥാ. പ്രതി

5 സ്നേഹക്കടലേ....നിന്നുടെ സ്നേഹം—പൊങ്ങുന്നെന്നിൽ
ദാഹിക്കുന്നെൻ....ഹൃദയം നിന്നെ....പാനം ചെയ്‌വാൻ,
നിന്നെ സ്നേഹി....ക്കാത്തോൻ ശാപം....ഏറ്റീടുന്നു,
നിന്നെ സ്നേഹി...ക്കുന്നോനനുഗ്രഹം....കൈക്കൊള്ളുന്നു. പ്രതി

6 ഉത്തരമരുൾക . അരുൾക ദേവാ.... പ്രതി

✝ അതിൻെറശേഷം

ഞങ്ങളുടെ കർത്താവായ യേശുമ്ശിഹായെ

കൌമ്മാ. തൻെറ മരണത്താൽ

## പാഠംവായന.

മാനിയേൽ. 2: 26-45....1 തെസ്സ. 2:1-12.

## സൂത്താറാ അപേക്ഷ.

പട്ടക്കാരൻ. ഞങ്ങളുടെ വഗ്ഗത്തിൻെറ രക്ഷക്കവേണ്ടി കുരിശിൽ മരിപ്പാനും, മരണത്തിൽ നിന്നു ഞങ്ങളെ രക്ഷിപ്പാനും, ആദാമിനെയും സന്താനങ്ങളെയും വീണ്ടെടുപ്പാനുമായി സ്വഗ്ഗത്തിൽ നിന്നുഇറങ്ങി വന്ന മ്ശിഹാതമ്പുരാനേ, നിൻെറ ശ്രേഷ്ഠാനുഗ്രഹങ്ങൾക്ക ഞങ്ങളെ അർഹരാക്കേണമെ. നിൻെറ വാഗ്ദാനങ്ങൾ നിറവേററി ഞങ്ങളെ ആശ്വസിപ്പിക്കേണമെ. നിൻെറ പുനരുത്ഥാനത്തിൽ ഞങ്ങളെ സന്തോഷിപ്പിക്കേണമെ. നിൻെറ താഴ്മയുടെ മാതൃക എപ്പോഴും ഞങ്ങളിൽ വിളയാടേണമെ. നിനക്ക ഞങ്ങളിലുള്ള എല്ലാ കൃപകൾക്കമായി നിനക്കും നിൻെറ പിതാവിനും പരിശുദ്ധ റൂഹായിക്കും സ്തുതിയും സ്തോത്രവും ഞങ്ങൾ കരേറുമാറാകേണമെ. ഹാശാ

ജനം. ആമ്മീൻ.

## കുക്കായാ.

കണ്ടാലുംസൃഷ്ടികളെവഹി—ച്ചീടുന്നോൻക്രൂശിൽ,
മിണ്ടാതങ്ങുറങ്ങീടുന്നു—ജയവീരൻപോലവെ,
എതിരികളെതാൻ—തോൽപിച്ചിന്നാളിൽ,
അടിമകളെത്താൻ — വിടുവിച്ചവനോടു,
ആയുധമെല്ലാം കവന്നവനെ—ബന്ധിച്ചന്ധകാരത്തിൻ,
കൂപത്തിൽതള്ളിയിട്ടവനേൽ—ജയഘോഷം കൊണ്ടു,
ഹാലേലൂയ്യാ—സ്തുതിതന്നിക്കെന്നേക്കും

## ശുബഹാ.

യോദ്ധാവേ, മല്ലൻനീയെ—ന്നടിമകൾ ചൊല്ലീടുന്നു,
അടിമപ്പെട്ടവരാംഞങ്ങളെ—വീണ്ടൊരുബലവാൻ നീ,
ഇനിമേൽ ഞങ്ങൾ നിൻ—അടിമകളായെന്നും
സേവിപ്പതിന്നായ്—കൃപയരുളീടണമേ.
ശത്രുഭയംവിട്ടട്ടിയാർ—നിന്നുടെ തൃപ്പാദത്തെ,
അഭയംകൊണ്ടായുസ്സോളം—പോർചെയ്യുന്നവരെ,
ഹാലേലൂയ്യാ—തോൽപ്പിപ്പാനരുൾക

## ബാഊത്ത ദ്ഹാശാ.

1 ഞങ്ങൾക്കായ് ഏററന്നിൻ........

2 ഏദേനിൽആദാം—ഉറങ്ങിയനേരം
അവനുടെ അസ്ഥിയിൽ—നിന്നൊരുസ്ത്രീയെ
ചമച്ചവൻമുൻപിൽ—നിറുത്തിദൈവം
ഉടനാദാമുണൎന്ന്—ഇവളെൻമാംസം
അസ്ഥിയുമല്ലൊ—എന്നവൻചൊല്ലി പ്രതി

3 ഗാഗുൽത്താമേൽ—ക്രൂശുമരത്തിൽ—
രണ്ടാമാദാം... ഉറങ്ങീടുന്നു
തൻമരണത്താൽ... വീണ്ടോരുസഭയെ,
നിൎമ്മലമായി....പരിപാലിപ്പാൻ—
നാഥാകൃപയോടെ....ഉണൎന്നീടേണമേ.... പ്രതി

4 താതൻസുതന്റെ ...പാട്ടുകാരനാക്കി....
കന്നിവാടിങ്ങനെ...കല്പിച്ചുടനെ,
ചോദിച്ചാലുംനീ....തന്നീടുമേഞാൻ,
ജാതികളെനി...ന്നവകാശമായ്....
ഭൂലോകമെല്ലാം....കൈവശമാക്കാം പ്രതി

5 നിന്മരണത്തിൽ....പങ്കുകൊണ്ടടിയാർ....
നിന്നോടുകൂട—ങ്ങടങ്ങീടുന്നു,
നിന്നുയിൎപ്പിന്നു... സദൃശരാക്കി,
പുളുജീവനെത—ന്നന്ത്യത്തിങ്കൽ—
രാജ്യസ്സിന്ന....ങ്ങാശികളാക്കുക. പ്രതി

6 നാഥാഞങ്ങളെ....നിന്മരണത്താൽ....
നേടിയതിന്നായ്....സ്തുതിനിനക്കെന്നും,
തവതാതന്നും....വിശുദ്ധാത്മന്നും,
സ്തോത്രംചെയ്വാൻ....യോഗ്യരാക്കി....
നിന്നോടുകൂട ...ങ്ങിരുത്തീടേണമേ. പ്രതി

## മാർ അപ്രേമിന്റെ ബാഉൗസാ.

1 ഞങ്ങൾക്കായതി കഷ്ടതകൾ ...... പ്രതി

2 വരിക പാപീ! രക്ഷകന്റെ, —കുരിശിന്നരികെ അണഞ്ഞീടുക
വരിക നാമേററം കരയാം,—സ്നേഹമാം യേശുവിനെ ചൊല്ലി,
വരികന്യായസ്ഥലമതിൽനാം,—യേശുവെഅനുഗമിച്ചണഞ്ഞീടാം,
ജീവന്റെ പ്രഭുവേ അവിടയ്യോ,
ചാവിന്നു വിധിക്കപ്പെട്ടത ... ു കാ....ൺക പ്രതി

4 യൂദരിൻ സഭയിൽ പാതകമായ്,
അടികളും അധവധി ഏററല്ലൊ,
വേദനകഷ്ടം മുറിവുകളും,
ദേഹം തന്നിൽ താനേററ,
വാറുകളും കൊരുടാവെന്നിവയാൽ,
ചീറിത്തന്മേൽ അവർ അടിച്ചു,
അറപ്പിന്നാടിന്നെപ്പോലെയവൻ,
അറസ്സൊതിവയെ സ....ഹിച്ചു....താൻ. പ്രതി

4 കുരിശിലെമരണത്താലവൻ,
അരികളുംമുൻപിൽ താഴത്തിയവൻ,
വേദനകഷ്ടം ലജ്ജയെയും,
ആദരവോടു നാംസഹിച്ചിട്ടുവാൻ,
കുരിശെടുത്തവനെ നാമനുഗമിപ്പാൻ,
അരികിലണഞ്ഞു നാംപഠിച്ചീടാം,
പരമഗുരുവാം രക്ഷകനേ
സ്തുതിനിനക്കെന്നും കു—രിശ.. തിനാൽ. പ്രതി

5 തിരുമകനെ ഈ പാതകക്കായ്
അയച്ചോരുതാതാ നിനക്ക സ്തുതി
പരിശുദ്ധാത്മാവേ നിനക്കെന്നും
തിരുസഭസ്തോത്രം ചെ—യ്യു—ന്നു പ്രതി

അതിന്റെ ശേഷം.

ശയനനമസ്കാരം—ദുസ്മൂർ— അപേക്ഷ—കൌ ൧
തന്റെ മരണത്താൽ

ഏവൻഗേലിയോൻ മത്താ 27: 57—61.

വിശ്വാസപ്രമാണം — ഹൂത്താമ്മാ

ആശീർവാദം.

